# നീലാംബുജം



എൻ. സി. നായർ.

# നീലാംബുജം.

ഗ്രന്ഥകർത്താ,

എൻ. സി. നായർ,

തിരുവനന്തപുരം.




പ്രകാശകന്മാർ,

എസ്. റ്റി. റെഡ്യാർ ആൻഡ് സൺസ്,

വി. വി. പ്രെസ്സ്—കൊല്ലം.

രണ്ടാം പതിപ്പു കാപ്പി—1000.



1121.

# നീലാംബുജം.

---

## I

അന്നു് ഹോളണ്ടിലെ തലസ്ഥാനനഗരിയിലുള്ള ജനങ്ങൾ അതിരറ്റ അസ്വാസ്ഥ്യം പ്രകടിപ്പിച്ചിരുന്നു. അവർ അപ്പോഴത്തെ ഭരണകർത്താക്കന്മാരുടെ നയത്തെ അത്രമാത്രം ആദരിച്ചിരുന്നില്ല. ലൂയി പതിനാലാമന്റെ നേർക്കുള്ള വെറുപ്പു വർദ്ധിച്ചു വന്നതോടുകൂടിത്തന്നെ ഓറഞ്ചിലെ യുവരാജാവായ വില്യത്തിന്റെ നേർക്കു്, അവർക്കു് സ്നേഹവും നിമിഷം പ്രതി വളർന്നുവന്നു. യുവരാജാവാകട്ടെ അവിടത്തെ ജനങ്ങളുടെ ജീവനായിരുന്നു.

ഡെ വിട്ടെ രാജ്യകാര്യനിപുണനും കർമ്മകുശലനുമായ ജാൺ എന്നാളായിരുന്നു യുവരാജാവിന്റെ മാസ്റ്റർ. തന്റെ ചുമതലയിൽ വിട്ടിട്ടുള്ള ശിഷ്യനെ വേണ്ടുംവിധം ഗുണശാലിയുള്ള ഒരാളാക്കിത്തീർക്കുന്നതിനു ജാൺ നിഷ്കളങ്കം പ്രയത്നിച്ചുകൊണ്ടിരുന്നു. ചെറുപ്പമേറിയ ഒരുദ്യോഗത്തിൽ ഇരുന്ന ആ ഗുരു വില്യത്തിനു ഗുണകരമായി പലതും പ്രവർത്തിക്കുന്നതിൽ പ്രത്യേകം ശ്രദ്ധ കാണിച്ചുവന്നു. എന്നാൽ, ദൈവം മനുഷ്യന്റെ മുൻകരുതൽകണ്ടു് അവന്റെ നേർക്കു് മന്ദഹാസം തൂകുന്നതു് പതിവു്. ജാനിന്റെ ബുദ്ധിപൂർവമായ നടപടികൾ പലർക്കും അസഹനീയമായി തോന്നി. ഗുണകരമായ പ്രവൃത്തികളെ അയാൾ ചെയ്തിരുന്നുവെങ്കിലും, അവയെ അവർ ദോഷമായിട്ടേ ഗണിച്ചിരുന്നുള്ളു.

ജാനിന്റെ സഹോദരനായ കാർണ്ണീലിയസ്സ് അക്കാലത്തു് ഭരണസംഘത്തിലെ പ്രധാനിയായിരുന്നു. അയാളും സഹോദരനെപ്പോലെ ഒരു സുജനപ്രിയനായിട്ടും സ്വരാജ്യ

ജസ്സഹിയുമായിരുന്നതിനാൽ അതേവിധത്തിലുള്ള പെരുമാറ്റംതന്നെയാണ് അയാൾക്കും ജനങ്ങളിൽനിന്നും ലഭിച്ചതു്. ഭയങ്കരമായ ഭാവി കാൺസ്റ്റിലിയസ്സിനെ നിഴലിട്ടു. അതിൽ അയാളുടെ ജീവിതം തകർന്നുപോകുമെന്നു കാര്യബോധമുള്ളവർ മുൻകൂട്ടി ഗണിച്ചു. താമസംവിനാ രാജദ്രോഹക്കുറ്റത്തിനു അയാളെ തടവിലാക്കി. അയാളുടെ മേലുള്ള വിരോധം ഒന്നുകൊണ്ടും തീർന്നില്ല. കാൺസ്റ്റിലിയസ്സിന്റെ രക്തം അവിടെയുള്ള വഴികളിൽ വീഴ്ത്തിയല്ലാതെ പ്രക്ഷുബ്ധരായ ജനങ്ങൾ അടങ്ങുകയില്ലെന്നു തീർച്ചയാക്കി.

രാജദ്രോഹിയുടെ മേൽ വിധിപ്രസ്താവിക്കുന്ന ദിവസം വൈകിട്ടു, ഞാൻ സഹോദരനെ കാണ്മാനായി കാരാഗൃഹത്തിൽപോയി. നഗരത്തിലെങ്ങും ജനങ്ങൾ ക്ഷോഭിച്ചിരുന്നു. വിവരമുള്ളവരും വിവരംകെട്ടവരും ഒന്നുപോലെ ആക്രമത്തിനു സന്നദ്ധരായി. പലരും വിളിച്ചു പറഞ്ഞുകൊണ്ടു് അങ്ങോട്ടുമിങ്ങോട്ടും വഴിനീളെ നടന്നു. നേരം ചെല്ലുന്തോറും അവരുടെ ജനസ്വാധീനവും ധൈര്യവും ശക്തിയും വർദ്ധിച്ചുകൊണ്ടിരുന്നു. കാൺസ്റ്റിലിയസ്സിനോടു കരുണ പ്രകടിപ്പിക്കുന്നവരെ അവർ നിർദ്ദയം വധിച്ചു; അയാളെ പഴിക്കുന്നവരെ അഭിനന്ദിച്ചു: "രാജദ്രോഹിയെ കീറുവിൻ, ജയിൽ തകർക്കുവിൻ!" എന്നീവിധത്തിലുള്ള വിളി അന്നു കാരാഗൃഹത്തിനു ചുറ്റും മുഴങ്ങി മാറ്റൊലിക്കൊണ്ടു. അവർക്കു് അനിഷ്ടമായി ആരും ഒന്നും ചെയ്യുകയോ പറയുകയോ ഉണ്ടായിട്ടില്ല എന്നുള്ളതു് അവർക്കു കുറേക്കൂടെ തന്റേടത്തിനു കാരണമായി. ബോധമില്ലാത്ത ജനക്കൂട്ടം ജയിൽ കാവല്ക്കാരോടു് "തുറക്കണോ? അതോ പൊളിക്കട്ടോ?" എന്നു് ഉച്ചത്തിൽ അധികാരത്തോടെ ചോദിച്ചു.

അപ്പോൾ പട്ടാളക്കാരുടെ തലവൻ വളരെ വിനീതനായി "ഉത്തരവില്ലാതെ തുറക്കുകയില്ല" എന്നു പറഞ്ഞു.

"ഉത്തരവോ?"

"അതേ; ഞങ്ങളുടെ ജോലി ജയിൽ കാക്കുകയാണു്."

"എന്നാൽ ഉത്തരവോടുകൂടിയാണു് ഞങ്ങൾ വന്നിട്ടുള്ളതു്. വിടുമോ? ഇല്ലയോ?"

"ഉത്തരവുണ്ടായിട്ടുള്ളതു് അകത്തു് ആരെയും വിടരുതെന്നാണു്. കൂടാതെ, രാജദ്രോഹിയെന്നു തീരുമാനിച്ചവരെ നാടുകടത്തണമെന്നും പ്രത്യേകം ആജ്ഞ നൽകീട്ടുണ്ടു്."

"നാടുകടത്തലോ? അയാളെ കിട്ടട്ടെ" എന്നു എല്ലാപേരും ഉറക്കെ വിളിച്ചു പറഞ്ഞുകൊണ്ടു് കാരാഗൃഹത്തിന്റെ വാതലിൽ ബലമായി തള്ളി.

പട്ടാളക്കാർ അവരെ തടഞ്ഞു. അതുകൊണ്ടു തൽക്കാലത്തേക്കല്ലാതെ വലിയ ഫലമൊന്നുമുണ്ടായില്ല.

രണ്ടാമത്തും ആയുധരഹിതരായ ജനങ്ങൾ പൂർവ്വാധികം ശക്തിയോടുകൂടി ജയിലിനെ ഭേദിക്കാൻ ശ്രമിച്ചു. അതും വിഫലമായി. മൂന്നാമത്തെ അവർ ഏകോപിച്ചു വാതലിനെ മറിച്ചിട്ടു. എല്ലാപേരും നിർഭയം അകത്തു കടന്നു.

ഈ സമയം ജോൺ സഹോദരനെ അന്വേഷിച്ചു അതിവേഗത്തിൽ ജയിലിൽ ചെന്നുചേർന്നു. പല ഇടവഴികളും കടന്നുചെന്നു ഏണിപ്പടിയും കയറി ഒടുവിൽ കാന്റ്റിലിയസ്സിന്റെ മുറിയിൽ എത്തി. അപ്പോഴത്തെ കാഴ്ച അതിഭയങ്കരം തന്നെ. അധഃപതിക്കാറായ ഒരു സൗധാഗ്രത്തെപ്പോലെ സകല പ്രതാപവും നശിച്ചു് ഒരാൾ കിടന്നു. മുക്കാൽഭാഗവും വെള്ളത്തിനടിയിലായി ശീഘ്രമൊഴുകുന്ന തിരമാലകളാലും വലയപ്പെട്ടു് അങ്ങോട്ടുമിങ്ങോട്ടുമുലയുന്ന ഒരു മഹാനൗകയെപ്പോലെ ആ വീരൻ സാരമായി തട്ടിയുള്ള വേദനനിമിത്തം ചരിഞ്ഞും നിവർന്നും സമയം കഴിച്ചു. ശാരദാഭ്രത്തിൽ മിന്നിത്തിളങ്ങി സ്ഫടികജലത്തിൽ പ്രതിബിംബിച്ചു മങ്ങിയും മിന്നിയും പ്രകാശിക്കുന്ന താരങ്ങളെപ്പോലെ അയാളുടെ കണ്ണുകൾ പ്രകാശിച്ചു. ആത്മസോദരന്റെ രോമാഞ്ചി

യമായ കിടപ്പുകണ്ടു് ജാണിന്റെ കരൾ പൊടിഞ്ഞു. അയാൾ ധൈര്യമവലംബിച്ചു കിടക്കയ്ക്കടുത്തുപോയി തല താഴ്ത്തി. ജീവൻ മിക്കവാറും നശിച്ചുവെങ്കിലും പൌരുഷം നിറഞ്ഞ സഹോദരന്റെ മുഖത്തുനോക്കി നിന്നു. അപ്പോൾ ജോണിന്റെ കണ്ണുനീർത്തുള്ളികൾ തടവുകാരന്റെ മുഖത്തു പതിച്ചു.

കോപാവേശരായ ജനങ്ങൾ നിരന്തരം പുറപ്പെടുവിച്ചുകൊണ്ടിരുന്ന ആർപ്പുവിളി വീണ്ടും മുഴങ്ങി.

"സോദരാ! കാന്റീലിമസ്സ്! വേദന അസഹനീയം തന്നെ, അല്ലേ."

"അവിടത്തെ മുഖം കണ്ടതോടുകൂടി സകല വേദനയും നശിച്ചിരിക്കുന്നു."

"ഈ സ്ഥിതിയിൽ എന്റെ സോദരനെ കാണാനിടയായതിൽ ഞാൻ എന്റെ ജീവനെ ശപിക്കുന്നു."

എന്റെ സ്ഥിതിഭേദങ്ങളെപ്പറ്റി ഞാൻ ഒന്നും ചിന്തിക്കാറില്ല. സോദരനെ മാത്രമേ ഏകാഗ്രമനസ്സനായി ഞാൻ സ്മരിക്കാറുള്ളൂ. എന്നെ വേണ്ടപോലെ ജനങ്ങൾ ശിക്ഷിച്ചു. എന്റെ ശരീരവും, അതിലടങ്ങിയ ജീവനും വേർപെടാൻ ഇനി അധികം താമസിക്കേണമെന്നു തോന്നുന്നില്ല. ജോൺ! ഞാൻ ഇപ്പോൾത്തന്നെ മരിക്കും. എന്തായാലും സോദരൻ രാജ്യത്തോടുള്ള കടമയെ മറക്കരുതു്. സഹോദരസ്നേഹം സത്യത്തെയും ധർമ്മത്തെയും വിസ്മരിക്കാനിടയാക്കരുതു്. കഷ്ടാരിഷ്ടങ്ങൾ വീരമാതാവിൽനിന്നും നമുക്കു സിദ്ധിച്ച രക്തത്തെ അശുദ്ധമാക്കാനിടവരുത്തരുതു്. സോദരാ എന്റെ ആഗ്രഹം ഇപ്പോൾ സാധിച്ചു. ഈ വേദനയോ, ഇനിയും എനിക്കു നേരിടാൻ പോകുന്ന ആപത്തോ എന്നെ ഭീരുവാക്കുന്നില്ല. പക്ഷേ, അവിടത്തെ മുഖഭാവം മാത്രം ..................."

"ഞാൻ ഈ കഷ്ടസ്ഥിതിയോർത്തു വ്യസനിക്കുന്നു

ചെയ്യുന്നു. പ്രതികാരബുദ്ധി എന്നിൽ പ്രതിനിമിഷം തിളച്ചുപൊങ്ങുന്നു."

"കർത്താവു്...................എന്നെ ഒന്നു പിടിച്ചുകൊള്ളണേ, എഴുന്നേറ്റിരുന്നാൽ അല്പം ശാന്തി ലഭിക്കും."

രാജകക്ഷികളുടെ ആർപ്പുവിളി ഒന്നിനൊന്നു അടുത്തുമുഴങ്ങി. ജാൺ സംഭാഷണം ഒന്നു ചുരുക്കി.

"കാന്റീലിയസ്സ്! നമുക്കു നടന്നുപോകുകയേ ആവശ്യമില്ല. ഞാൻ വണ്ടികൊണ്ടുവന്നിട്ടുണ്ടു്. നാം ഇവിടെനിന്നും പോവുകയാണു നല്ലതു്. അതാ, പട്ടാളക്കാർ സമീപം വന്നു നിൽക്കുന്നു."

"എന്തു്? പട്ടാളക്കാരോ?"

"അതേ. ഇന്നു് വിധി പ്രസ്താവിക്കുന്ന ദിവസമാകയാൽ പ്രത്യേക നിബന്ധനയിന്മേൽ, ജയിൽ സൂക്ഷിക്കുന്നതിനു പട്ടാളക്കാരെ നിയോഗിച്ചിട്ടുണ്ടു്."

അപ്പോഴേക്കും ഒരു മിശ്രാരവം നഗരവീഥിയെ പിളർക്കുമാറു മുഴങ്ങി.

"എന്തു ശബ്ദമാണിതു്? ലഹളയോ മറ്റോ തുടങ്ങുന്നോ?" എന്നു കാന്റീലിയസ്സ് ചോദിച്ചു. അയാളുടെ കണ്ണുകൾ പരിഭ്രമംകൊണ്ടു വിടർന്നു.

"അതേ, കാന്റീലിയസ്സ്, ഭയങ്കരമായ ഒരു ലഹള..."

"അതെന്തിനാണു്?" എന്നു പതിഞ്ഞ സ്വരത്തിൽ തടവുകാരൻ ദൂരെ നോക്കി ചോദിച്ചു. എന്നിട്ടു മുഖം തിരിച്ചു. "വളരെപ്പേരുണ്ടോ?" എന്നു തുടർന്നു.

"എല്ലാപേരും നമ്മുടെ വിരോധികളാണു്."

"അവിടുന്നു പിന്നെ എങ്ങനെ ഇവിടെ എത്തി."

"എത്തിയതോ?"

"അവർ എങ്ങനെ വരാൻ അനുവദിച്ചു."

"ഞാൻ നേർവഴിയെ അല്ല വന്നതു്. ഗൂഢമായ ഒരു

മാറ്റങ്ങളിലൂടെയാണ്. ഇവിടെ എത്തുന്നതുവരെ ജീവൻ എന്റെ കൈയിൽതന്നെ ഇരുന്നു."

"ജാൻ, ജീവനുവേണ്ടി ഒളിച്ചുപാഞ്ഞിരുന്നോ?"

"ജീവനുവേണ്ടി ഞാൻ ഒളിച്ചില്ല. സമയം അധികം വ്യയം ചെയ്യാതിരിക്കാൻവേണ്ടി ഉൾപ്പാതകളിൽകൂടെ വന്നു. അത്രേയുള്ളൂ."

ദൂരെ മുഴങ്ങിയ ഒച്ചയും ക്രമേണ സമീപമെത്തി.

"കാൺസ്റ്റിലിയസ്സ്! ഒരു നിമിഷം മാത്രമേ ഇനി നമ്മുടേതായിട്ടുള്ളൂ. അതിനിടയ്ക്കു രക്ഷ പ്രാപിക്കണം. ഒരു വാക്കു പറയാനുണ്ട്."

"പറയണം."

അപ്പോഴും ഭയങ്കരമായ ആർപ്പുവിളി അവർ കേട്ടു.

"ഇതാ അവർ വരുന്നു" എന്നു കാൺസ്റ്റിലിയസ്സ് വിളിച്ചുപറഞ്ഞു. അതിനോടുകൂടി "അവർ എന്നോടോ സോദരനോടോ കോപിച്ചിരിക്കുന്നതു്" എന്നു ചോദിച്ചു.

"രണ്ടുപേരോടെയും ദേഷ്യം; നാം ഫ്രഞ്ചുഗവൺമെന്റുമായി നിഗൂഢം ചില എഴുത്തുകുത്തുകൾ നടത്തി എന്നു അവർ തെറ്റിദ്ധരിച്ചിരിക്കുന്നു. അതിന്റെ ഫലമാണ് ഈ കാണുന്നതു്."

"അവർ ഇത്ര അവിവേകികളോ?"

"ആയിരിക്കാം. അവർ നമ്മെ തീരെ വെറുത്തിരിക്കുന്നു. നമ്മുടെ എഴുത്തുകുത്തുകൾ പുറത്തുവന്നാൽ എത്രത്തോളം നിഷ്കാമമായി നാം സ്വരാജ്യത്തെ സ്നേഹിച്ചു എന്നു തെളിയും. പക്ഷേ ഇപ്പോൾ അവ വെളിയിലായാൽ നമ്മുടെ ജീവിതം നശിക്കും. രാജ്യശ്രേയസ്സിനുള്ള പ്രവൃത്തികൾ രാജ്യദ്രോഹമായി പരിണമിച്ചിരിക്കുന്നു."

"ആ എഴുത്തുകുത്തുകൾ നമ്മുടെ വിശ്വസ്തത നല്ലപോലെ പ്രദർശിപ്പിക്കുന്നതെങ്കിലും, അപകടത്തിലാക്കുന്നവയാണ്."

"നാം എന്തുകൊണ്ടും നാശിക്കാറായി" എന്നു ജാൻ മനസ്സിടിഞ്ഞു പറഞ്ഞു.

"നാം ജീവനേയും അതുപോലെ ജനസമ്മതത്തെയും വീണ്ടും സമാർജ്ജിക്കണം."

"അതിരിക്കട്ടെ. ആ കത്തുകൾ എന്തുചെയ്തു?" എന്നു ജാൻ വിവർണ്ണവദനനായി ശക്തി കുറച്ചു സഹോദരനോടു ചോദിച്ചു.

വിശേഷപ്രജ്ഞാപകമായ ശബ്ദം അപ്പോഴും മുഴങ്ങി. അതു സംബോധനത്തിൽ ലയിച്ചു ഭ്രാതാക്കളെ ആകർഷിക്കാൻ മതിയായി.

"പുത്രനിർവ്വിശേഷം സ്നേഹിക്കുന്ന വാൻബീലിന്റെ പക്കൽ ഏല്പിച്ചിട്ടുണ്ട്."

"കാർണ്ണീലിയസ്സ്! അതെത്ര അപകടമാണെന്നു നീ ഓർക്കുന്നില്ല. സാധു വാൻബീൽ—പുഷ്പങ്ങളുടെ ഇടയിൽ വളരുന്ന ഒരു ചിത്രലേഖകൻ—; അയാൾക്കു രാജ്യകാര്യങ്ങളെക്കുറിച്ചു എന്തറിയാം. ആ കുട്ടിയുടെ അവസാനം ആ കത്തുകൾമൂലമായിരിക്കും."

"അവന്റെ നാശമോ?" എന്നു വിചാരമഗ്നനായ [illegible]കാരൻ ചോദ്യം ചെയ്തു.

"വാൻബീലിന്റെ നാശംതന്നെ. അയാൾ വിദ്വാനാണെങ്കിൽ നമ്മുടെ നാശത്തിൽ അഭിമാനമുള്ളവനായിരിക്കും. അല്ല ഭീരുവാണെങ്കിൽ നമ്മുടെ ബന്ധുത്വത്തെ അവൻ വെറുക്കും. ധൈര്യമുണ്ടെങ്കിൽ എഴുത്തുകളെ സൂക്ഷിക്കും. ദുർബ്ബലനെങ്കിൽ കത്തുകൾ കൈവിട്ടുപോകും. ഏതുതരത്തിൽ ആയാലും അയാൾക്കു അപായം വരികയുള്ളൂ. നമുക്ക് ഇവിടെനിന്നു പോകാം. ഇനി താമസിക്കരുത്."

കാർണ്ണീലിയസ്സ് കിടക്കയിൽനിന്നു എഴുന്നേറ്റു സഹോദരന്റെ കൈയിൽ താങ്ങിക്കൊണ്ടു നിന്നു. അപ്പോൾ ജാൻ വീണ്ടും പറഞ്ഞു.

"ആ കുട്ടിയെ അറിയാത്തവനല്ല ഞാൻ."

"വാൻബീൽ ഭീരുവോ, വീരനോ എന്നല്ല സംശയിക്കുന്നതു്. ശരി, അവൻ രണ്ടിനും മദ്ധ്യേയുള്ള ഒരു മനസ്സുകാരനാണു്. പക്ഷേ നാം അതാലോചിച്ചിട്ടു കാര്യമില്ല. എന്തുതന്നെ വന്നാലും അയാൾ കാര്യം പുറത്തു വിടുകില്ല" ഇങ്ങനെ കാർണ്ണീലിയസ്സ് സ്വാഭിപ്രായത്തെ പുറത്താക്കി.

ജാൺ ആ സമയം കാരാഗാരത്തിന്റെ ചുറ്റും ഒന്നു പരിശോധിച്ചു.

കത്തുകളെപ്പറ്റി വീണ്ടും സോദരൻ സംസാരിപ്പാനൊരുങ്ങിയിരിക്കാമെന്നു കരുതി പരിപാകമനസ്കനായ കാർണ്ണീലിയസ്സ് തുടർന്നു. "ഒന്നുകൂടി ഞാൻ പറയാം. വാൻബീലിനു കത്തുകളുടെ സാരം അറിയാനേ പാടില്ല. അവൻ അവയെ പുറത്തു വിടുകയില്ല. ഇനി അക്കാര്യത്തെക്കുറിച്ചു ചിന്തിക്കണ്ട. നമുക്കു വേഗം പോകാം."

"നീ നല്ലവണ്ണം ക്ഷീണിച്ചിരിക്കുന്നു. നടക്കാൻ കഴികയില്ലല്ലോ."

"കഴിയുന്നതും ശ്രമംചെയ്തു പുറത്തുപോകാൻ നോക്കാം."

"എന്റെ ഭൃത്യൻ പുറത്തു നില്പുണ്ടു്. അവനും ഞാനുംകൂടെ സോദരനെ വണ്ടിയിൽ കൊണ്ടുചെന്നാക്കാം. വരൂ." ജാൺ കാർണ്ണീലിയസ്സിനെ താങ്ങി. അനന്തരം ചുറ്റും ഒന്നുനോക്കി.

അപ്പോഴും "രാജദ്രോഹികൾ നശിക്കട്ടെ" എന്നായിരുന്നു ജനങ്ങൾ കൂട്ടംകൂട്ടമായി വിളിച്ചുപറഞ്ഞതു്.

"കാർണ്ണീലിയസ്സേ! അവരുടെ വിളികേട്ടോ?"

"അവർ നമ്മെ അധിക്ഷേപിക്കുന്നു. ഇല്ലേ?"

"അതേ."

കാർണ്ണീലിയസ്സ് എഴുത്തുകുത്തുകളെപ്പറ്റിത്തന്നെ ഓർത്തുകൊണ്ടിരുന്നു. അവയെ നശിപ്പിക്കേണ്ടതു് എത്രയും ആവശ്യമാണെന്നു് അയാൾ ജാണിനോടു സൂചിപ്പിച്ചു. അതിനെ

ണ്ണും ഒരു കത്തെഴുതി പരിചാരകൻവശം കാണ്ണിലിയസ്സു കൊടുത്തയയ്ക്കാൻ തീർച്ചയാക്കി. കീശകളിൽ നോക്കിയപ്പോൾ പെൻസിൽ കണ്ടുകിട്ടി. കടലാസ്സു ലഭ്യമായില്ല. കൈവശമുണ്ടായിരുന്ന ബൈബിളിൽനിന്നു ഒടുവിൽ അച്ചടിക്കാത്തതായ ഒരു കടലാസ്സു വലിച്ചുകീറി ആയാസപ്പെട്ടു് ഒരു കത്തെഴുതി.

പ്രിയപ്പെട്ട വാൻജീൻ,

ഞാൻ ഏല്പിച്ചിട്ടുള്ള കത്തുകളെ തുറന്നുപോലും നോക്കാതെ ഉടനെ ചുട്ടുകളയണം. എന്നു സ്നേഹിക്കുന്ന വിശ്വസിക്കുന്ന

എന്റെ, കാണ്ണിലിയസ്സ്.

"നമുക്കിനി പോകാം" എന്നു ജാൺ പറഞ്ഞു.

അഞ്ചുമിനിട്ടു കഴിഞ്ഞു. കാരാഗൃഹം മുഴുവനും ജനതതിയുടെ വിഹാരരംഗമായി.



II

കാരാഗൃഹത്തിൽ ഉത്തരത്തിലുള്ള ജയഘോഷസംഭവങ്ങൾ നടന്നുകൊണ്ടിരുന്നപ്പോൾ നഗരത്തിലെങ്ങും ഒരു വൈഭവമുണ്ടായിരുന്നില്ല. സ്വാതന്ത്ര്യപ്രണയമോ, സ്വജനസ്നേഹമോ ഒന്നുമില്ലാത്തവർപോലും അന്നു് "രാജദ്രോഹികളെ "കീറുക" എന്നുള്ള വിശേഷ്യവും മുഴക്കി ഘോഷിച്ചും തെരുവുകളിൽകൂടെ നടന്നു. ജാണും കാണ്ണിലിയസ്സും രക്ഷ പ്രാപിക്കുന്നതിനുവേണ്ടി പ്രയത്നംചെയ്യുന്ന അവസരത്തിൽ ജനപ്രമാണികളിൽ ചിലർ പട്ടാളക്കാരെ പിൻവലിപ്പിക്കണമെന്നുള്ള ഉത്തരവു വാങ്ങുന്നതിനു പരിശ്രമിക്കുകയായിരുന്നു.

ജയിലിൽനിന്നും അധികം ദൂരത്തല്ലാതെ ഒരു ചെറുപ്പക്കാരൻ അവിടെ നടക്കുന്ന കുഴപ്പങ്ങളെ നോക്കി നില്ക്കുന്നു

ന്നു. പട്ടാളക്കാർ സധൈര്യം അവിടെയും അവരെ തടഞ്ഞു നിറുത്തി. നേരം ചെല്ലുന്തോറും ജനങ്ങൾക്കു വാശിയും ശക്തിയും വർദ്ധിച്ചുവന്നു.

ഒടുവിൽ ഉത്തരവുകിട്ടിയെന്നുള്ള ശബ്ദം പുറപ്പെടുവിച്ചുകൊണ്ടു് ഒരാൾ ആൾത്തിരക്കിനിടയിൽനിന്നും മുൻഭാഗത്തിൽ ചാടി. അയാളെ എല്ലാപേരും അനുഗമിച്ചു.

പട്ടാളക്കാർ ഉത്തരവു കണ്ടു് കുറേശ്ശ മാറിത്തുടങ്ങി. അപ്പോൾ ജനങ്ങൾ കൂട്ടംകൂട്ടമായി ജയിലിലേയ്ക്കും തള്ളിക്കയറി, ഓരോരോ മുറിയായി പരിശോധന തുടങ്ങി.

ജാൺ ശോകാതുരനായ സഹോദരനെ താങ്ങി വണ്ടിയിൽ കയറ്റിക്കൊണ്ടുപോകാൻ അത്യന്തം പരിശ്രമം ചെയ്യുകയായിരുന്നു. വളരെ വിധത്തിലും താങ്ങി ക്ഷീണനായ ഒരു ഏണിപ്പടിവഴി താഴത്തിറങ്ങിയപ്പോൾ അവർ അവിടെ ഒരു പെൺകുട്ടി നില്ക്കുന്നതുകണ്ടു. അവൾ രണ്ടു സഹോദരന്മാർക്കും സുപരിചിതയാണു്. ബാല്യത്തിന്റെ അതിരുവിട്ടുവിടാൻ മനസ്സില്ലാതെയും താരുണ്യത്തെ വരിക്കുന്നതിനു സമ്മതമുള്ളതുമായ ഒരു പ്രായം അവളിൽ ഓരോപ്പോഴും സ്ഫുരിക്കുന്നുണ്ടു്. പവിത്രമായ പ്രണയത്തിന്റെ ഉറവു് അവൾ സദാ വഹിച്ചിരുന്നു.

“ജാൺ! ഇതെന്തൊരു പൊല്ലാപ്പാണു്. എന്താണു് ചെയ്യുക?” എന്നു് ഭയവും, സ്നേഹവും നിറഞ്ഞ മനസ്സോടുകൂടി അവൾ ചോദിച്ചു.

“കഷ്ടമേ എന്തു സംഭവിച്ചു.”

“അകത്തു കടക്കാൻ അനാവശ്യം വാശിയോടായി ആളുകൾ ബുദ്ധിമുട്ടുകയാണു്.”

“അയ്യോ, എന്റെ കർത്താവേ, അതെത്രയോ ഭയങ്കരമായിട്ടുള്ളതാണു്. ഈ വസ്തുത ഞങ്ങളുടെ ശേഷിച്ച ആശയും നശിപ്പിക്കുന്നു. അവർ അകത്തു കടന്നാൽ തീർച്ചയായും

ഞങ്ങളുടെകഥ ഇവിടെ അവസാനിക്കും. പട്ടാളക്കാരുടെ രക്ഷയേ ഞങ്ങൾക്കുള്ളൂ."

അവളുടെ മുഖം വിഷാദംകൊണ്ടു മങ്ങി. നീണ്ട നീലനേത്രങ്ങൾ തെളിഞ്ഞു പ്രകാശിച്ചു.

"ജോൺ! എനിക്ക് എന്തോ ഒന്നു പറയാനുണ്ട്. അതു ശ്രദ്ധിച്ചു കേൾക്കണം."

ഇത്രയും പറഞ്ഞപ്പോൾ അവളുടെ ലോലമായ ഗാത്രം വിറച്ചു. ശബ്ദം പെട്ടെന്നു കുഴങ്ങി. അല്പനേരം റോസ താഴത്തേക്കു നോക്കി.

"പറയാനുള്ളതു വേഗമാകട്ടെ. ശതഘ്നീയന്ത്രത്തിന്റെ സന്താപസ്വരങ്ങൾ കുന്തത്തിന്റെ നാവിലൂടെ പുറത്തുവരട്ടെ."

"ഞാൻ നിങ്ങളുടെ സ്ഥിതിയിൽ എത്തിയിരുന്നെങ്കിൽ തീർച്ചയായും ഇപ്പുറം ഈ തെരുവിൽകൂടെ പോകുന്നതല്ല."

"പട്ടാളക്കാർ ജനങ്ങളെ സൂക്ഷിക്കുന്നോളം എന്നുകൊണ്ടു പോകാൻ പാടില്ല."

"അതു നിശ്ചയമില്ലാത്ത കാര്യമാണ്. പെട്ടെന്ന് ഇപ്പോഴത്തെ സ്ഥിതിമാറും."

"അതു ശരിയാണ്."

"പുറത്തുപോകാൻ ഉത്തരവു കിട്ടീട്ടുണ്ടോ?"

"ഇല്ല."

"എന്നാൽ തീർച്ചയായും നിങ്ങൾ പുറത്തെത്തിയ ഉടൻ ശത്രുക്കൾക്കു ഇരയാവുന്നതാണ്."

"പട്ടാളക്കാർ രക്ഷിക്കാതിരിക്കയില്ല."

"എന്തൊരു അവിവേകമാണ് അവിടുന്നു പറയുന്നതു്. പട്ടാളക്കാരെ വിശ്വസിക്കുകയോ? അവർ ജനങ്ങളുടെ അംഗരക്ഷകന്മാരല്ല. രാജകീയാജ്ഞയ്ക്കുമാത്രം വശപ്പെടുന്ന കൂട്ടരാണ് അവർ. അതിനാൽ ആ വിചാരം ദൂരത്തു കളയണം."

"പിന്നെ ഞങ്ങൾ എന്തുചെയ്യട്ടെ?".

അവൾ നാലുപാടും സൂക്ഷിച്ചുനോക്കി. അഴിഞ്ഞുകിടന്ന നീണ്ടുചുരുണ്ട തലമുടിയുടെ അററം പിടിച്ചുകൊണ്ടു് അവൾ ജാണിന്റെ മുഖത്തുനോക്കി അല്പം ഒന്നു മന്ദഹസിച്ചു. അവളുടെ നീണ്ട കണ്ണുകൾ എന്തോ സംസാരിച്ചു എന്നു് ജാണിനു തോന്നി.

അവൾ തുടർന്നു.

"ഞാൻ നിങ്ങളുടെ സ്ഥിതിയിലായിരുന്നുവെങ്കിൽ പടിഞ്ഞാറുവശത്തുള്ള വഴിയെ പുറത്തു പോകുമായിരുന്നു. അതിനുശേഷം നിശ്ചയിച്ച സ്ഥലത്തേക്കു ചെന്നുകൊള്ളണം."

"അതിനു് എന്റെ സോദരനു് തീരെ നടക്കാൻ കഴികയില്ലല്ലോ."

"ഞാൻ കഴിയുന്നതും നോക്കാം" എന്നു കാൺസ്റ്റീലിയസ്സ് പതിഞ്ഞ സ്വരത്തിൽ പറഞ്ഞു.

"വണ്ടി തയ്യാറുണ്ടോ" എന്നു് ആ പെൺകുട്ടി ഉത്കണ്ഠയോടു ചോദിച്ചു.

"വണ്ടി വെളിയിൽ നില്ക്കുന്നു."

"അല്ല, ഞാൻ നിർദ്ദേശിച്ചപ്രകാരം വണ്ടിക്കാരൻ വണ്ടിയെ പടിഞ്ഞാറെ നടയിൽകൊണ്ടുചെന്നു നിറുത്തിയിരിക്കുന്നു."

അപ്പോൾ രണ്ടു ഭ്രാതാക്കളും പരസ്പരം ഒരു നോട്ടം കഴിച്ചിട്ടു മുമ്പിൽ നില്ക്കുന്ന ചെറുമോഹിനിയെ ഒന്നു കടാക്ഷിച്ചു. അവൾ അപ്പോഴും ധൈര്യത്തോടുകൂടി നിന്നു. അഴിഞ്ഞു ചിന്നിയ അവളുടെ തലമുടി കാററിൽ കളിയാടി.

ജാൺ നിരാശനായി റോസയോടു് "ജയിൽസൂപ്രണ്ടു ഞങ്ങൾക്കു പോകാൻ കതകു തുറന്നുതരുമോ എന്നറിയാൻ നിവൃത്തിയില്ല" എന്നു പറഞ്ഞു.

"അതു് ചെയ്യുന്നതിനു് അദ്ദേഹം ഒരിക്കലും സമർത്ഥനല്ല" എന്നു റോസ വെറുപ്പിനെ സൂചിപ്പിക്കുന്ന സ്വരത്തിൽ മറുപടികൊടുത്തു.

"പിന്നെ എങ്ങനെയാണു് പോകേണ്ടതു്?"

"നിങ്ങൾ ഒന്നുകൊണ്ടും ക്ലേശിക്കേണ്ട. ഞാൻ അച്ഛന്റെ കീശയിൽനിന്നും താക്കോൽ കൈക്കലാക്കീട്ടുണ്ടു്. അദ്ദേഹം ഉറങ്ങുകയാണു്."

"താക്കോൽ കിട്ടിയോ?"

"ഇതാ ഇരിക്കുന്നു ജാൺ!"

"എന്റെ കുഞ്ഞേ! നീ ഇപ്പോഴും ഇതിനുമുൻപും ഞങ്ങൾക്കായി ചെയ്തിട്ടുള്ള ഉപകാരത്തിനു നമ്മെ സൃഷ്ടിച്ച ജഗദീശ്വരൻതന്നെ പ്രത്യുപകാരം ചെയ്യട്ടെ. അല്ലാതെ ഈ അനാഥികൾക്ക എന്തുചെയ്യാൻ കഴിയും. ലോകം ഞങ്ങളുടെ നേർക്കു് ശത്രുവായിരിക്കയാണെന്നാണു് ഞങ്ങൾ ധരിച്ചതു്. എന്നാൽ അതിന്റെ ഒരു കോണിൽ ഇപ്പോൾ ഇതാ കരുണാമഴ പൊഴിച്ചു് ഞങ്ങളുടെ സന്തപ്തഹൃദയങ്ങളെ കുളിപ്പിക്കുന്നു. ഇതു് കൈയിലിരിക്കട്ടെ കുഞ്ഞേ! ഞങ്ങളുടെ അവസാനസമ്പത്തു് ഇതുതന്നെ. പൂർണ്ണമനസ്സോടുകൂടി ഇതിനെ സ്വീകരിക്കൂ. ഞങ്ങളുടെ അനുഗ്രഹം സഫലമാവട്ടെ."

ഇത്രയും കാൺസ്റ്റീലിയസ്സ് പറഞ്ഞുതീർത്തിട്ടു ബദ്ധപ്പെട്ടു കീശയിൽനിന്നും ഒരു നാൾ കീറിയ ബൈബിൾ എടുത്തു് റോസയുടെ കോമളമായ കൈകളിൽ വെച്ചുകൊടുത്തു. പേശലമായ അവളുടെ കൈവല്ലരികൾ ആ ദാനത്തെ മാറോടണച്ചു.

അപ്പോൾ കാൺസ്റ്റീലിയസ്സിന്റെ കണ്ണിൽനിന്നും ഏതാനും നീർത്തുള്ളികൾ താഴത്തു പതിച്ചു.

"കാൺസ്റ്റീലിയസ്സ്! ഞാൻ സസന്തോഷം ഇതു് സ്വീകരിക്കുന്നു. ഈ പുസ്തകം എന്റെ ജീവിതാവസാനംവരെ കൈയിൽനിന്നും ഒഴിഞ്ഞിരിക്കയില്ല." എന്നു റോസ ഉത്തരം പറഞ്ഞു. അവളുടെ വിശാലമായ നേത്രങ്ങൾ സഹോദരന്മാരെ സപ്രഹർഷം തലോടി.

അവൾ പറഞ്ഞു,

“എനിക്കു വായിക്കാൻ അറിഞ്ഞുകൂടല്ലോ”

ജനസംഘാതം പുറപ്പെടുവിച്ച ഘോരാരവം കാരാഗൃഹത്തിലും പരിസരങ്ങളിലും മാറെറാലിക്കൊണ്ടു. വൃക്ഷങ്ങൾ പോലും ആ അലർച്ച കേട്ടു ഞെട്ടി.

“ഇനി ഒരു മാത്രയും കളയാൻ പാടില്ല” എന്നു ജോൺ ദീർഘശ്വാസത്തോടുകൂടി പറഞ്ഞു.

“വരുവിൻ” എന്നുള്ള ആജ്ഞ നൽകീട്ടു അവൾ ചൊടിയോടുകൂടി അവർക്കു മുമ്പിലായി നടന്നു. ആൾസഞ്ചാരമില്ലാത്ത വഴികളിൽകൂടി അവൾ അവരെ കൂട്ടിക്കൊണ്ടുപോയി.

അലർച്ച അപ്പോഴും മുഴങ്ങി. “വേഗം കേറണം; വേഗം കേറണം” എന്നു വണ്ടിക്കാരൻ വിളിച്ചുപറഞ്ഞു.

“കന്യേ! ഞങ്ങൾ പോകുന്നു— ഈ ദയയ്ക്കു ദൈവം സഹായിക്കട്ടെ” എന്നുമാത്രമേ ആ സഹോദരന്മാർ നന്ദി പറവാൻ ശക്തരായുള്ളു. അവൾ അവരെ ഒന്നു ഉററുനോക്കി അത്രമാത്രം.

വണ്ടി മിന്നൽപ്പിണറുപോലെ ഊടുവഴി വിട്ടു പാതയിൽക്കൂടെ കണ്ണെത്താത്ത ദൂരത്തുപോയി മറഞ്ഞു.

ഇരുൾപെരുത്ത വണ്ടി കൊണ്ടുപോവാൻ ജോൺ വാഹകനോടു ആജ്ഞാപിച്ചു.

റോസ നോക്കുകൊണ്ടു വണ്ടിയെ പിന്തുടർന്നശേഷം അച്ഛന്റെ സമീപത്തിലേക്കു തിരിച്ചു. കൈയിലുണ്ടായിരുന്ന താക്കോൽ കിണററിനകത്തേയ്ക്കു അവൾ വലിച്ചെറിഞ്ഞു.

സൂപ്രണ്ടന്റു ഉറക്കമുണർന്നു നോക്കിയപ്പോൾ കാരാഗൃഹത്തിനകം അപൽക്കരമായ ഒരു ലഹളയുള്ള രംഗമായി കണ്ടു. അയാൾ പ്രാണഭയം നിമിത്തം എന്തുചെയ്യുക എന്നറിയാതെ പകച്ചു നിൽക്കുമ്പോൾ ഒരു ഉദ്യോഗസ്ഥൻ അയാ

ളെ സ്പർശിച്ചു. പെട്ടെന്നു തിരിഞ്ഞു നോക്കിയപ്പോൾ മ-കൾ അടുത്തു നില്ക്കുന്നതിനെയാണു് ഭീരുവായ പിതാവു കണ്ടതു്.

"കുട്ടീ ഈ ശബ്ദം കേട്ടില്ലേ."

"ഞാൻ കേൾക്കുന്നുണ്ടു്..............പക്ഷേ എന്തുചെയ്യാം. ഞാൻ അച്ഛന്റെ നിലയിൽ........................"

"എന്നാൽ നീ അവർക്കു കതകു തുറന്നുകൊടുക്കുമായിരുന്നു. ഇല്ലേ?"

"ഒരിക്കലും അതിനൊരു ഭാവം കേടിക്കുകയില്ല."

"അപ്രകാരം ചെയ്താൽ അവർ എന്നെ കൊല്ലും."

"അവർ കണ്ടാലല്ലേ അതുള്ളൂ."

"കാണാതിരിക്കാൻ മാർഗ്ഗമെന്താണു്."

"ഒളിക്കണം."

റോസ ഒളിവിനൊത്ത കൈകളെ തമ്മിൽ ഉരുമ്മി.

"എവിടെയാണു് ഒളിക്കേണ്ടതു് കുട്ടീ?"

"അതാ—അതു—നിലവറയ്ക്കകത്തുതന്നെ."

"എന്റെ കുട്ടീ, നീയോ?"

"ഞാനും അച്ഛനെ അനുഗമിക്കുന്നുണ്ടു്. നമുക്ക അകത്തുപോയി കതകു് കുറ്റി ഇട്ടുകൊള്ളാം."

ശത്രുക്കളെ തിരഞ്ഞു അലഞ്ഞുതിരിയുന്ന ആൾക്കൂട്ടം അവർക്കു സമീപമെത്താറായി.

"അച്ഛാ! വരണം, വരണം."

"കുട്ടീ പുള്ളികൾ എന്തുചെയ്യും."

"ദൈവം സഹായിക്കട്ടെ. ഞാൻ അച്ഛനെ സൂക്ഷിച്ചുകൊള്ളാം."

അവർ രണ്ടുപേരും ഇരുട്ടറയിൽപോയി ഒളിച്ചു. "രാജ്യദ്രോഹികളെ കീറുവിൻ" എന്നായിരുന്നു ജനങ്ങൾ ഉടനെ വിളിച്ചുകൊണ്ടിരുന്നതു്.

---

# III

ആ ചെറുപ്പക്കാരൻ ഇപ്പോഴും അവിടെത്തന്നെ നില്ക്കുന്നുണ്ട്. പക്ഷേ തലയിൽ വെച്ചിരുന്ന തൊപ്പി മുൻവശത്തേക്കു ചരിച്ചു കണ്ണുകൾ കഷ്ടിച്ചു കാണാമെന്ന വിധത്തിൽ വെച്ചിരിക്കുന്നുവെന്നേയുള്ളൂ. ആ സമയത്തും വിപ്ലവകാരികൾ വഴിനീളെ സഞ്ചരിച്ചുകൊണ്ടിരുന്നു.

“ഉത്തരവു കൊടുത്തതു് വാസ്തവത്തിൽ കാണ്ടീലിയസ്സിനെ വധിക്കുന്നതിനുള്ള ഒരുപായം പ്രസ്താവിച്ചതുപോലെയാണ്. ഈ ആളുകൾ ഒടുക്കം സംഹാരോത്സുകന്മാരായി എന്തുചെയ്യുമെന്നു അറിയാൻ പാടില്ല” എന്നു കൂടെയുണ്ടായിരുന്നതിൽ ഒരുദ്യോഗസ്ഥൻ ചെറുപ്പക്കാരനോടു പറഞ്ഞു.

അവർ അല്പനേരം കാരാഗൃഹത്തിനകത്തു് സൂക്ഷിച്ചു നോക്കി. ജനങ്ങൾ കാണ്ടീലിയസ്സ് കിടന്നിരുന്ന മുറിയുടെ കമ്പികൾ വലിച്ചിളക്കുന്നതു് അവർ കണ്ടു.

കാരാഗൃഹം തെരുവീഥിയിലും കേടായി. ആളുകൾക്കു എവിടെയും പ്രവേശിക്കാൻ ഒരു തടസ്സവുമുണ്ടായിരുന്നില്ല. “തടവുകാരൻ പുറത്തുപോയി” എന്നു് ഒരുകൂട്ടം ആളുകൾ വിളിച്ചുപറഞ്ഞു. അവരുടെ ഉച്ചസ്വരത്തിൽനിന്നും അവർക്കു എത്രത്തോളം നൈരാശ്യമുണ്ടായിട്ടുണ്ടെന്നു് മനസ്സിലാക്കാം. അതുകേട്ടു മുറ്റത്തുനിന്നവർ അത്യാശ്ചര്യപരതന്ത്രരായി “രാജദ്രോഹി എവിടെ?” എന്നു ഉറക്കെ ഉച്ചരിച്ചുകൊണ്ടു് പരമാകുലന്മാരായി ഓടി.

കാണ്ടീലിയസ്സിനെ കണ്ടില്ല എന്നുള്ളവിവരം നഗരമൊട്ടുക്കു് മുഴങ്ങി.

“ഇതു വാസ്തവത്തിൽ വളരെ കഷ്ടമായി” എന്നു ഒരു ഉദ്യോഗസ്ഥൻ ചെറുപ്പക്കാരനോടു പറഞ്ഞു

തടവുകാരനെ കാണാതെ വിവേകശൂന്യരായ ജനങ്ങൾ

വളരെ കഴിഞ്ഞു. ചെറുപ്പക്കാരന്റെ കൂടെയുണ്ടായിരുന്ന മറെറാരുദ്യോഗസ്ഥൻ "ഹാ, നയശാലിയായ കാന്റീലിയസ്സ് ജീവനുംകൊണ്ടുപോയി. എന്തൊരാശ്ചര്യം" എന്നു കൂട്ടുകാരനോടു സംസാരിച്ചു.

"കാരാഗൃഹത്തിൽനിന്നാണോ പോയതു്? അങ്ങനെ വഴിയില്ല." എന്നു കൂട്ടുകാരൻ സംശയത്തോടു പറഞ്ഞു.

"പക്ഷെ ഇതുവരെയും അദ്ദേഹം പരിപൂർണ്ണമായ രക്ഷ പ്രാപിച്ചിട്ടില്ല. ഓട്ടവഴികൾ ബന്ധിക്കാൻ ആളുകളെ നില്ലിട്ടുണ്ടെന്നാണു കേൾവി."

"എങ്കിൽ അതു് ആശ്ചര്യമാണു്. അപ്രകാരം ഒരു ഉത്തരവു കൊടുത്തിരിക്കയില്ല."

തിരുമനസ്സുകൊണ്ടു് എന്താണു് നിശ്ശബ്ദനായി നില്ക്കുന്നതു്. കാറ്റിൽ കെടാത്ത ദീപമുണ്ടോ?"

"നിങ്ങൾക്കു മനുഷ്യപ്രകൃതം വളരെ കുറച്ചേ അറിയാവൂ. ചില സംഗതികൾ ക്ഷണികമായിമാത്രം സംഭവിക്കും. അപ്പോൾ മനുഷ്യർ സ്വന്തകാര്യങ്ങളെ വകവെയ്ക്കാതെ പരാശക്തിക്കു കീഴടങ്ങിപ്പോവുന്നു. അങ്ങനെയുള്ള ഒരവസ്ഥയാണു് തിരുമനസ്സിൽ കാണുന്നതു്."

ഇതുകേട്ടു കൂട്ടുകാരന്റെ രക്തം തണുത്തുപോയി. അയാൾ സമീപത്തുനില്ക്കുന്ന ചെറുപ്പക്കാരന്റെ ശ്രീമത്തായ മുഖത്തു കുറെനേരം നോക്കി. അപ്പോൾ ആ തരുണൻ ഒരു ദീർഘശ്വാസം വിടുന്നതായി തോന്നി.

ഈ സമയത്തിനിടയിൽ കാന്റീലിയസ്സിനെ കാണാനില്ലെന്നുള്ള വർത്തമാനം എങ്ങും പരന്നു. എല്ലാപേരും നാലുവഴിക്കും ജലപ്രവാഹംപോലെ അയാളെ അന്വേഷിച്ചു പാഞ്ഞുപോയി.

രണ്ടു സഹോദരന്മാരും കുറെദൂരംപോയപ്പോൾ ഭയവും മരണവും അവർക്കു വളരെ പിന്നിലായി എന്നു വിശ്വാസം

വന്നു. കുതിരകൾ അതിവേഗം ഓടി. ജാൺ, ക്ഷീണിച്ചു തേജസ്സു നശിച്ചു സ്വഭാവത്തിന്നു ഗാഢമായി ഉറങ്ങിയിരുന്നു.

വേഗത്തിൽ പൊയ്ക്കൊണ്ടിരുന്ന വണ്ടി പെട്ടെന്നു നിന്നു.

“എന്താകാര്യം” എന്നു ജാൺ വണ്ടിക്കാരനോടു ചോദിച്ചു.

“ഞാൻ എന്തുചെയ്യട്ടെ. കാര്യം—”വണ്ടിക്കാരന്റെ ശബ്ദം നിലച്ചു. അവന്റെ ദേഹം കിടുകിടെ വിറകൊണ്ടു.

“കാര്യം പറയുക” എന്നു ക്ഷമയില്ലാതെ ജാൺ വീണ്ടും ചോദിച്ചു.

“വെളിയിൽപോകാൻ നിവൃത്തിയില്ല. കോട്ടവാതിൽ ബന്ധിച്ചിരിക്കുന്നു.”

“പതിവില്ലാത്ത കാര്യമല്ല അതു്. ആരു കതകടച്ചു?”

ജാൺ ഒരുവശം ചരിഞ്ഞു ജനാലയിൽക്കൂടെ പുറത്തു നോക്കി. പോകേണ്ടമാർഗ്ഗം തടസ്സപ്പെട്ടിരുന്നു.

“എന്തായാലും കുറെക്കൂടി പോകട്ടെ. എന്റെ കൈവശം പുറത്തുപോകാനുള്ള ആജ്ഞ ഉണ്ടു്. കാവല്ക്കാർ നമ്മെ വിടാതിരിക്കയില്ല.”

വണ്ടി മെല്ലെ നീങ്ങി. വണ്ടിക്കാരൻ കുതിരകളെ അയച്ചു വിടാതെ മുൻകരുതലോടുകൂടി പതുക്കെ നടത്തി.

വഴിയെപോകുന്ന ഒരാൾ അകത്തിരിക്കുന്ന ജാണിനെ കണ്ടറിഞ്ഞു. ആ വിവരം അയാൾ കൂട്ടുകാരെ തെര്യപ്പെടുത്തി. ഏതാനും നിമിഷങ്ങൾക്കുള്ളിൽ ജാൺപേരുടേയും ശ്രദ്ധ സഞ്ചാരം എങ്ങും പരന്നു. വണ്ടി കോട്ടവാതില്ക്കൽ എത്തി.

“കതകുതുറക്കണം” എന്നു വണ്ടിക്കാരൻ ദ്വാരപാലകനോടു് അപേക്ഷിച്ചു. “തുറക്കാമോ?” എന്നൊരാശ്ചര്യസൂചകമായ ചോദ്യംതന്നെ അയാളും മറുപടിയായി കൊടുത്തു. അതിനെ തുടർന്നു കാവല്ക്കാരൻ ഇങ്ങനെ പറഞ്ഞു. “എനിക്കും കതകുതുറക്കുന്നതിൽ സന്തോഷമേ ഉള്ളു. പക്ഷേ അനുവാദമില്ല.”

"താക്കോലിട്ടു തുറക്കാനല്ല പറഞ്ഞതു്."

"താക്കോലില്ല."

"അതെന്തു ചെയ്തു?"

"ആരോ എന്റെ കൈയിൽനിന്നും വാങ്ങിക്കൊണ്ടു പോയി."

"ആരാണു്?"

"ആരോ എനിക്കറിഞ്ഞുകൂടാ. അയാൾ ആരും പുറത്തു പോകാതിരിക്കാൻചെയ്ത വേലയാണിതു്."

ജാൺ ഈ സംഭാഷണം കേട്ടുകൊണ്ടിരിക്കയായിരുന്നു. മനസ്സുമടിച്ചു് അയാൾ "ജാൺ—ജാണാണു് അകത്തിരിക്കുന്നതു്" എന്നു പറയാൻ വണ്ടിക്കാരനോടു നിർദ്ദേശിച്ചു.

അതുകേട്ടപ്പോൾ കാവല്ക്കാരൻ ഒരു ആൾ മാറിയതു പോലെയായി. "താക്കോൽ കൈവശം ഇല്ല. അവിടത്തെ ആവശ്യത്തിനു ഞാൻ കള്ളംപറയുകയില്ല" എന്നു വിനീത സ്വരത്തിൽ അവരെ അയാൾ അറിയിച്ചു.

"എപ്പോൾ താക്കോൽ കൊണ്ടുപോയി?"

"കാലത്തു."

"ആരു്?"

"പ്രാംശുകായനായ ഒരു ചെറുപ്പക്കാരൻ."

"നിങ്ങൾ എങ്ങനെ താക്കോൽ കൊടുത്തു?"

"അയാൾ മുദ്രവെച്ച ഉത്തരവു കാണിച്ചു."

"കാർണ്ണീലിയസ്സു ഇതെല്ലാംകേട്ടു അത്യധികം മനഃസ്താപിച്ചു. "നമ്മുടെ അവസാനം ഒഴിച്ചുവെക്കാൻ പാടില്ലാത്തതാണു്" എന്നുമാത്രം ആ രോഗാതുരൻ ഉച്ചരിച്ചു.

വേറൊരുമാർഗ്ഗമായി വണ്ടിവിടുക. ഒരു മാർഗ്ഗമല്ലെങ്കിൽ പിന്നീടൊന്നു നോക്കാം. എല്ലാം ദൈവാധീനംപോലെ വരും" എന്നു ജാൺ വിചാരിച്ചു സമാധാനപ്പെട്ടു.

വണ്ടി തിരിച്ചുനിറുത്തി. ഏകദേശം അതു നീങ്ങിയപ്പോൾ ജാൺ കാവല്ക്കാരനോടു പറഞ്ഞു.

"നിങ്ങൾക്കു ഞങ്ങളെ രക്ഷിക്കണമെന്നുണ്ട്; അതിനുള്ള ഉപായം കൈവശമില്ല. ആ സന്മനസ്സിനു ജഗന്നിയന്താവു മംഗളം നൽകുമാറാകട്ടെ."

"വേഗം ഓടിക്കു. ഇടത്തുവശത്തുള്ള പാതയിൽക്കൂടെ പോകണം" എന്നു ജാൻ വണ്ടിക്കാരനെ ഉപദേശിച്ചു. വണ്ടി അതിവേഗത്തിൽ പാഞ്ഞുപോയി.

വഴിനീളെ ജനങ്ങൾ വാഹനത്തിന്റെ ശീഘ്രഗതിയെക്കുറിച്ചു അതിശയിച്ചുനിന്നു. അല്പ കുറേദൂരംപോയപ്പോൾ "നിറുത്തുക" എന്നു പറഞ്ഞു മൂന്നുപേർ തടസ്സം ചെയ്തു.

വണ്ടിക്കാരൻ കുതിരകളെ അതിവേഗത്തിൽ ഓട്ടിച്ചു.

രണ്ടു സഹോദരന്മാരും ഭാവിയെപ്പറ്റി ചിന്തിക്കുകയായിരുന്നു. അവർ പെട്ടെന്നു ഞെട്ടി. വണ്ടി ആപാദചൂഡം ഉലഞ്ഞു. ചക്രങ്ങൾ ചെളിയിൽ പുതഞ്ഞതുപോലെ അവർക്കു അനുഭവപ്പെട്ടു. അത്യുച്ചത്തിൽ ഒരു വിളിയും ആകാശത്തേയ്ക്കുയർന്നു.

"കാര്യമെന്താണ്?"

"ഇറങ്ങിനോക്കണം."

വണ്ടിക്കാരന്റെ അപേക്ഷയനുസരിച്ചു ജാൻ പുറത്തു നോക്കി. എണ്ണമറ്റ ജനക്കൂട്ടം വണ്ടിക്കു ചുറ്റും തിങ്ങിനിന്നു. അവർ വണ്ടിയെ അടിച്ചുടയ്ക്കാൻ ഭാവിച്ചു.

"സോദരാ! യാത്ര ഇവിടെ അവസാനിക്കും" എന്നു ജാൻ കാർണ്ണീലിയസ്സിനോടു പറഞ്ഞു.

"അവർ ഇതാ ഇരിക്കുന്നു. പിടിച്ചുകൊള്ളുവിൻ" എന്നും മറ്റും ആളുകൾ കണ്ഠകാഹളത്തിലൂടെ പ്രഖ്യാപനം ചെയ്തു.

"രാജ്യദ്രോഹികളെ കീറുവിൻ" എന്നും വേറൊരു കൂട്ടം ഉദ്ഘോഷിച്ചു.

ജനതതിയാൽ വണ്ടി വലയം ചെയ്യപ്പെട്ടു. അല്ല

എന്തു ശക്തിയാലോ ക്രമേണ നീങ്ങാൻ തുടങ്ങി. അല്പദൂരംകൂടികഴിഞ്ഞു. പെട്ടെന്ന് അതിന്റെ ഗതി നിലച്ചു. ഏതാനംപേർ ശക്തിയോടുകൂടി അതിലടിച്ചു. മറ്റുചിലർ പലകകളെ തുണ്ടുതുണ്ടാക്കി പൊളിച്ചു. അപ്പോൾ കവിളൊട്ടി അല്പപ്രാണനായി, രക്ഷപ്പെടാൻ ശ്രമപ്പെട്ട കാൺസ്റ്റീലിയസ്സും, അപ്പോഴേക്ക താണുപോയിരുന്ന ജോണും പ്രത്യക്ഷപ്പെട്ടു.

"ഇതാ രാജദ്രോഹിയായ കാൺസ്റ്റീലിയസ്സ്; കീറുവിൻ" എന്നു അവർ ശബ്ദിച്ചു. താഴത്തേക്കിറങ്ങിയപ്പോൾ ഓടിക്കുന്ന ജോണിന്റെ നേർക്ക് ഒരുത്തൻ ഇരുമ്പുകമ്പി ഓങ്ങി. അതു തലയോട്ടിനെ ഉടച്ചുതകർത്തു. രക്തം ധാരാളം പ്രവഹിച്ചു. ഏതാനം മാരകശരങ്ങളിൽ അതേസമയം താഴെ പതിച്ചു. പിൻവശത്തുനിന്നും ഒരടികൂടെ അയാളിൽ പതിച്ചു വേദനനിമിത്തം ആ ശരീരം ഒന്നു പിടഞ്ഞു. പിന്നീട് ചലനമില്ലാതായി.

ഏതാനംപേർകൂടി മൃതശരീരത്തെ കാലുകൾ പിടിച്ചു വലിച്ചിഴച്ചു. ലഹളയുടെ ആവിർഭാവംമുതൽ സംഭവഗതിയെ നിരീക്ഷിച്ചുകൊണ്ടുനിന്ന ചെറുപ്പക്കാരൻ ജോണിന്റെ മരണവൃത്താന്തമറിഞ്ഞു നിഷ്ഠൂരമായി ഖേദിച്ചു.

ഈ ക്രൂരകൃത്യം കണ്ട് "എന്റെ സോദരാ" എന്നു കാൺസ്റ്റീലിയസ്സ് സസ്നേഹം വിളിച്ചുകരഞ്ഞു.

ഒരുത്തൻ ഒരടി കാൺസ്റ്റീലിയസ്സിനും കൊടുത്തു. അടികൊണ്ട് അയാളുടെ തൊപ്പി തെറിച്ചുപോയി. വേറെ ഒരാൾ തോക്കിന്റെ മുട്ടുകൊണ്ട് മുഖത്തു ഇടിച്ചു. അതോടുകൂടി ആ സാധു മലർന്നുവീണു. അയാളുടെ ശരീരത്തെ മൂർച്ചയുള്ള ആയുധങ്ങൾകൊണ്ട് അനേകം കീറി വ്രണപ്പെടുത്തി. രക്തം ദേഹത്തിൽനിന്നും ഒലിച്ചുകൊണ്ടിരുന്നു.

രണ്ടു പ്രേതങ്ങളേയും അവർ കാരാഗൃഹത്തിനകത്തു കൊണ്ടുപോയി, അവിടെ തയ്യാറാക്കിയിരുന്ന പലകമേൽ

കെട്ടിത്തൂക്കി. രാജദ്രോഹത്തിനു തക്കതായ ശിക്ഷ അതാണെന്നാണ്‌ കോപിച്ചു വശായ ജനാവലി അഭിപ്രായം തീർച്ചയാക്കിയതു്.

അന്നത്തെ സ്തോഭജനകസംഭവങ്ങൾ ഒന്നൊഴിയാതെ കണ്ട ചെറുപ്പക്കാരൻ ഓറഞ്ചിലെ യുവരാജാവു അവിടെനിന്നും പോയി.

പ്രശാന്തമായ ആകാശത്തിൽ ഉദിച്ചുയർന്ന നക്ഷത്രങ്ങൾ രക്തമണിഞ്ഞ മൃതശരീരങ്ങളെ വീക്ഷിച്ചു നോക്കി. കല്മഷം കലരാത്ത രക്തത്തുള്ളികൾ അവരുടെ പാദങ്ങളിൽകൂടെ ഇററിററു വീണ്‌ തങ്ങൾക്കായിട്ടു ഉദകദാനം ചെയ്തു. അതു് അവർക്കു സ്വാതന്ത്ര്യപ്രണയത്തിനു ലഭിച്ച സമ്മാനമായിരിക്കാം.




## IV

1672-ാമാണ്ടു് ആഗസ്റ്റ് ഇരുപതാംതീയതി, സ്വാതന്ത്ര്യാഭിമാനികളായ രണ്ടു സഹോദരന്മാരുടെയും രക്തപ്രവാഹപ്രദർശനാനന്തരം ഭൂതകാലത്തോടു സംഘടനം ചെയ്തു. സ്വാതന്ത്ര്യത്തെ നിഷ്കളങ്കം സ്നേഹിക്കുന്ന ദേശഭക്തന്മാർ ഖേദിക്കാവുന്ന അഭിവാദനത്തിന്റെ ശേഷിപ്പുകളായി രണ്ടുപേരുടെയും, തലമുണ്ടി വട്ടക്കെട്ടിയതും അംഗഭംഗം വന്നിട്ടുള്ളതുമായ, മൃതശരീരങ്ങൾ മാരുതപ്രഹരമേറ്റു അല്പാല്പം ഉലഞ്ഞുതുടങ്ങി.

ജോണിന്റെ പരിചാരകൻ സമയം കുറച്ചും കളയാതെ കാരാഗൃഹവും തെരുവീഥിയും കടന്നു നേരെ പോയി. പ്രശാന്തമായി ഒഴുകുന്ന പുഴയിൽ തത്തിക്കൊണ്ടൊരു ചെറുതോണി ഉലാത്തുന്നതു് അയാൾ കണ്ടു. അതിൽ കയറി അയാൾ മറുകരയെത്തി നിർദ്ദേശസ്ഥലത്തേക്കു നടന്നു. മനോഹരമായ

ഛായാസ്ഥലങ്ങളും, ചെങ്കല്ലുകൊണ്ടു കെട്ടിയുയർത്തിട്ടുള്ള മണിമേടകളും കഴിഞ്ഞു, നഗരത്തിൽ നടന്ന പ്രക്ഷോഭണങ്ങളൊന്നും തട്ടി നിർഘോഷം ഉണ്ടാകാതെ ശാന്തമായി പരിലസിക്കുന്ന ഒരു കെട്ടിടത്തിനകത്തു പരിചാരകൻ കടന്നു. അപ്പോൾ സംഭവിക്കുന്ന കലാപമോ, അന്തഃച്ഛിദ്രമോ, ഒന്നുംതന്നെ അറിയാതെ അതിററ സംതൃപ്തിയോടും സന്തോഷത്തോടും സ്വന്ത ജോലിയിൽ വ്യാപൃതനായി ഒരാൾ അതിൽ കാലയാപനം ചെയ്യുന്നുണ്ടു്.

അതു വാൻബീലല്ലാതെ മററാരുമല്ല.

അയാൾ ജനിച്ചതും വളർന്നതും ആ ഭവനത്തിലായിരുന്നതിനാൽ അവിടംവിട്ടു പോകുന്നതിനുള്ള മനസ്സുകേടു കുറച്ചൊന്നുമല്ല അയാൾക്കുള്ളതു്. ബാല്യത്തിലേ വാൻബീലിൻെറ അച്ഛനമ്മമാർ മരിച്ചുപോയി. അവർ കണക്കിലധികം സമ്പാദിച്ചിരുന്നു. അതു മുഴുവനും താഴെ കാണുന്ന ഒരു രേഖയോടുകൂടി ഏകസന്താനമായ വാൻബീലിനു അവർ വിട്ടുകൊടുത്തു.

“കുഞ്ഞേ! ജീവിതമെന്താണെന്നറിയണമെങ്കിൽ നീ ഈ സ്വത്തിനെ യഥായോഗ്യം ചെലവാക്കുക. അതല്ലാതെ രാപ്പകൽ വേലചെയ്തു കഷ്ടിച്ചു ജീവൻ പുലർത്തുന്ന ഒരു ജീവിതം നിനക്കു് എത്ര സുഖകരമായിരിക്കും.”

കുഞ്ഞുന്നാളിലേതന്നെ ജാൺ വാൻബീലിൻെറ രക്ഷാധികാരിയെന്ന നിലയിൽ വർത്തിച്ചുപോന്നു. രക്ഷാകർത്താവിനെ കുട്ടി ബഹുമാനപൂർവ്വം സ്നേഹിച്ചുകൊണ്ടിരുന്നു. ശരിയായ നിലയിൽ വാൻബീലിനെ വളർത്തുന്നതിനു രക്ഷാകർത്താവിനുള്ള ഉത്സാഹവും താല്പര്യവും, അല്പവും സ്വാർത്ഥത കലരാത്തതായിരുന്നു.

വാൻബീൽ പ്രായമായപ്പോൾ തനിക്കു സിദ്ധിച്ച സ്വത്തിനെ വേണ്ടപോലെ വിനിയോഗിക്കുന്നതിനു തീർച്ചയാക്കി. അയാൾ ചെടികളെ പററിയും ചിത്രശലഭങ്ങളെ പ

റിയും കഴിയുമ്പോഴൊക്കെ അറിവ് സമ്പാദിച്ചിരുന്നു. കിട്ടാവുന്ന പുഷ്പങ്ങൾ ശേഖരിച്ചുണക്കി സൂക്ഷിക്കുന്നതുകൂടാതെ അവയുടെ ചിത്രങ്ങളും അയാൾ സൌകര്യംപോലെ തയ്യാറാക്കി വച്ചു.

അക്കാലത്തു ഡച്ചുകാരും ഫ്രഞ്ചുകാരും ചെടികൾ വളർത്തി മനോഹരമായ പുഷ്പങ്ങൾ എടുക്കുന്നതിൽ അന്യോന്യം മത്സരബുദ്ധികളായിത്തീർന്നു. അതിന്റെ ഫലമായി നാട്ടിലെങ്ങും പൂന്തോട്ടങ്ങൾ ഉണ്ടായി. പലദേശങ്ങളിൽനിന്നും വിത്തുകൾ വരുത്തി വേണ്ടവിധം നട്ടുവളർത്തി വിശേഷരീതിയിലുള്ള പൂക്കൾ പറിക്കുന്നതിനു പലർക്കും ഉത്സാഹം ജനിച്ചു.

വാൻബീലിനു പൂച്ചെടികൾ വളർത്തുന്നതിൽ പരം ആനന്ദപ്രദമായ തൊഴിൽ വേറെ ഇല്ലെന്നു വേണം പറവാൻ. ജനങ്ങൾ വാൻബീലിന്റെ നീലാംബുജങ്ങളെയും അവയെ വളർത്തി പരിചരിക്കുന്ന പൂവാടിയേയും അവയ്ക്കു ഉരം തയ്യാറാക്കുന്ന സമ്പ്രദായത്തെയും പറ്റി മുക്കിലും മൂലയിലും സംസാരിക്കാൻ തുടങ്ങി.

അയാൾ പിതൃസ്വത്തിനെ ഈ തൊഴിലിലേക്കു അപ്പോഴപ്പോൾ, ആവശ്യംപോലെ ചിലവുചെയ്തു വന്നു. അതിന്നതിനു നീലാംബുജങ്ങൾ സമൃദ്ധിയായി ഉണ്ടായി.

ജാൺ സൌകര്യം കിട്ടുമ്പോഴൊക്കെ വാൻബീലിന്റെ വസതിയിൽ പോയി താമസിക്കുക പതിവാണ്. രാഷ്ട്രീയാന്തരീക്ഷത്തിൽ സധൈര്യം വിഹരിക്കുന്ന ആ പുരുഷകേസരിക്കു അല്പകാലത്തേക്കെങ്കിലും പുഷ്പങ്ങൾക്കിടയിൽ ജീവിതം നയിക്കാനുള്ള സന്തോഷം അളവറ്റതായിരുന്നു. എന്നാൽ അങ്ങനെയുള്ള ഒരാളുമായി സമ്പർക്കം ചെയ്തു എന്നുകരുതി വാൻബീൽ രാജ്യകാര്യങ്ങൾ അടിക്കടി അറിഞ്ഞുകൊണ്ടിരുന്നു എന്നു സംശയിക്കയേ വേണ്ട. ആളുകൾ ഒന്നിനൊന്നിനു ജാണിനെ വെറുത്തു. എന്നിട്ടു അയാളുടെ സഹ

വും വായുവും കിട്ടുന്നതിനേക്കാൾ ശാസ്ത്രീയമായ നിലയിൽ അയാൾ പലതും പ്രവർത്തിച്ചു.

അതുനിമിത്തം ബോക്സ്ലിനു കുറെ നഷ്ടം ഉണ്ടായി. എന്നാൽ അല്പം ആലോചിച്ചപ്പോൾ അയൽവാസി ചെയ്തതു് ഒരു ഉപകാരമാണെന്നു് അയാൾ മനസ്സിലാക്കി. വാശിയും മാത്സര്യവും വർദ്ധിക്കുമ്പോൾ ഒരാൾ പ്രതിയോഗി ചെയ്യുന്ന ദോഷങ്ങളെ ഗുണങ്ങളാക്കുന്ന കാണുന്നതു് നിയതിയുടെ ഒരൊറ്റ രഹസ്യമാണു്. തോട്ടത്തിൽ കുറെ സ്ഥല പ്രകാരം കുറഞ്ഞുപോയെന്നു് ബോക്സ്ലിനു തോന്നി. കാറ്റും അതേപ്പോലെ ഇല്ലാതായി എന്നു മനസ്സിലാക്കി. എങ്കിലും നിലാവെളിച്ചം നല്ല നിലയിൽ വരുത്താനുതകുന്ന ഏതുകാരണം അയാളെ സമാധാനിപ്പിച്ചു.

വാർബീലിന്റെ പുതിയ കെട്ടിടത്തിന്റെ മുകളിൽ പൂമ്പാറ്റികളും, പൂത്തുനിൽക്കുന്ന ചെടികളും ചുവരുകളിൽ ചിത്രങ്ങളും മറ്റും കണ്ടു ബോക്സ്ലിന്റെ ഹൃദയം നീറി. പുതിയ പുതിയ പൂച്ചെടികൾ മുളച്ചുവരുന്നതു അയാൾ സൂക്ഷിച്ചു നോക്കി. ദൂരദർശിനി, ഭൂതക്കണ്ണാടി മുതലായവയും അവിടെ വെച്ചിട്ടുണ്ടായിരുന്നു. ഒരു നിമിഷംപോലും വൃഥാ കളയാതെ വാർബീൽ മുറിയിൽനിന്നും തോട്ടത്തിലും, അവിടെനിന്നും തിരിച്ചു മുറികളിലുംപോയി ജോലിനോക്കുന്നതു അയൽക്കാരൻ കാണുക പതിവായിരുന്നു.

വാർബീൽ വെറും ഒരു ഉദ്യാനപാലകൻ മാത്രമായിരുന്നില്ല. പ്രകൃതിയിൽ മോഹനമായുള്ളതിലെല്ലാം അയാൾ കണ്ണോടിച്ചിരുന്നു. അയാളുടെ മനസ്സു അവയിൽതന്നെ മുഴുകിയിരുന്നു. ചുരുക്കത്തിൽ മനോഹരവസ്തുക്കൾക്കിടയിലാണു് അയാൾ ജീവിക്കുന്നതെന്നു പറയാം. ബോക്സ്ലിനു ഈ പൂക്കാരനെ നല്ലവണ്ണം മനസ്സിലാക്കാൻ സാധിച്ചില്ല. വൈകുന്നേരങ്ങളിൽ അയാൾ മതിലിൽ കയറി അയൽക്കാരന്റെ കൃഷിത്തോട്ടത്തെ അസൂയാപൂർവ്വം സൂക്ഷിക്കുക സാ

ധാരണമായിത്തീൎന്നു. വെറുതെ കിടക്കുന്നതായി കണ്ട സ്ഥലം അടുത്തദിവസം ഉടമസ്ഥൻ കിളച്ചിട്ടിരിക്കും. അതിൽ അററു മണൽ ചെളി മുതലായതു് അടുത്തദിവസം നിരത്തിയിരിക്കും. ചെടികൾക്കു അധികം ചൂടുതട്ടാതെ ചിലേടത്തു മേൽകെട്ടി ചാൎത്തിയിരിക്കും. വേറെ ചിലതിനു കൂടുതൽ വെളിച്ചം തട്ടാൻ എന്തെങ്കിലും പണി ചെയ്തിരിക്കും. ഈ തരത്തിൽ വാൻബീൽ നടത്താറുള്ള കാൎയ്യങ്ങൾ ഓരോന്നും ബോക്സ്റ്റൽ നോക്കി മനസ്സിലാക്കി. അപ്പോഴാണു് തന്റെ ഭാഗത്തുള്ള വെളിച്ചം 'പുഷ്പവസ്തു' അപഹരിച്ചു എന്നു് അയാൾക്കു അറിയാനിടയായതു്.

പിതൃസ്വത്തായ നാലുകോടി ഗിൽഡറും, വേറെ വഴിയിൽ വരവുള്ള നാല്പതിനായിരവും വാൻബീൽ പുഷ്പങ്ങൾക്കായി ചെലവുചെയ്യുന്നതിന്റെ രഹസ്യം അയൽക്കാരനു മനസ്സിലായിട്ടില്ല. അതുപോലെ ചെലവാക്കാൻ ബോക്സ്റ്റലിനു ധനമില്ലാത്തതുകൊണ്ടു അസൂയയുടെ കാഠിന്യം അസഹനീയമായി വൎദ്ധിച്ചു. എന്നാൽ അല്പവും പിന്നോക്കം മാറിക്കൂടയെന്നുള്ള തീവ്രവ്രതം അയാൾ ശരിയായും ആരംഭിച്ചു. ചെറുതായ സ്വന്തധനം ചെടികൾക്കായി ഒഴിച്ചുവെച്ചു. പുതിയ ചട്ടികൾ നിറച്ചു അയാൾ ചെടികൾ വളൎത്തി. കിഴങ്ങുകളെ യഥാവസരം തോട്ടത്തിൽ ഇറക്കി നട്ടു് അവയെ എപ്പോഴും സൂക്ഷിച്ചുപോന്നു. മനോഹരവും സുന്ദരവുമായ പൂക്കൾ അയാൾ പറിച്ചുവെങ്കിലും എന്തോ ചില ഗുണങ്ങൾ വാൻബീലിന്റെ നീലാംബുജങ്ങൾക്കു കൂടുതലായി ഉണ്ടെന്നു് അയാൾക്കു തോന്നി.

ബോക്സ്റ്റലിന്റെ പരിശ്രമം അധികകാലത്തേക്കു നിലനിന്നില്ല. അസൂയാഗ്നി വൎദ്ധിച്ചു വൎദ്ധിച്ചു്, ഉത്സാഹത്തെ അയാളിൽനിന്നും ഉച്ചാടനംചെയ്തു. നാൾക്കുനാൾ സമീപവാസിയുടെ ഉയൎച്ചയെ ഇടിച്ചു താഴ്ത്തുന്നതിനുള്ള പ്രയത്നം അയാൾ ആരംഭിച്ചു.

വാൻഷീൽ സ്വന്തകാര്യം ശരിയായും നിർവഹിച്ചുപോന്നു. ഓരോ തരത്തിലുള്ള പുഷ്പങ്ങൾ ഉണ്ടാക്കുന്നതിനാണു് അയാളുടെ ബുദ്ധി പ്രവേശിച്ചിരുന്നതു്. പ്രസിദ്ധമായ പട്ടണങ്ങളിലെ പേരുകേട്ട പൂക്കാർ കണ്ടിട്ടില്ലാത്തതും കേട്ടിട്ടില്ലാത്തതുമായ പലമാതിരി പുഷ്പങ്ങൾ അയാൾ വളർത്തി പരിപാലനം ചെയ്തു.

പുഷ്പങ്ങളുടെ ആകൃതിയും പ്രകൃതിയും മാറ്റുന്നതിനു ശാസ്ത്രീയമായ പല പരിശോധനകളും അയാൾ നടത്തി. ജനങ്ങൾ അയാളുടെ പുഷ്പങ്ങളെ പൂർവ്വാധികം പ്രശംസിച്ചുതുടങ്ങി.

വാൻഷീൽ ഒരു ചിത്രശലഭമായിരുന്നു. പ്രഭാതാർക്കന്റെ കനകനിറം കലർന്ന കിരണസമൂഹങ്ങൾ ഉജ്ജ്വലവും, സുന്ദരവും, സുകോമളവുമായ പുഷ്പങ്ങളുടെ ഇതളുകളിൽ തട്ടി നയനമോഹനമായി പ്രകാശിക്കുമ്പോൾ വാൻഷീൽ നിശ്ചേഷ്ടനായി കുറേനേരം നിന്നു അവയുടെ മനോജ്ഞമന്ദഹാസം തൂകി അവയ്ക്കു സ്വാഗതമോതുക പതിവാണു്. അവയുടെ സമീപത്തു സാവധാനത്തിലല്ലാതെ ദ്രുതഗതിയിൽ അയാൾ ഒരിക്കലും അണയാറില്ല. നീലാംബുജങ്ങൾ ഒന്നിളകുന്ന ഇളംവായുവിൽ പൂമ്പൊടി പാറിക്കുമ്പോൾ അവയ്ക്കു വല്ല ഹാനിയും സംഭവിക്കുമോ എന്നുള്ള ചിന്തയാൽ അയാൾ ഉദാസീനനായി മെല്ലെ ആ പുഷ്പങ്ങളെയും തൊട്ടു—തൊട്ടില്ല—എന്ന മട്ടിൽ പിടിച്ചുമാറ്റും. ഒരു ഇതൾ താഴത്തു പതിക്കുമ്പോൾ അയാൾ അനേകം കണ്ണീർത്തുള്ളികൾ പൊഴിച്ചിരുന്നു. നവനവമായി മൊട്ടുകൾ പുറപ്പെടുമ്പോൾ അയാളുടെ ഹൃദയം അനുഭവിക്കാറുള്ള ആനന്ദം ആത്മവേദികളായ യതിവര്യന്മാർക്കുപോലും അഗമ്യമായിരുന്നു. പൂച്ചെടികളുടെ ഇലകൾ സദാ പരിശോധിച്ചു പുഴുക്കളേയോ മറ്റുവല്ല ജന്തുക്കളേയോ അടുക്കാൻ കഴിയാത്തവിധം അത്ര വെടിപ്പായി അയാൾ സൂക്ഷിച്ചിരുന്നു. പുഷ്പങ്ങളുടെ അഭിരാമത വർദ്ധിക്കുംതോറും അയാളുടെ നേത്രവും വികസിക്കും. നീലാംബുജങ്ങളുടെ ജീവ

നും അവയുടെ ബന്ധുവിന്റെ ജീവനും ഒന്നായിരുന്നു. അല്ലെങ്കിൽ അവയുടെ സന്തോഷത്തിൽ അയാളും സന്തോഷിക്കുകയും അവയുടെ വിയോഗത്തിൽ അയാളും ദുഃഖിക്കയും ചെയ്യുന്നതെന്തിന്? അല്ലെങ്കിൽ അവയുടെ സമ്പർക്കം കൊതിച്ചു അയാളും താരുണ്യത്തിലും ഒരു പൈതലിനൊപ്പം അവയ്ക്കിടയിൽ അങ്ങോട്ടുമിങ്ങോട്ടും ഓടിയും മഞ്ഞാലകളെ ഭ്രമരങ്ങളേയും ശലഭങ്ങളേയും അടുത്തു ദൂരത്താക്കിയും കാലം കഴിച്ചുകൂട്ടുന്നതിന്? അയാളും ലോകത്തെ നീലാംബുജത്തിന്റെ ഓരോ ദളത്തിലും സംവീക്ഷണംചെയ്തു. പരാഗപടലത്തിൽ ദൈവത്തെയും കണ്ട് അവയുടെ ഉത്സവവും നാശവും അയാളും കാലമായി കരുതി. അവയുടെ ഇടയിൽ അയാളും സ്വജീവിതത്തെ വിസ്മരിച്ചു. പുഷ്പങ്ങളോടു സംസർഗ്ഗംചെയ്തു കഴിയുന്ന ഓരോ ദിവസവും ഓരോ ജന്മത്തെ സൃഷ്ടിക്കുന്ന പരിശുദ്ധമാണെന്ന നിഷ്ഠ ഉളവായ വാൻഗോവിൽ ലയിച്ചു. പുഷ്പങ്ങളും അയാളെ ശോഭനമായ ഒരു സർഗ്ഗത്തെ പരിചയിപ്പിച്ചു കൊടുത്തു.

ഇങ്ങനെ അയാളും സ്വയം നിർമ്മിച്ച സ്വർഗ്ഗപ്രാന്തത്തിലിരിക്കുമ്പോഴും വാൻഗോവിന്റെ ജീവിതം നരകത്തിലാണ് അവസാനിച്ചത്. ദുർവിചാരം മനുഷ്യന്റെ ഹൃദയത്തിൽ വേരൂന്നിത്തുടങ്ങിയാൽ പിന്നെ അവനെ നിയന്ത്രിക്കാൻ സാധിക്കാത്ത മാർഗ്ഗത്തിലൂടെ പായിട്ടും സഞ്ചരിക്കുന്നു. വാൻഗോവിനെ അന്തർവാസിയെ മാത്രം കണ്ടതുകൊണ്ട് മതിയായില്ല. അയാളുടെ പുഷ്പങ്ങളേയും കാണണം. അതുകൊണ്ടും തൃപ്തിപ്പെട്ടില്ല. വാൻഗോവിലും പുഷ്പങ്ങളും തമ്മിലുള്ള സല്ലാപവും അയാൾക്ക് അറിയണമെന്ന വന്നുകൂടി.

ഒരിക്കൽ അയാളും ഒരു ദൂരദർശിനി വാങ്ങിച്ചു. വാൻഗോവിൽ വിത്തുകൾ ഉണരുന്നതും, പാകുന്നതും, ചെടികളെ നനയ്ക്കുന്നതും, പുഷ്പങ്ങളെ സൂക്ഷിക്കുന്നതും അയാളും ഒളിച്ചുനിന്ന് സൂക്ഷിച്ചറിഞ്ഞു. നോക്കുമ്പോഴൊക്കെ നീലാംബുജ

അഴകുനിറഞ്ഞ തോട്ടവും പരിസരവും അസൂയാകലുഷിതമായ അയാളുടെ ഹൃദയത്തെ വല്ലാതെ തപിപ്പിച്ചു. അയാൾ സ്വന്തജീവിതത്തെ അസൂയയിൽകഴുകി അശുദ്ധമാക്കി. തന്മൂലം ദിവസംചെല്ലുന്തോറും അയാൾക്കു ജീവിതത്തിൽ വെറുപ്പു തോന്നി.

ഒരു യഥാർത്ഥ ഉദ്യാനപാലകന് ഒരു പുഷ്പത്തിന്റെ നാശം സഹിക്കാൻ കഴിയാത്ത മനസ്താപത്തെ ഉളവാക്കുന്നു. ഒരു സഹോദരന്റെ അകാലനിര്യാണത്തിൽ അയാൾ അത്ര ഖേദിക്കുന്നതില്ല.

വാൻവീലിന്റെ ഉയർച്ച സാധാരണന്മാർക്ക് ഊഹിക്കാൻപോലും സാധിക്കാത്തതായിരുന്നു. ബാക്സ്റ്ററൽ, അയൽവാസിയുടെ ഓരോ മൊട്ടായി നശിപ്പിക്കാൻ തീർച്ചയാക്കി. അതു പരസ്യമായി ചെയ്യാനുള്ള ധൈര്യം അയാൾക്കില്ലായിരുന്നു. ആ കൃത്യം ഒരിക്കൽ ആരെങ്കിലും കണ്ടുകഴിഞ്ഞാൽ താൻ കഠിനമായ ശിക്ഷയ്ക്കു പാത്രീഭൂതനാകുമെന്നുള്ള വിചാരം അയാളെ വളരെ വിഷമപ്പെടുത്തി.

ഗുണത്തെക്കാളും ദോഷം ചെയ്യണമെന്നുള്ളപ്പോൾ മനുഷ്യൻ അപൂർവ്വമായ ശക്തി പ്രകടിപ്പിക്കുന്നു.

ഒരു സായാഹ്നത്തിൽ അയാൾ രണ്ടു പൂച്ചകളെ പിടിച്ചു കുറെ നീളമുള്ള കയറിന്റെ രണ്ടറ്റത്തും ഓരോന്നിന്റെ പിൻകാലുകളെ ബന്ധിച്ചു പൂന്തോട്ടത്തിൽവിട്ടു. വാൻവീൽ ഓമനയായി വളർത്തിവന്ന ട്യൂലിപ്പും നീലാംബുജങ്ങൾക്കിടയിൽ അവ ചെന്നുചേർന്നു. ആ പുഷ്പങ്ങളെ ഉടമസ്ഥൻ ജീവനിലും കൂടുതൽ സ്നേഹിച്ചുപോന്നു. രണ്ടു പൂച്ചകൾ ഓരോരോ വഴിക്കു ഓടാൻ ശ്രമിക്കയും, അതിനു സാധിക്കാതെ തമ്മിൽ ശണ്ഠകൂടുകയും ചെയ്തു. ഈ തിരക്കിൽ അവ വളരെ പുഷ്പങ്ങളെ നശിപ്പിച്ചു.

ബാക്സ്റ്ററൽ കിളർന്നുനിന്ന ഒരു വൃക്ഷത്തിന്റെ മുകളിലേറി അവയുടെ പരിശ്രമത്തെ അഭിനന്ദിക്കുകയായിരുന്നു.

ഒരു കൊല്ലംകൊണ്ടു കുറെ വ്യത്യസ്തമായ ഒരുതരം നീലാംബുജം ഉല്പാദിപ്പിക്കുന്നതിനു അയാൾ സമർത്ഥനായി.

ബോക്സ്റ്റൽ വിരോധിയെ വളരെ സൂക്ഷിച്ചു. അയാളുടെ പെരുമാറ്റം അറിയുന്നതിൽ അയാൾ കൂടുതൽ മനസ്സിരുത്തി. ബോക്സ്റ്റലിന്റെ പൂച്ചെടികൾ വെയിലത്തു വാടിക്കരിഞ്ഞു; വിത്തുകൾ നിലത്തു കിടന്നു ചീത്തയായി; മൊട്ടുകൾ വിരിയാറാകാത്ത അവസ്ഥയിൽതന്നെ കരിഞ്ഞുതുടങ്ങി. ഇവയിലൊന്നിലും അയാളുടെ ശ്രദ്ധ പതിഞ്ഞില്ല. അവയെ പുലർത്തുന്നതിനു അയാൾക്കു മനസ്സും വന്നില്ല. അയാളുടെ വിചാരം മുഴുവനും വിരോധിയെ കുറിച്ചായിരുന്നു.

രോഗാവഹമായ പുഷ്പം ഉല്പാദിപ്പിക്കുന്നതിനുള്ള സകലജോലിയും വാൻബേർ നടത്തിയതു ഗൃഹത്തിനകത്തായിരുന്നു.

രാത്രി ഏകാന്തസമയത്തു വാൻബേർ കുറെ വിത്തുകളെടുത്തു പുഷ്പങ്ങളുടെ നിറം മാറാൻവേണ്ടി ചില മരുന്നുകൾകൊണ്ടു കഴുകി ഉണക്കാൻ വെച്ചു. കുറെ ഉണങ്ങിയപ്പോൾ ഒരുപൊടി കൂടി അവയിൽ പുരട്ടി നല്ലപോലെ ഉണക്കി.

ഇതെല്ലാം ബോക്സ്റ്റൽ ദൂരദർശിനിയുടെ സഹായത്താൽ വ്യക്തമായി കണ്ടു. മുറി പ്രകാശമേറിയ ഒരു ദീപത്താൽ അത്യുജ്ജ്വലമായിരുന്നു. വെള്ളച്ചുവരുകൾ ജ്വാലയെ പരിപൂർണ്ണ പ്രകാശത്തോടു പ്രതിബിംബിപ്പിച്ചു.

---

## V

കൊർണ്ണീലിയസ്സിനും വാൻബേർലിനെക്കുറിച്ചു് വളരെ സ്നേഹമായിരുന്നു. 1672-ജനുവരിമാസത്തിന്റെ അവസാനത്തിലൊരുദിവസം കൊർണ്ണീലിയസ്സ് പുത്രബന്ധുവിനെ കാണ്മാൻ പോയിരുന്നു.

വാൻബീൽ സദാ നീലാംബുജങ്ങളുമായിത്തന്നെ കഴിച്ചു. സാമുദായികമോ രാഷ്ട്രീയമോ ആയുള്ള ഒരു ചിന്തയും അയാളുടെ മനസ്സിൽ പതിഞ്ഞില്ല. കാർണ്ണീലിയസ്സിനു അയാളുടെ ജോലിയെപ്പററി നല്ല അഭിപ്രായമാണുണ്ടായിരുന്നതു്. അമൂല്യം പുഷ്പങ്ങൾ നില്ക്കുന്ന തോട്ടവും അവ ശേഖരിച്ചുവയ്ക്കുന്ന മുറിയും മററും അയാൾ പ്രത്യേകതാല്പര്യത്തോടു പരിശോധിച്ചു.

അന്നു് അവർ രണ്ടുപേരും കുറച്ചു സംസാരിച്ചു. അതു കഴിഞ്ഞു് കാർണ്ണീലിയസ്സ് വച്ചുസൂക്ഷിക്കാനായി ഒരു കടലാസ്സുചുരുൾ വാൻബീലിനെ ഏല്പിച്ചു. അതു താൻ ആവശ്യപ്പെടുമ്പോൾ കൊടുക്കണമെന്നും അയാൾ ഏർപ്പാടു ചെയ്തു.

ഇതെല്ലാം ബോക്സ്റ്റൽ കാണുന്നുണ്ടായിരുന്നു. കാർണ്ണീലിയസ്സിന്റെ നരച്ചുമൂടി ചിന്നിയ മുഖവും, ഗൌരവമേറിയ നോട്ടവും, മിന്നിത്തിളങ്ങുന്ന ദേഹകാന്തിയും, ചെറുപ്പക്കാരന്റെ നേർക്കുള്ള പ്രേമവാത്സല്യവും അയാൾ നല്ലപോലെ കണ്ടറിഞ്ഞു.

ചുരുളിനകത്തു് എന്തായിരിക്കുമെന്നു് വാൻബീൽ ആലോചിച്ചു. നീലാംബുജത്തിനുള്ള വിത്തായിരിക്കുമോ എന്നും അയാൾ ശങ്കിക്കാതിരുന്നില്ല. എന്നാൽ കാർണ്ണീലിയസ്സും പുഷ്പവും തമ്മിൽ യാതൊരു ബന്ധവുമില്ലെന്നോർത്തപ്പോൾ ആ സംശയം നീങ്ങി. പിന്നീടു് അതിനെപ്പററി അയാൾ ചിന്തിക്കാനൊരുമ്പെട്ടില്ല.

ആ ചുരുൾ ഒരു രാജ്യതന്ത്രകുശലൻ സ്വജനത്തിനും സ്വരാജ്യത്തിനുംവേണ്ടി നിർമ്മിച്ച ഏതാനും പ്രമാണങ്ങളായിരുന്നു. ഒട്ടും സംശയത്തിനു് അർഹതയില്ലാത്ത ആ സ്ഥലത്തു് അവ സൂക്ഷിക്കുന്നതു് സുരക്ഷിതമാണെന്നു കണ്ടിട്ടാണു് വാൻബീൽവശം അതിനെ കാർണ്ണീലിയസ്സ് ഏല്പിച്ചതു്.

അയാൾ അതിനെ മേശപ്പുറത്തുവെച്ചു. ചെടികൾ വളൎത്തുന്നതിനുള്ള സാമാനങ്ങളുടെയിടയിൽ അതു കിടക്കുന്നതുകൊണ്ടു് അധികം സംശയത്തിനു് ഇടയില്ല.

ആ ചുരുൾ കൊടുത്തപ്പോൾ കാൎണ്ണീലിയസ്സു വളൎത്തുപുത്രന്റെ മുഖത്തുനോക്കി അല്പനേരം നിന്നു. ആ നിൎദ്ദോഷിയുടെ മുഖത്തു് ഒരു വികാരവും പ്രസ്ഫുരിച്ചില്ല. എന്തുതന്നെ വന്നാലും അതിനെ ഞാൻ ഒഴികെ മറ്റാരുടെപക്കലും കൊടുക്കരുതെന്നു അതിന്റെ ദാതാവു പ്രത്യേകം നിഷ്കൎഷിച്ചു.

അതിൽ പിന്നീടു കാൎണ്ണീലിയസ്സ് അവിടെ കേറീട്ടില്ല.

അയൽവാസി എത്രത്തോളം ദ്രോഹിയാണെന്നു് വാൻബേൎൾ മനസ്സിലാക്കിയിരുന്നില്ല. അയാളുടെ പേരിൽ ചെറുതായ സംശയംപോലും ആ നിഷ്കളങ്കനു് ഉണ്ടായിരുന്നില്ല. നല്ല നല്ല പുഷ്പങ്ങൾ എടുക്കുന്നതിനു് അയാൾ സമൎത്ഥനായിവന്നു. നീലാംബുജത്തിന്റെ ശോഭ പണ്ടുള്ളതിലും പതിന്മടങ്ങു വൎദ്ധിപ്പിക്കുന്നതിനു് അയാൾക്കു സാധിച്ചു. ചിലപ്പോൾ വാൻബേൎൾ രാത്രി മുഴുവനും ജോലിയിൽതന്നെ ശ്രദ്ധാലുവായി കഴിച്ചിട്ടുണ്ടു്.

1672-ാമാണ്ടു് ആഗസ്റ്റ് ഇരുപതാംതീയതി ചരിത്രപ്രധാനമായ സംഭവങ്ങൾ നടക്കുമ്പോൾ വാൻബേൎൾ ഗൃഹത്തിനകത്തു് ഒരു മുറിയിൽ കിളിൎത്തുവരുന്ന ചെടികളുടെ സമീപത്തിരുന്നു് എന്തോ, ആലോചിക്കുകയായിരുന്നു. അടുത്തു്, വിളംബരപ്രകാരമുള്ള നീലാംബുജം എടുക്കുന്നതിനുള്ള വിത്തും തയ്യാറാക്കിയിരുന്നു. അയാളുടെ കീൎത്തി പരന്ന സ്ഥലങ്ങളിൽനിന്നും അനവധി ആളുകൾ തോട്ടം കാണാൻ വരുക പതിവായിരുന്നു.

അയാൾ ഇങ്ങനെ വിചാരിച്ചു "എന്റെ ശ്രമങ്ങൾ ഫലപ്രദമാകാറായി സമ്മാനത്തിൽ കിട്ടുന്ന തുക ഞാൻ സാധുക്കൾക്കായി വീതിച്ചുകൊടുക്കും. എനിക്കു ധനമെന്തിനു്? പിന്നീടു ഞാൻ ഇതെല്ലാം മതിയാക്കി വെറുതെ കാലം കഴിക്കും. ഹാ! ഇതെത്ര സാഹസം. എങ്ങനെ

ഞാൻ പൂക്കളുമായുള്ള സംസർഗ്ഗം ഒഴിച്ചുവെക്കം. ഇല്ല, ഇല്ല; ഞാൻ ഒരിക്കലും അവയെ ത്യജിക്കുകയില്ല.”

വാൻജീൻ ഒരു നെടുതായ ശ്വാസംവിട്ടു. അതോടുകൂടി മുഖം അല്പം വാടി.

പിന്നെയും തുടർന്നു:—

“അതൊന്നു ദുരാഗ്രഹമാണെന്നു തോന്നുന്നില്ല. വിത്തു പാകണം. മുളച്ചു ചെടിയായി പൂവും വരട്ടെ. പിന്നീട് നോക്കാം.”

അല്പനേരം അയാൾ വിരസമായ ആകാശത്തു നോക്കിയിരുന്നു. കറുത്ത മേഘപടലം മുകളിൽ നിറയുന്നതു് അയാൾ കണ്ടു. അവ കറുപ്പുകലർന്ന ശുഭ്രമേഘപടലത്തോടു ഒന്നുചേർന്ന് ഭൂതത്തെപ്പോലെ മറഞ്ഞു.

അനന്തരം അയാൾ എഴുന്നേറ്റു പുറത്തേക്കു പോയി. വരാന്തയിൽ മൊട്ടുവന്ന നീലാമ്പൽച്ചെടികളെ അയാൾ കനിവോടെ കടാക്ഷിച്ചു. അവ അയാളോട് എന്തോ കൊഞ്ചിപ്പറയാൻ ആരംഭിക്കുന്നുവെന്ന് അയാൾക്കു തോന്നി. “ഓമനകളായ ചെടികളേ” എന്നു അയാൾ ഉള്ളിൽ തിളയ്ക്കുന്ന പ്രേമവായ്പോടു പറഞ്ഞു. മടങ്ങിക്കിടന്ന ഓമനയിലയെ നിവർത്തി അതിൽ പറ്റിയിരുന്ന പൊടിയെ അയാൾ തുടച്ചു ശരിയാക്കി. വിടരാറായ ചില മൊട്ടുകൾ അയാളെ സൂക്ഷിച്ചു നോക്കി. അവ പുഞ്ചിരിക്കൊള്ളാൻ ഭാവിക്കുകയായിരിക്കുമോ? ആരറിഞ്ഞു? പൂർണ്ണശോഭയോടു വിടർന്ന ഒരു നീലാമ്പലിന്റെ സമീപം അയാൾ ചെന്നിരുന്നു. അതിനെ അയാൾ പ്രണയപുരസ്സരം സംവീക്ഷിച്ചു. അയാൾ കൈകൾനീട്ടി സ്പർശിക്കാൻ ഭാവിച്ചു. തന്നിമിത്തം അവ സങ്കടപ്പെട്ടെങ്കിലോ എന്നു വിചാരിച്ചു അയാൾ കൈകൾ വേഗം മടക്കി. അപ്പോൾ ഒരു തെന്നൽ അവിടെ വിഹരിച്ചു. പൂവും അല്പമൊന്നു ചാഞ്ഞു. വാൻജീൻ, താനറിയാതെ ഒന്നു ഞെട്ടി. അതിനെത്തുടർന്ന് പരുഷാനിലൻ വീശി. ചില്ലി

അഗാധമായ നീലാംബുജത്തിന്റെ കാളിമയേറിയ കണ്ണുകൾ ചെറിയ വികാരത്തോടുകൂടി ചാഞ്ഞു്, അയാളുടെ കവിൾത്തടത്തെ സ്പർശനംചെയ്തു. അപ്പോൾ സ്വർഗ്ഗീയസുഖത്തിൽ അയാൾക്കു തികച്ചും വെറുപ്പു തോന്നി. മന്ദഹാസം തൂകിക്കൊണ്ടു് അയാൾ അവിടെനിന്നും പോയി.

മുറിക്കകത്തു കേറി കസാലയിൽ കിടന്നപ്പോൾ, പുറത്തു കാലടിശബ്ദം കേട്ടു.

“ആരാതു്?” എന്നു് വാൻസീൽ ചോദിച്ചു.

“ഞാൻതന്നെ. ഒരെഴുത്തു് അവിടത്തേക്ക കൊണ്ടുവന്നിരിക്കയാണു്” എന്നു നടന്നടുത്തുവന്ന ആ പരിചാരകൻ ഉത്തരം പറഞ്ഞു.

“എന്തു വിശേഷം?”

“എനിക്കറിഞ്ഞുകൂടാ” എന്നുപറഞ്ഞു് അയാൾ മുറിക്കകത്തു് ആയാസേന കടന്നു. അയാളുടെ കാൽ തട്ടി രണ്ടു പൂച്ചട്ടികൾ താഴത്തുകിടന്നുടഞ്ഞു. വാൻസീലിനു് അതെത്രയോ അസഹ്യമായിരുന്നു. പരിചാരകൻ കത്തു മേശപ്പുറത്തു വെച്ചു.

പൂച്ചട്ടികൾ ഉടഞ്ഞോ എന്നായിരുന്നു വാൻസീൽ ആദ്യമായി നോക്കിയതു്. അതുകഴിഞ്ഞു് അകത്തുചെന്നു ഒട്ടുപ്പത്തിരുന്ന മണ്ണിനെ പാകപ്പെടുത്തി താഴത്തിറക്കിവെച്ചു. പൊതിഞ്ഞുവെച്ചിരുന്ന വിത്തുകളെ അയാൾ തുറന്നുനോക്കി, പഴയ സ്ഥിതിയിൽ അതിനെ മടക്കിവെച്ചു.

“വിശേഷമെന്താണു്?”

പരിചാരകനു് വാസ്തവത്തിൽ സംസാരിക്കാൻ നിവൃത്തിയില്ലായിരുന്നു. അയാളുടെ മുഖത്തു് തുള്ളി രക്തം പോലും ഇല്ല.

അവൻ ഒടുവിൽ ഇങ്ങനെ പറഞ്ഞു.

“ഇപ്പോൾ ഇവിടെനിന്നും പോകണം. വേഗം ഓടിപ്പോകണം.”

"എന്തിനാണു്?"

"പട്ടാളക്കാർ വീടുവളയാൻ വരുന്നു. അവർ ഇതാ എത്തിക്കഴിഞ്ഞു."

"അവർക്കെന്തുവേണം."

"അവിടത്തെ പിടിക്കുവാൻ."

"എന്നെ തടവുകാരനായി പിടിക്കുന്നതിനോ? അതിനു ഞാനെന്തുചെയ്തു?"

"അതെന്തോ."

"ഞാൻ അപരാധിയല്ലല്ലോ" എന്നു വാൻഷീൽ തന്നത്താനെ പറഞ്ഞുകൊണ്ടു് വിളക്കുവച്ചിരുന്ന ഒരു പാതിയെ കൈയിൽത്തന്നെ മുറുകെപ്പിടിച്ചു. അവർ രണ്ടുപേരും പുറത്തുവന്നു.

"ഇതാ വരുന്നു. അവർ എത്തിക്കഴിഞ്ഞു" എന്നു് ഭൃത്യൻ വിളിച്ചുപറഞ്ഞു.

വാൻഷീലിനെ കുഞ്ഞിലേ വളർത്തിപ്പോന്ന ഒരു മുത്തശ്ശി അവിടെയുണ്ടായിരുന്നു. ആ സ്ത്രീ വിളികേട്ടു അവിടെ എത്തി. പട്ടാളക്കാരെക്കണ്ടു് ആ കിഴവിയും ഭയപ്പെട്ടു.

"കുഞ്ഞേ! വേഗം ഓടി രക്ഷപ്പെട്ടുകൊള്ളുക" എന്നു് വളർത്തമ്മയും ഉപദേശിച്ചു.

"ഞാൻ ഏതുവിധത്തിൽ രക്ഷപ്പെടണമെന്നാണു് പറയുന്നതു്?"

"ഇരുപതടി താഴ്ചയേ ഉള്ളൂ. ഒരു ചാട്ടം."

"അതു് അസാദ്ധ്യം."

"താഴെ മണലല്ലേ."

"നീലാംബുജങ്ങളുടെ മീതെ ചെന്നുവീഴും."

"അതു് സാരമില്ല. ചാട്ടംതന്നെ."

വാൻഷീൽ അവിടെയുണ്ടായിരുന്ന നീലാംബുജങ്ങളെ ഒന്നു നോക്കി. അവയെ അയാൾ തലോടാൻ ശ്രമിച്ചു. പിന്നീടു് അയാൾ അങ്ങനെ ചെയ്യേണ്ടെന്നു തീരുമാനിച്ചുനിന്നു.

ഇതിനിടയ്ക്കു പട്ടാളക്കാർ കെട്ടിടത്തെ വലയം ചെയ്തു. അവരുടെ കുന്തങ്ങളും അണിയാൻപോകുന്ന സ്റ്റ്യൂമ്പുകളും തട്ടി മിന്നിമിന്നിത്തുടങ്ങി. മുത്തശ്ശി മേല്പോട്ടു നോക്കി ദൈവത്തെ മനസ്സുകൊണ്ടു വന്ദിച്ചു.

വാൻബീൽ സംഭവിക്കാൻപോകുന്ന ദുർദ്ദശയെപ്പററി അല്പവും ചിന്തിക്കാതെ നിയമബന്ധുക്കളോട് എന്തു പറയുമോ എന്ന് ഓർത്ത് കഠിനമായി വ്യസനിച്ചു.

കയ്യിലിരുന്ന പൊതിയെ സൂക്ഷിച്ചുവെക്കുന്നതിന് പരിചാരകൻ കൊണ്ടുചെന്നുകൊടുത്ത ഇരുമ്പുകടലാസ്സുകൊണ്ട് ഒന്നുകൂടെ പൊതിഞ്ഞു പിന്നീട് അതിനെ കാലുറയുടെ അകത്തെ കീശയിൽ നിക്ഷേപിക്കയും ചെയ്തു.

പട്ടാളക്കാർ മജിസ്ട്രേട്ടിനോടുകൂടി അകത്തു കടന്നു.

“നിങ്ങളാണോ ഡാക്ടർ വാൻബീൽ?” എന്നു മജിസ്ട്രേട്ട് ഉച്ചസ്വരത്തിൽ ചോദിച്ചു. അയാൾക്ക് വാൻബീലിനെ മുമ്പ് നല്ല പരിചയമുണ്ടായിരുന്നു.

“ഡൂബേർട്ട്! ഞാൻതന്നെ ആ ആൾ” എന്ന് സ്വസ്ഥം അയാൾ മറുപടി പറഞ്ഞു

“എന്നാൽ കൈവശമുള്ള എഴുത്തുകുത്തുകൾ വേഗം തരിക.”

“എഴുത്തുകുത്തുകളോ?”

വാൻബീൽ ക്രമത്തിലധികം വിഷമിച്ചു.

“അതേ രാജദ്രോഹകരമായ എഴുത്തുകുത്തുകൾ. ഒരു മുഖനോട്ടംപോലെ നിൽക്കാതെ വേഗം അവയെ തരണം.”

ഇത്രയും പറഞ്ഞു മജിസ്ട്രേട്ട് ഗൌരവത്തോടു വാൻബീലിനെ സൂക്ഷിച്ചുനോക്കി.

“ഡൂബേർട്ട്! അവിടുന്നു പറയുന്നതൊന്നും എനിക്കു മനസ്സിലാകുന്നില്ല. രാജദ്രോഹമായ എഴുത്തുകുത്തുകളോ; അങ്ങനെ ഒന്നുണ്ടോ?”

വാൻബീൽ, അന്നേരം കുറെ ആശ്വസിച്ചു.

"ശരി; ഞാൻ മനസ്സിലാക്കിച്ചുതരാം. കാൺസ്റ്റീലിയസ്സ് തന്നിട്ടുള്ള കടലാസുകെട്ട് ഇങ്ങോട്ട് ഏല്പിക്കണമെന്നാണ് ഞാൻ പറയുന്നതു്. അതിലുള്ളതു മുഴുവനും രാജദ്രോഹകരമായിട്ടുള്ള എഴുത്തുകളാണ്. കഴിഞ്ഞ ജനുവരിമാസത്തിലല്ലേ അതു് തന്നതു്?"

ഈ വാക്കുകൾ പാൻബീചിനു് ഒരു വല്ലാത്ത വികാരത്തെ ഉൽപ്പാദനംചെയ്തു. അയാളുടെ മുഖം വല്ലാതെ വാടിത്തളർന്നു. എന്നാൽ ക്ഷമിച്ച ഭാവം അയാൾ അപ്രകാരം പ്രകാശിപ്പിച്ചു.

അതു കണ്ടിട്ടു്,

"ഇപ്രകാരം ക്ഷമിക്കണോ?" എന്നു് ഡൂവെർട്ട് ചോദിച്ചു.

"അതെ; പക്ഷേ, രാജദ്രോഹകരമായ ഒന്നുംതന്നെ എന്റെ കൈവശത്തില്ല."

"വീണ്ടും ഇല്ലെന്നോ പറയുന്നതു്?"

"അതെ."

മജിസ്ട്രേട്ട് മുറിക്കകം പരിശോധിച്ചുതുടങ്ങി.

"വിശ്രമം ചെയ്യുന്ന മുറി ഏതാണ്?"

"നിങ്ങൾ നിൽക്കുന്ന മുറിതന്നെയാണ്."

ഡൂവെർട്ട് വീണ്ടും പരിശോധിച്ചു. ഏതാനും അക്ഷരങ്ങൾ എഴുതിയിരുന്ന ഒരു ചുരുൾ അയാൾ കൈവശമെടുത്തു.

"ഇതാണ് ഞാൻ ആവശ്യപ്പെട്ടതു്" എന്നു പറഞ്ഞുംകൊണ്ടു് മജിസ്ട്രേട്ട് ചുരുൾ കാണിച്ചു.

"അതെനിക്കു തരാൻ നിവൃത്തിയില്ല. അതു് എന്റേതല്ല. ഒരാൾ വിശ്വാസമായി തന്നിട്ടുള്ളതാണ്."

മജിസ്ട്രേട്ടിന്റെ ഗാംഭീര്യവും ഗൗരവവും മുഴുത്തു.

"ഡാക്ടർ! ഇതു കൊണ്ടുപോകാൻ എനിക്കു അധികാരമുണ്ടു്."

അയാൾ അതു പൊട്ടിച്ചു. ആദ്യത്തെ കടലാസ്സുനോക്കി. അയാളുടെ മുഖം ചുവന്നു.

"ഹാ! സത്യം ഒടുവിൽ വിജയം പ്രാപിക്കുന്നു" എന്നു് അയാൾ ആക്രോശിച്ചുപോയി.

"അതിലെന്താണു് സത്യം" എന്നു വാൻബീൽ ചോദിച്ചു.

"നിങ്ങൾ വെറും അവിവേകിയെപ്പോലെ സംസാരിക്കരുതു്. കല്പനപ്രകാരം നിങ്ങളെ ഇപ്പോൾ ബന്ധനസ്ഥനാക്കിയിരിക്കുന്നു."

"എന്നെയോ"

"അതെ"

"അതിനു ഞാനെന്തു ചെയ്തു?"

"അതു് എന്നോടു ചോദിക്കരുതു്."

വാൻബീലിനെ പട്ടാളക്കാർ പുറത്തു നിറുത്തിയിരുന്ന വണ്ടിയിൽ കയററി. മജിസ്ട്രേട്ട അയാൾ സമീപത്തും ഇരുന്നു. "എവിടേയ്ക്കാണു എന്നെ കൊണ്ടുപോകുന്നതു്?"

"ജയിലിലേക്കു്"

പിന്നീടു് വാൻബീൽ ഡ്യൂബെർട്ടിനോടു ഒന്നും സംസാരിച്ചില്ല. വണ്ടി അതിവേഗത്തിൽ ഓടി കാരാഗൃഹത്തിന്റെ വാതുക്കൽ ചെന്നുചേർന്നു.

---

## VI

വായനക്കാരെ, ഇതെല്ലാം ആരുടെ പ്രേരണയാലെന്നാണു് നിങ്ങൾ വിചാരിക്കുന്നതു്? തീർച്ചയായും ബോക്സ്റെറലിന്റേതല്ലാതെ മററാരുടേതുമല്ല.

പരശ്രീവൈമുഖ്യവും പരാപകാരവും അയാളുടെ ജന്മസിദ്ധമായ സ്വഭാവമാണു്. വാൻബീലും കാസ്സിമിയസ്സും

നടത്തിയ സംഭാഷണം ആ പരദേശസ്ഥനു ഗ്രഹിക്കാൻ സാധിച്ചിട്ടില്ല. എങ്കിലും അവരുടെ പെരുമാററങ്ങൾ ഒന്നൊഴിയാതെ അയാൾക്കു മനസ്സിലായി. കാർണ്ണിലിയസ്സ് പൂക്കാരന്റെ പക്കൽ സൂക്ഷിക്കുന്നതിനു ഏല്പിച്ച ചുരുൾ എന്താണെന്നു അറിവാൻ കഴിഞ്ഞില്ലെങ്കിലും അയാൾ ഒരുവിധം ഊഹിച്ചു.

വാൻബീലിനെപ്പോലെ വീട്ടുവിട്ടു വെളിയിൽ ഇറങ്ങാത്തവനല്ല ബാക്സ്റ്റൽ. അതാതുസമയത്തു അവിടവിടെ സംഭവിക്കുന്ന കാൎയ്യങ്ങൾ അയാൾ സൂക്ഷ്മമായി അറിഞ്ഞിരുന്നു. അതിനാൽ ക്ഷണം കാർണ്ണീലിയസ്സ്, ഏതുതരത്തിലുള്ളവനെന്നും നിഷ്പ്രയാസം ഗ്രഹിക്കാൻ അയാൾക്കു കഴിഞ്ഞു.

വാസ്തവം നല്ലപോലെ അറിഞ്ഞതിനു ശേഷമേ വസ്തുത അധികൃതന്മാരെ തെര്യപ്പെടുത്താവൂ എന്നു കരുതി വാൻബീലിന്റെ കൈയിൽ സൂക്ഷിക്കാനേല്പിച്ചിരുന്ന ചുരുളിനെപ്പററി ബാക്സ്റ്റൽ വേണ്ടവിധം അന്വേഷണം നടത്തി. സംഗതികൾ വ്യാജമായി പരിണമിച്ചാൽ മരണമാണു് ശിക്ഷയെന്നും അയാൾക്കറിയാമായിരുന്നതുകൊണ്ടു് പെട്ടെന്നൊന്നും ചെയ്യുവാൻ ആ ക്രൂരൻ ഇറങ്ങിയില്ല.

ദുഷ്ടവിചാരം സാംക്രമികരോഗത്തെക്കാളും മനസ്സിനെ വേദനപ്പെടുത്തുന്നു. തനിച്ചിരിക്കുമ്പോൾ അയാൾ മനസ്സിൽ തിളച്ചുപൊങ്ങുന്ന തൃഷ്ണയേയും അസൂയയേയും പലതും ആലോചിച്ചു ഉള്ളിൽവെയ്ക്കും. ശാന്തവും ആനന്ദജനകവുമായ ജീവിതം എന്തെന്നുപോലും ആ ദുഷ്ടനു അറിവാനിടയായിട്ടില്ല.

ഇതിനിടയ്ക്കു വാൻബീൽ നീലാംബുജങ്ങൾ വളർത്തുന്നതിൽ അത്യുന്നതമായ നിലയെ പ്രാപിച്ച വിവരം ആ അസൂയാലുവിനെ ക്രമത്തിലധികം സങ്കടപ്പെടുത്തി. സമ്മാനാർഹമായ പുഷ്പം എടുക്കുന്നതിനുള്ള ശ്രമം തുടങ്ങിയ വിവരം

എങ്ങനെയോ ജനങ്ങൾ തമ്മിൽ തമ്മിൽ സ്വൈരമായി സംസാരിക്കാനിടയായി. അതു വിരോധിയിൽ ജനപീഡയെ വളർത്തി.

വാൻബീലിനെ തടവുകാരനായി പിടിക്കുന്ന പക്ഷം സമ്മാനം തനിക്കു കിട്ടുമെന്നു് ബൊക്സ്റ്റൽ വിചാരിച്ചു. അയാളെ പിടിച്ചുകൊണ്ടുപോയാൽ പിന്നെ ആരാണു് തോട്ടം സൂക്ഷിക്കുന്നതെന്നു് അയാൾ തന്നത്താനെ ചോദിച്ചു. "ആരുമില്ല. ബോധിച്ചപോലെ അവിടെ എന്തും ചെയ്യാം" എന്നു വിചാരിച്ചു അയാൾ ആഹ്ളാദപരവശനായി.

അങ്ങനെ വരുന്നുവെങ്കിൽ ആ രാത്രിതന്നെ മതിലുകടന്നു ആ അതിമനോഹരമായ നീലാംബുജങ്ങളെ ഹാനിതട്ടാതെ എടുത്തു സൂക്ഷിക്കണമെന്നു് അയാൾ തീർച്ചയാക്കി.

ഉണർന്നിരിക്കുമ്പോൾ ബൊക്സ്റ്റൽ നീലാംബുജത്തെപ്പറ്റി ചിന്തിക്കും. ഉറങ്ങുമ്പോൾ അതിനെ സ്വപ്നത്തിൽ കാണും. ഇങ്ങനെ അയാൾ ദിവസം കഴിച്ചു.

വരുന്നതു വരട്ടെ എന്നു വിചാരിച്ചു സകല വിവരവും കാണിച്ചു് ഒരു കത്തു് അയാൾ ഭരണാധികാരികൾക്കു അയച്ചു. അതു വാൻബീലിന്റെ മരണത്തിനുംകൂടി പര്യാപ്തമായിരുന്നു.

വീരരക്തം തെരുവുകളിൽക്കൂടി പ്രവഹിച്ചുകൊണ്ടിരുന്നു. തന്റെ സഹോദരന്മാരെ, മതിമറന്ന ഉന്മാദാവസ്ഥയെ കൂടവും പ്രാപിച്ച ജനതതി ചരിത്രത്തിനാകാത്ത സമയം മജിസ്ട്രേട്ടും പരിവാരവും വാൻബീലിന്റെ വസതിയിലെത്തി.

അവർ എന്തെല്ലാം നടത്തിയെന്നുള്ളതു് ബൊക്സ്റ്റൽ അറിഞ്ഞുവെങ്കിലും പുറമേ ഒന്നും അറിയാൻ പാടില്ലാത്ത ഭാവം നടിച്ചു. അന്നു് അയാൾ പുറത്തിറങ്ങിയതേയില്ല. "സുഖമില്ലെന്നു വരുന്നവരോടു പറയാം" എന്നു തീരുമാനിച്ചുകൊണ്ടു് അയാൾ വീട്ടിൽ കിടന്നു.

നഗരത്തിൽ അസ്വാസ്ഥ്യങ്ങൾ എന്തൊക്കെയോ നടക്കുന്നുവെന്നു് അയാൾക്കു അറിയാമായിരുന്നു. ഒരു പരിചാരകൻ പരിഭ്രമത്തോടു് ഓടിവന്നു് "ബാൻ ബേർലിനെ പിടിച്ചു കൊണ്ടുപോയി" എന്നു യജമാനനോടു (ബോക്സ്റ്റെലിനോടു) പറഞ്ഞു.

അപ്പോൾ ഒരു ചോദ്യഭാവം ആ ഘാതകന്റെ മുഖത്തു പരന്നു.

"കള്ളം പറയാതിരിക്കു" എന്നാണു് അയാൾ, ആളു വിശ്വസിക്കാത്ത മട്ടിൽ മറുപടി കൊടുത്തതു്.

"കള്ളമല്ല ഞാൻ പറയുന്നതു്. അദ്ദേഹത്തെ വണ്ടിയിൽ കയറ്റിക്കൊണ്ടുപോയി. അവിടുന്നു് അറിഞ്ഞില്ലേ?"

"ഞാൻ എങ്ങനെ അറിയും? ഇന്നു പുറത്തിറങ്ങിയതേയില്ലല്ലോ."

"എന്നാൽ ഞാൻ പറഞ്ഞതു് വാസ്തവമാണു്."

"നീ പോയി ഒന്നുകൂടെ അന്വേഷിച്ചിട്ടു തിരിച്ചുവരു."

"എന്നാൽ അങ്ങനെതന്നെ."

കുറെ കഴിഞ്ഞു ഭൃത്യൻ അതേവിവരം തന്നെ യജമാനനെ വീണ്ടും ധരിപ്പിച്ചു.

എന്തോ നഷ്ടം പറ്റിയവനെപ്പോലെ ബോക്സ്റ്റെൽ ഈ വിവരമറിഞ്ഞു വ്യസനിച്ചു. അയൽവാസിക്കു പറ്റിയ ആപത്തിൽ അനുശോചിക്കുന്ന ഭാവഭേദങ്ങൾ ആ സാഹസികൻ അഭിനയിച്ചു.

രാത്രി അതിക്രമിച്ചു. മണി പത്തടിക്കാറായി. കുറച്ചു കഴിഞ്ഞു പത്തടിച്ചു. പിന്നീടു പതിനൊന്നടിച്ചു, പന്ത്രണ്ടടിച്ചു. എന്നിട്ടും ബോക്സ്റ്റെലിനു് നിദ്രലഭിക്കാതെ മെത്തയിൽ അങ്ങോട്ടുമിങ്ങോട്ടും കിടന്നുരുണ്ടു.

എഴുന്നേറ്റു ചുവരിൽ ചേർന്നുനിന്ന ഒരു സിക്കമോർ വൃക്ഷത്തിന്റെ ചാഞ്ഞകൊമ്പിൽ ഇരുന്നു ബോക്സ്റ്റെൽ

മറുവശത്തിറങ്ങി, നേരെ നടന്നു പുഷ്പങ്ങൾ വളർത്തിയിരുന്ന തിട്ടയിൽ പോയി നോക്കി. രാത്രിയിലെ നിശ്ശബ്ദത അയാളെ ഭയവിഹ്വലനാക്കി. നക്ഷത്രങ്ങൾ തുറിച്ചുനോക്കി അയാളെ ശാസിക്കയാണെന്ന് അയാൾക്ക തോന്നി.

കൂട്ടംകൂട്ടമായി നിലാംബുജങ്ങൾ നില്ക്കുന്ന സ്ഥലത്തേക്ക അയാൾ ധൈര്യമവലംബിച്ചുപോയി.

ഭോഗേന്റെ മുഖം വിളർത്തു, പുരികത്തിൽകൂടെ വിയർപ്പു തുള്ളികൾ ഇററിററു വീണു.

അയാൾ തിരിഞ്ഞുനോക്കി, ആരെയും കണ്ടില്ല. വലതുഭാഗത്തു നോക്കി, ആരെയും കണ്ടില്ല. ഇടതുഭാഗത്തു നോക്കി, ആരുമില്ല. അവിടം മുഴുവനും കിളച്ചപോലെ അയാൾ നിലം ഇളക്കി മനോഹരമായ പൂച്ചെടികളെ വേരോടുകൂടി പറിച്ചെടുത്തുകൊണ്ട് തിരിച്ചു സ്വഭവനത്തിൽപോയി ശയ്യാതലത്തെ അവലംബിച്ചു. അന്നത്തെപ്പോലെ സുഖപൂർണ്ണമായ നിദ്ര അയാൾക്ക മുമ്പു ലഭിച്ചിട്ടില്ലായിരുന്നു.

പ്രഭാതത്തിൽ ബോക്സ്റാൽ തോട്ടത്തിൽ പോയി നോക്കി. രാത്രി ചെയ്ത പ്രവൃത്തി നന്നായി എന്നു കണ്ട് അ നിഷ്ഠുരനൻ സ്വയം അഭിമാനിച്ചു.

പാർക്കിൽ വിത്തുപൊതിഞ്ഞുവെച്ച വിവരം ബോക്സ്റാലിനു ഓർമ്മവന്നു. അയാൾ ഏണിപ്പടിവഴി കെട്ടിടത്തിനുള്ളിൽ പ്രവേശിച്ചു. അവിടെ ആരും ഉണ്ടായിരുന്നില്ല. എങ്ങും നിശ്ശബ്ദത വ്യാപിച്ചിരുന്നു.

മുറികൾ ഒന്നൊഴിയാതെ അയാൾ പരിശോധന നടത്തി. എന്നിട്ടും വിത്തുപൊതി കണ്ടില്ല.

വിത്തു, ഉണക്കുന്ന മുറിയിൽ കാണുമെന്നു വിചാരിച്ച് അവിടെ പോയി. ഭ്രാന്തനെപ്പോലെ അവിടെനിന്നു ചുഴന്നു. പൊതികാണാതെ ഹതാശയനായി അയാൾ മേശയും അലമാരയും എല്ലാം പരിശോധിച്ചു. വീണ്ടും അവയെ പരി

ശോധിച്ചു. എന്തും കണ്ടില്ല. അവിടെ ഉണ്ടായിരുന്ന ഒരു പുസ്തകമെടുത്തു നോക്കി. അതിൽ ഇങ്ങനെ എഴുതിയിരുന്നു.

"സമ്മാനാർഹമായ നീലാംബുജത്തിന്റെ വിത്തുകൾ മൂന്നെണ്ണം ഞാൻ തയ്യാറാക്കി പൊതിഞ്ഞുവെച്ചു. 20 ആഗസ്റ്റ്, 1672—"

"ഹാ, നാശ്ശം—അതെവിടെയാണെന്നു കാണിച്ചുതരുമോ? എത്രകോടി ഗിൽഡർ അതുമൂലം എനിക്കു കിട്ടാൻ പോകുന്നു" എന്നു തൃഷ്ണാധികൃതനായി അയാൾ വിളിച്ചുപറഞ്ഞു.

"ഞാൻ നിർഭാഗ്യവാനാണ്. അല്ലെങ്കിൽ ഈ സാഹസങ്ങൾ ചെയ്തിട്ടും അവ എനിക്കു ലഭിക്കാതെ പോവുമോ? ഇവിടെ എങ്ങും അവ കാണുന്നില്ലല്ലോ. ആ വിത്തുകളെ അയാൾ എന്തു ചെയ്തു?"

ഇത്രയും അയാൾ മനസ്സിൽ രൂപീകരിച്ചു. അയാൾ ചെയ്ത പൈശാചകൃത്യത്തിന്റെ ഒരു സ്വപ്നചിത്രം മിന്നൽപിണറുപോലെ കൺമുമ്പിൽ തിളങ്ങി.

ബോക്സ്റ്റൽ മുട്ടുകുത്തി നിലത്തുവീണു.

അതേ സ്ഥലത്തായിരുന്നു തലേദിവസം വാൻബേൾ മുട്ടുകുത്തിനിന്നു വിത്തുകളെ പൊതിഞ്ഞുവെച്ചതും.

വാൻബേൾ ജയിൽമുറിയ്ക്കുള്ളിൽ കടന്നപ്പോൾ അർദ്ധരാത്രിയായി. ആകാശത്തു കാർമേഘമില്ലായിരുന്നുവെങ്കിലും പ്രകാശത്തിനു കുറവുണ്ടായിരുന്നു. തണുത്തകാറ്റ് വൃക്ഷങ്ങളുടെ ഇലകളെ തമ്മിൽ ഉരസിച്ചുകൊണ്ടു വീശി. ഏതാനും നക്ഷത്രങ്ങളും അന്തരീക്ഷത്തിൽ മങ്ങിമങ്ങി പ്രകാശിച്ചു.

കാർണ്ണീലിയസ്സിനെ കാണാതെയായപ്പോൾ ഭ്രാന്തുപിടിച്ച ജനങ്ങൾ കൂട്ടംകൂട്ടമായി എന്തുചെയ്യണമെന്ന് അറിയാതെ പലതും പ്രവർത്തിച്ചു. ജയിലർ പുത്രിയോടൊരുമിച്ചു

ളിച്ചില്ലായിരുന്നുവെങ്കിൽ അവർ തീർച്ചയായും അയാളെ ശിക്ഷിക്കുമായിരുന്നു.

ജയിലിനകത്തുകിടന്ന തടവുകാരെ കാണ്മാനില്ല. ഓരോ മുറിയും ഒഴിഞ്ഞുകിടന്നു. റോസ അച്ഛനോടൊരുമിച്ചു പുറത്തുവന്നപ്പോൾ അവിടം ജനശൂന്യമായി കണ്ടു. അവർക്കു ആ സ്ഥലത്തോടു ഒരു വെറുപ്പുണ്ടായി.

ഭയംകൊണ്ടു വിറയ്ക്കുന്ന പിതാവു വെളിയിൽ നോക്കി. എങ്ങും ഒരു ശാന്തത വ്യാപിച്ചിരുന്നു. അനിയന്ത്രിതമായ ജനശക്തി പെട്ടെന്നു നശിപ്പിച്ചതായ പല ലക്ഷ്യങ്ങളും അവർ അവിടെ കണ്ടു. രണ്ടു സഹോദരന്മാരുടെ മൃതശരീരങ്ങൾ ഇറസ്സായ സ്ഥലത്തു ഇരുന്നതെയായിരുന്നു.

നേരം പിന്നെയും പോയി.

വീണ്ടും ജനങ്ങൾ കാരാഗൃഹത്തിൽ പ്രവേശിക്കുന്ന ശബ്ദം കേട്ടുതുടങ്ങി. ലഹളക്കാരല്ല അവിടെ വന്നതു്. പട്ടാളക്കാർ വാൻബീലിനെ ജയിലിലടയ്ക്കുന്നതിനു വരുന്ന ഘോഷമാണു് അവർ കേട്ടു തുടങ്ങിയതു്.

റോസ പുറത്തിറങ്ങിയതേയില്ല. അതു ഭയംകൊണ്ടാണെന്നു് ആരും വിചാരിക്കരുതു്. അവൾ ഒരു ഭീരുവല്ലായിരുന്നു. ജാനിന്റെയും കാർണീലിയസ്സിന്റെയും രക്തമണിഞ്ഞ ശരീരങ്ങളെ കാണ്മാൻ അവൾക്കു ധൈര്യമില്ലായിരുന്നു. ആശ്ചര്യമുള്ളൂ. അവർ അങ്ങോട്ടു നോക്കുകപോലും ചെയ്തില്ല.

വളർത്തച്ഛൻ കിടന്ന മുറിയിൽതന്നെ വാൻബീലിനെയും പാർപ്പിച്ചു. അതേ കട്ടിലിൽ അയാൾ കിടക്കേണ്ടിവന്നു. കാരാഗൃഹത്തിൽ ആദ്യമായി അയാൾ കണ്ടതു് ഒരു പെൺകുട്ടിയെയാണു്. അവളുടെ മുഖം ഗ്ലാനമായിരുന്നു.

ആ പെൺകുട്ടി, പുതിയ തടവുകാരൻ കോണിപ്പടി കയറുമ്പോൾ സ്വന്തമുറിയിൽ പട്ടയിട്ടിട്ടുള്ള ജനാലയിൽകൂടെ അയാളെ സൂക്ഷിച്ചു. സമീപത്തിരുന്ന ദീപത്തിലെ

തിരി നീട്ടി അവൾ അതിനെ ഒട്ടുയർത്തി. അപ്പോൾ അവളുടെ കോമളമായ മുഖം അന്യൂനമായ ശോഭയോടു പ്രകാശിച്ചു. ചിന്നിച്ചിതറിക്കിടന്ന അവളുടെ തലമുടി മുഖകാന്തിയെ വർദ്ധിപ്പിച്ചതേയുള്ളു. അവളുടെ മുഖം അപ്പോൾ ഉറക്കമെണീററതുപോലെയിരുന്നു.

വളഞ്ഞ കോണിപ്പടി കയറുമ്പോൾ തടവുകാരന്റെ കണ്ണുകൾ ആ പെൺകുട്ടിയുടെ മുഖത്തുതന്നെ പതിച്ചു. അല്പനേരം അയാൾ സ്വാതന്ത്ര്യത്തെ മറന്നുപോയി. ജയിലറുടെ ക്രൗര്യാവിഷ്ടമായ മുഖഭാവം, ഖഡ്ഗപാണികളായ ഭടന്മാരുടെ പാരുഷ്യമേറിയ നോട്ടങ്ങൾ, കയ്യാമം ഇതൊന്നും ഭീതനാക്കിയില്ല. പെൺകുട്ടിയുടെ ദീർഘനയനങ്ങൾ അയാളെ ലക്ഷ്യീകരിക്കുന്നതു് അയാൾ കണ്ടു. അവളുടെ ചുവന്ന കവിൾത്തടം ദീപത്തിന്റെ ദീപ്തിപൂരത്തിൽ തെളിഞ്ഞു മിന്നി.

കാരാഗൃഹത്തിലാണോ നിൽക്കുന്നതെന്നു് അയാൾക്കു സംശയം തോന്നി.

റോസ വാൻബീലിന്റെ മുഖത്തു സൂക്ഷിച്ചുനോക്കി. രക്തം വററിയ അയാളുടെ മുഖം അവളിൽ അനുകമ്പയെ ഉൽപാദിപ്പിച്ചു. ഏറെ വിധം അപരിമിതമായ കഷ്ടപ്പാടോടു നാളുകൾ കഴിച്ചുവെന്നും, മരണവേളയിൽക്കൂടി താൻ അപരിചിതനാണെന്നും വ്യക്തമായി പറയുന്ന ആ യുവാവിന്റെ മുഖഭാവം പെൺകുട്ടിയെ ശക്തിമത്തായി ആകർഷണം ചെയ്തു. അവൾ അച്ഛന്റെ ദൈന്യമേറിയ മുഖത്തുനോക്കി. യുവാവിന്റെ നേർക്കു അല്പവും ദയ കാണിക്കാത്ത ഭാവമാണു് അയാളിൽ തെളിഞ്ഞിരുന്നതു്. അതു് അവളെ ക്രമത്തിലധികം വിഷാദിപ്പിച്ചു.

വാൻബീൽ കട്ടിലിൽ ചെന്നു കിടന്നു. അയാൾക്കു ഉറക്കം തീരെ ഉണ്ടായില്ല. തുറന്നിരുന്ന ജനാലയിൽക്കൂടെ അയാൾ പുറത്തുനോക്കി. ദിനനായകന്റെ പുറപ്പാടിനു ഒരു

തടവുകാരന്റെ ദേഹം വിറച്ചുതുടങ്ങി. ദൈഹകം തളൎന്നു. വീണ്ടും അയാൾ പ്രേതങ്ങളെ നോക്കി. "ഹാ രണ്ടുപേരെയും ഒന്നിച്ചോ?" എന്നു തൊണ്ടയിടച്ചുകൊണ്ടുകൂടി വാൻബീൽ ഉച്ചരിച്ചു. പിന്നീടു അല്പനേരം ധ്യാനമഗ്നനെപ്പോലെയിരുന്നു. ജയിലർ പുള്ളിയെ കൂടക്കൂടെ നോക്കുന്നുണ്ടായിരുന്നു. തടവുകാരനു എന്തോ വേദനയുണ്ടെന്നു ജയിലർ തീരുമാനിച്ചു.

വാൻബീൽ തനിച്ചു് ആ മുറിയിൽ ശയിച്ചു. കീശയിൽനിന്നും ഒരു പൊതിയെടുത്തു് ഒരു മൂലയിൽ വെച്ചു സൂക്ഷിച്ചു മാറത്തു ചേൎത്തുവെച്ചിരുന്ന ആ പൊതി മുറുകെപ്പിടിച്ചിരുന്നു.

വാൻബീലിന്റെ എത്രകൊല്ലത്തെ പരിശ്രമം ഒന്നിച്ചു നഷ്ടമാകാറായിരിക്കുന്നു. എത്ര മധുരമായ ആശകൾ ഒന്നിച്ചു നശിക്കാൻപോകുന്നു. ഹാ! മനോഹരമായ ദിവാസ്വപ്നങ്ങളേ! അവയെ ആരു കണ്ടു! ഇപ്പോൾ അവയുടെ സ്ഥിതി എന്തു്?

ഇതെല്ലാം വിചാരിച്ചു വാൻബീൽ ബോധരഹിതനായി.

---

## VII.

അന്നേദിവസം വൈകിട്ടു ജയിലർ പതിവുപോലെ തടവുകാരനെ പരിശോധിക്കാൻ വന്നു. അറ നനഞ്ഞിരുന്നതിനാൽ കാലു വഴുകി അയാൾ വീഴാൻഭാവിച്ചു. കൈയൂന്നി വീഴ്ചയെ ലഘൂകരിക്കാൻ അയാൾ ശ്രമിച്ചതിൽ കൈയുടെ എല്ലു പൊട്ടിപ്പോയി.

മുറിക്കകത്തുകടന്നതിനുശേഷമാണു ഈ സംഭവം ഉണ്ടായതു്. വാൻബീൽ അയാളെ വേണ്ടുംവിധം പരിചരിക്കുന്ന

തിന്റെ സമീപത്തുചെന്നു. ജയിലർ, കൈക്കുപററിയ ഹാനി അറിഞ്ഞില്ല. ബോധക്ഷയം ക്രമേണ ബാധിച്ചു. വേദനയും ഒന്നിനൊന്നിനു വർദ്ധിച്ചുകൊണ്ടിരുന്നു.

ഈ സമയത്തു ജയിൽമുറി തുറന്നാണു് കിടന്നതു്. പുറത്തിറങ്ങി രക്ഷപ്പെടണമെന്നുണ്ടെങ്കിൽ തടവുകാരനു് അതു ചെയ്യാമായിരുന്നു. പക്ഷേ വാൻജീൻ അത്തരത്തിലുള്ളൊരാളല്ല. ജയിലർക്ക് നേരിട്ട വിപത്തിൽ അയാൾ മനസ്സലിഞ്ഞു മനസ്താപിച്ചു. വാൻജീൻ അയാളുടെ സ്വഭാവക്കെട്ടിന്റെ വാസ്തവസ്ഥിതി ഗ്രഹിച്ചു. വീഴ്ചയിൽ എല്ലു തകർന്നുപോയിരിക്കുന്നതായി അയാൾ അറിഞ്ഞു.

ജയിലർ വീണ ശബ്ദം കുറച്ചുദൂരം മുഴങ്ങിക്കേട്ടു. അല്പനേരംകഴിഞ്ഞു ഒരു നേരിയ കാലടി വാൻജീലിനു കേൾക്കാറായി. അയാൾ തിരിഞ്ഞുനോക്കി. കണ്ടതു ഒരു കമനീയാകൃതിയെയാണു്.

താഴത്തുകിടക്കുന്ന പിതാവിനേയും അദ്ദേഹത്തെ പരിചരിക്കുന്നതിൽ പൂർണ്ണമനസ്സുള്ള തടവുകാരനേയും ആ മോഹനാംഗി ഒരു നോട്ടത്തിൽ കണ്ടു. പിതാവിന്റെ കഠിനമായ മനഃസ്ഥിതിയേയും തടവുകാരന്റെ മാർദ്ദവസ്വഭാവത്തേയും അപ്പോൾ അവൾ അറിഞ്ഞു.

പുത്രി എന്താണു് ചിന്തിക്കുന്നതെന്നു് വാൻജീൻ അറിഞ്ഞില്ല. എന്നാൽ അവളുടെ നോട്ടത്തിൽനിന്നു അയാൾ ചിലതെല്ലാം പഠിച്ചുകഴിഞ്ഞു.

തടവുകാരന്റെ മുഖം നേരിട്ടുകണ്ട പെൺകുട്ടി കുറെ ലജ്ജ ഭാവിച്ചു അപ്പോൾ, അവൾ ആലോചിച്ചതു എന്തോ തെററാണെന്നു ധരിച്ചു് ഒരു നെടുശ്വാസംവിട്ടു. അനന്തരം കണ്ണീർനിറഞ്ഞ ദീർഘനയനങ്ങളാൽ അവൾ യുവാവിനെ അവലോകനംചെയ്തു. അവൾ മന്ദമായി മധുരസ്വരംപൊഴിക്കാൻ ആരംഭിച്ചു.

"കുററംചെയ്ത ഈ എന്നെ ഒന്നു കടാക്ഷിക്കണേ. ഞാൻ

അവിടത്തെ നന്മയെ ഉദ്ദേശിച്ചു് അനാശാസ്യമായ ചില നടപടികളെക്കുറിച്ചു ആലോചിച്ചു. അവിടുന്നു ചെയ്യുന്ന ഉപകാരത്തിനു ഞാൻ നന്ദിയുള്ളവളായിരിക്കും.”

വാൻജീലിന്റെ മുഖം വിളർത്തു. അശേഷം ധൈര്യമില്ലാതെ, സ്വപ്നംകണ്ടുണർന്ന ഒരു പൈതലെപ്പോലെ അയാൾ കുഴങ്ങി. എന്നാലും ശാന്തമായി അവൾക്കു തക്ക മറുപടി കൊടുക്കാൻ അയാൾ സമർത്ഥനായി.

“പ്രതിഫലമുദ്ദേശിച്ചു ഞാൻ ഒന്നും ചെയ്യാറില്ല. എന്റെ കൃത്യം ഞാൻ ചെയ്യുന്നു.”

“പിതാവു പലപ്പോഴും സദ്ബുദ്ധി പ്രദർശിപ്പിച്ചിട്ടുള്ളതും അതു മറന്നു് അവിടുന്നു ദയ കാണിക്കുന്നതിൽ ഞാൻ അതിശയിക്കുന്നു.”

അയാൾ അതിനു ഉത്തരം പറയേണ്ട ആവശ്യമില്ലായിരുന്നു. അതിനു പകരം അവളെ ഒന്നു കനിഞ്ഞു കടാക്ഷിച്ചു.

വാക്കുകൾ വാൻജീലിനു ദുർല്ലഭമായിത്തുടങ്ങി. അയാളുടെ ചിത്തം കീഴ്മേലായി മറിയാനാരംഭിച്ചു.

അപ്പോൾ ജയിലർക്കു ബോധം വീണു. “തടവുകാരനെത്തന്നെ ആഹാരം കൊടുക്കാൻ വന്നതിൽ ഇത്രയും പിണഞ്ഞു” എന്നു ഖേദവ്യസനസമേതം അയാൾ അരുളി.

“ഇപ്പോഴും അച്ഛന്റെ കോപമൊട്ടും ശമിച്ചിട്ടില്ലന്നു്. തടവുകാരൻ കൈകൾ ശരിയാക്കിവെച്ചുകെട്ടുന്നതിനു് ഒരു വൈദ്യനാണ്” എന്നു പുത്രി വിനയത്തോടു പറഞ്ഞു പിതാവിനെ സമാധാനപ്പെടുത്തി.

“ആർ വച്ചുകെട്ടുന്നു?”

“ഈ തടവുകാരൻതന്നെ” എന്നു വാൻജീൽ ഉത്തരം പറഞ്ഞു.

“നിങ്ങൾക്കറിയാമോ?”

“ഞാൻ കുറെക്കാലം ഡോക്ടർവേലയും നോക്കിയിട്ടുണ്ടു്.”

“എന്റെ കൈ ശരിയാക്കാമോ?”

"നിശ്ചയമായിട്ടും."

"അതിനെന്തുവേണം."

"കുറെ ലിനൻതുണിയും രണ്ടു പലകക്കഷണവും."

"കണ്ണേ! കൊണ്ടുവന്നുകൊടുക്കൂ. ഇസ്ഹാക് കൈ ശരിയാക്കുന്നതു കാണട്ടെ."

റോസ വേഗത്തിൽ ആവശ്യപ്പെട്ട സാധനങ്ങൾ കൊണ്ടുചെന്നുകൊടുത്തു. അവൾ അച്ഛന്റെ ദേഹത്തോടു ചേർന്നിരുന്നു. തടവുകാരൻ ഹാനിതട്ടിയ കൈ മേശമേൽവെച്ചു ശരിയാക്കി പലകകൾചേർത്തു കെട്ടാനാരംഭിച്ചു. ജയിലർ ക്രമേണ ബോധരഹിതനായി.

"കുറെ വിനീഗർ കൊണ്ടുവരു" എന്നു വാൻബേൽ റോസയോടു് ആവശ്യപ്പെട്ടു. വേറെ എന്തോ ആലോചിച്ചുകൊണ്ടു അവൾ അതു കേട്ടില്ല. "നിങ്ങൾ ബോധി തീർന്നു ഒരു നിമിഷവും കളയാതെ ഇവിടെനിന്നും പുറത്തുപോകണം. അതുതന്നെ അവിടുന്നു എനിക്കുവേണ്ടി ചെയ്യാനുള്ളൂ" എന്നു ആ സുകുമാരി പറഞ്ഞു. "എന്റെ കുട്ടി എന്താ പറയുന്നതു്" എന്നു വാൻബേൽ അത്ഭുതവും ആർദ്രതയും പ്രണയവും തുളുമ്പുന്ന ഹൃദയത്തോടു ചോദിച്ചു.

"നാളെ അവിടത്തെ പരിശോധിക്കാൻ അധികൃതന്മാർ വരുന്നുണ്ടു്. അങ്ങനെയായാൽ അവിടത്തേക്കു ദോഷം നേരിടും."

"എനിക്കു ഒന്നും വരില്ല" എന്നു അയാൾ അശേഷം ഭയപ്പെടാതെ ഉത്തരം പറഞ്ഞു

"അതാ—ആ മരത്തുണ്ടുകളിൽ നോക്കണം." ഇത്രയും പറഞ്ഞു സുന്ദരമായ കണ്ണുകളെ അവൾ അങ്ങോട്ടു ചലിപ്പിച്ചു

"ഞാൻ രാജദ്രോഹിയല്ലല്ലോ."

"അപ്പോൾ അവർ ദ്രോഹികളാണോ" എന്നു റോസ ജിജ്ഞാസയോടുകൂടി ചോദിച്ചു. അവളുടെ മുഖം പെട്ടെന്നു വിളറി.

"എന്റെ കുഞ്ഞേ, നീ സമ്പൂർണ്ണസ്വതന്ത്രയാണ്. എന്നാൽ മനുഷ്യന്റെ മാനം ജീവനിലല്ല സ്ഥിതിചെയ്യുന്നതെന്ന നീ മനസ്സിലാക്കിയിട്ടില്ല

"ഹാ, ദൈവമേ! എന്നിട്ടും പോകാൻ ഭാവമില്ലെന്നോ? അവിടുന്ന നാളെ മരിക്കും. ആ കാണുന്ന അപായം അവിടത്തെക്കും വന്നിട്ടും. അതിനു മുമ്പു രക്ഷപ്പെടുന്നതാണ് ഉത്തമം."

ജമിലർക്ക് ബോധം വീണു. "ആര് സംസാരിക്കുന്നു" എന്നുള്ള ഘോരാട്ടഹാസത്തോടുകൂടി അയാൾ ഉണർന്നു.

"ദയചെയ്തു ശാന്തമായിരിക്കണം. മുറിഞ്ഞിരിക്കുമ്പോൾ ദേഹമിളക്കരുതു്. അതു തീരെ നന്നല്ല" എന്നു ചെറു പുഞ്ചിരിയോടുകൂടി വാൻബീൽ അയാളോട് അഭ്യർത്ഥിച്ചു.

തിരിഞ്ഞു റോസയെ അഭിമുഖീകരിച്ചു വാൻബീൽ സംസാരിച്ചു.

"ഞാൻ ഒരു കുറവും ചെയ്യാത്തവനാണ്. എന്റെ മേലുള്ള വിധിയെ ഞാൻ നേരിട്ടുകൊള്ളാം. അതു ഒഴിക്കാൻ സാധിക്കുന്നതല്ല."

"മിണ്ടാതിരിക്കണം."

"എന്താ മിണ്ടാതിരിപ്പാൻ?"

"നാം സംസാരിക്കുന്നതു് അച്ഛൻ കേൾക്കരുതു്"

"കേട്ടാലെന്തു്?"

"എന്തെന്നോ? പിന്നീടു ഒരിക്കലും എനിക്കു ഈ മുറിക്കടുത്തു വരാൻ സാധിക്കയില്ല."

വാൻബീൽ മൌനം ദീക്ഷിച്ചു. അവളുടെ അപേക്ഷ അയാൾ കരുണാപുരസ്സരം കൈക്കൊണ്ടു.

"എന്തു സംസാരിക്കുന്നു?" എന്നു ജമിലർ വീണ്ടും ശബ്ദിച്ചു.

"ഒന്നുമില്ല. അച്ഛന്റെ ആഹാരത്തെപ്പറ്റി ഡാക്ടർ സംസാരിച്ചതേയുള്ളു."

"ആഹാരമോ?" അതെ. നിനക്കു ശരിയായ ആഹാരം ഞാൻ നിശ്ചയിച്ചിട്ടുണ്ട്.

"അച്ഛാ അതെന്താണ്?"

"ഇനിമേൽ നീ ഈ മുറിക്കാരികളുടെ നാടകങ്ങൾപോലും ചെയ്യരുത്."

പിന്നീട്ട് മുറി നിശ്ശബ്ദതയിലാണ്ടു. റോസ വാൻബീലിനെ നോക്കി. അയാൾ അവളെയും നോക്കി.

"റോസ കണ്ണുകൊണ്ട് ഞാൻ പറഞ്ഞില്ലേ" എന്നു ചോദിച്ചു

"അതു മനസ്സിലായി" എന്നു അയാളുടെ കണ്ണും സന്ദേശമയച്ചു.

## VIII

ജയിലറുടെ പുത്രി പറഞ്ഞതുപോലെ അടുത്തദിവസം ചിലതു സംഭവിക്കയുണ്ടായി. ന്യായാധിപന്മാർ തടവുകാരന്റെ മുറിയിൽ ഹാജരായി. പരിശോധന അധികനേരത്തേക്കു ഉണ്ടായിരുന്നില്ല. വാൻബീലിന്റെ കൈവശം എഴുത്തുകുത്തുകൾ ഉണ്ടായിരുന്നു എന്നുള്ളതു് അധികം വൈഷമ്യം കൂടാതെ തെളിഞ്ഞു. അവയുടെ സ്വഭാവത്തിനെപ്പറ്റി തടവുകാരനു അറിവും ഉണ്ടായിരുന്നില്ല. സത്യത്തിനും ന്യായത്തിനും വിരുദ്ധമായി ജീവനെ സ്നേഹിക്കുന്ന ഒരാളല്ല പുഷ്പവാദി. അയാൾ എല്ലാ സംഗതിയും തുറന്നുപറഞ്ഞു.

അടുത്തതായിട്ടുള്ളതു് ആ പൊതി തടവുകാരന്റെ കൈയിൽ ജാൺ കാർണീലിയസ്സു ഏൽപ്പിച്ചതുതന്നെയാണോ എന്നതാണു്. രക്ഷാകർത്താക്കളായി പെരുമാറിപ്പോന്ന രണ്ടു ധീരസഹോദരന്മാരുടെയും മരണം വാൻബീലിനെ കഠിനമായി ദുഃഖിപ്പിച്ചു. അവർ മരിച്ചുപോയതിനാൽ വാസ്തവ

ഉണ്ടായിരുന്നില്ല. ആത്മാർത്ഥസുഹൃത്തായിരുന്നെങ്കിലും മാർഗ്ഗമാ റ്റത്തുകൊള്ളുവാൻ അവർ അയാളോടാജ്ഞാപിച്ചു.

എന്നാൽ വാൻബീൽ ആത്മാവിനെ വഞ്ചിക്കുന്നതിനോ സത്യപഥത്തിൽനിന്നും വ്യതിചലിക്കുന്നതിനോ ഇണങ്ങിയില്ല.

"നിങ്ങൾ ചോദിക്കുന്നതിനെല്ലാം ഉത്തരമായി എനിക്കു ഇത്രമാത്രമേ പറവാനുള്ളൂ. കടലാസ്സുകെട്ട് എന്റെ കൈയിൽ കിട്ടിയ വിവരം ഞാൻ പറഞ്ഞുവല്ലോ. അതിലടങ്ങിയിട്ടുള്ള സംഗതികൾ എനിക്കു ഇപ്പോഴും അജ്ഞാതമായിത്തന്നെയിരിക്കുന്നു. എന്നെ തടവിലാക്കിയതിൽപിന്നീടാണ് ഞാൻ അവ എന്തെന്ന് അറിയുന്നത്."

അയാൾ പിന്നീടൊന്നും സംസാരിച്ചില്ല.

ന്യായാധിപന്മാർ കുറ്റവാളിയെ സംബന്ധിച്ചു ഭിന്നാഭിപ്രായങ്ങൾ പ്രകടിപ്പിച്ചു. അയാൾ തെറ്റായതുകൊണ്ടു വളരെ സൂക്ഷിക്കണമെന്ന് ഒരാൾ സൂചിപ്പിച്ചു. വേറൊരാൾ അയാൾ പറയുന്നതു മുഴുവനും ശരിയാണെന്നു പ്രസ്താവിച്ചു.

സത്യത്തിന്റെ അഗാധത വളരെ കുറച്ചുപേർക്കേ കാണാൻ സാധിച്ചുള്ളൂ.

പുഷ്പങ്ങൾ വളർത്തുന്നവനായതുകൊണ്ട് വാൻബീൽ തീർച്ചയായും അയാളിൽ ആരോപിക്കപ്പെട്ട കുറ്റത്തിന് അർഹനാണെന്നു പിന്നീട് ഒരാൾ നിർവിവാദം അഭിപ്രായപ്പെട്ടു. പുഷ്പങ്ങൾക്കും രാഷ്ട്രീയകാര്യങ്ങൾക്കും വളരെ ബന്ധമുണ്ടെന്നാണ് ആ വിധികർത്താവു സ്ഥാപിച്ചത്. ട്രാക്കിൻ, കാണ്ഡെ മുതലായവർ പൂച്ചെടികൾ വളർത്തുന്നതിൽ അത്യുത്സാഹികളായിരുന്നു. അവർ ഭയാനകമായ പല വിപ്ലവങ്ങൾക്കും ഹേതുഭൂതരായിട്ടുണ്ട്.

"ഒന്നുകിൽ വാൻബീൽ പുഷ്പങ്ങൾ വളർത്തുന്നതിൽ പ്രിയമുള്ള ഒരാൾ, അല്ലെങ്കിൽ നിഗൂഢമായ രാജദ്രോഹകൃത്യത്തിനു പാടവമുള്ള ഒരു രാഷ്ട്രീയവിദഗ്ദ്ധൻ. ഇതു രണ്ടു

തരത്തിൽ ഗണിച്ചാലും അയാൾ പ്രസ്താവിച്ചതു മുഴുവനും വ്യാജമാണ്. അയാൾ പുഷ്പങ്ങൾ വളർത്തുന്നവനാണെന്നുള്ളതിനു തെളിവുകൾ അയാളുടെ വചനവും, പരിസരവും നൽകുന്നുണ്ട്. നേരെമറിച്ച് ജനദ്രോഹിയാണെന്നുള്ളതിനു അയാളിൽ നിന്നും ലഭിച്ച എഴുത്തുകുത്തുകൾ സാക്ഷിത്വം വഹിക്കുന്നു. ട്രാക്കിറ്, കാമേനോഫ്മുതലായവരെപ്പോലെ വാൻബീലും കുറ്റക്കാരനാണ്."

ഇത്രയുമാണ് ന്യായാധിപന്മാർ സംഗ്രഹിച്ച സംഗതികൾ.

ഐകകണ്ഠ്യേന 'രാജദ്രോഹി'യുടെമേൽ വിധിയും പ്രസ്താവിച്ചു. ജയിലിൽ പ്രത്യേകം ഒരുക്കിയിട്ടുള്ള ഒരു സ്ഥലത്തു അയാളെ പട്ടാളക്കാർ കൂട്ടിക്കൊണ്ടുപോയി ഗളച്ഛേദം ചെയ്യുന്നതിനുള്ള സകലതും അവിടെ തയ്യാറാക്കിയിരിക്കുന്നതു് ആ നിരപരാധി കണ്ടു.

ജയിലർ ഉറങ്ങാത്തനായി കിടക്കുകയായിരുന്നു. ഒരു സിൽബന്തി അയാളുടെ പക്കൽനിന്നും താക്കോൽ വാങ്ങി തടവുകാരൻ കിടക്കുന്ന മുറി തുറന്നു അകത്തുപോയി. കൂടെ ഒരു ലാവണ്യധാമവും അകത്തുകടന്നു. അതു് അയാൾ അറിഞ്ഞില്ല.

വിധി ആ ഉദ്യോഗസ്ഥൻ തടവുകാരനെ വായിച്ചു കേൾപ്പിച്ചു. എന്തെങ്കിലും പറയാനുണ്ടോ എന്നു് ആ ഉദ്യോഗസ്ഥൻ വാൻബീലിനോടു ചോദിച്ചു.

“ഒന്നുമില്ല” എന്നു ആസന്നമരണനായ പുഷ്പബന്ധു ഉത്തരംകൊടുത്തു. അതുകേട്ടു ഉദ്യോഗസ്ഥൻ തിരിച്ചുപോകാൻ ഭാവിച്ചപ്പോൾ എന്നാണ് ശിക്ഷ നടത്തുന്നതെന്നു് വാൻബീൽ ചോദിച്ചു. 'ഇന്നുതന്നെയെന്നു” അയാൾ മറുപടി പറഞ്ഞു.

അപ്പോൾ ഒരു വിലാപസ്വരം അവിടെ മുഴങ്ങി. അതു പുറപ്പെടുവിച്ചതാരാണെന്നു അറിയാൻ വാൻബീൽ നാലുപാടും തിരിഞ്ഞുനോക്കി.

സമീപത്തായി റോസയെക്കണ്ടു. അവർ തലേദിവസം പറഞ്ഞതു അവൾക്കു അപ്പോൾ ഓർമ്മവന്നു.

"എപ്പോഴാണെന്നു്" വാൻബീൽ ചോദിച്ചു.

"പന്ത്രണ്ടുമണിക്കെന്നു്" ഉദ്യോഗസ്ഥൻ പറഞ്ഞു.

കറുപ്പുമുഖാവരണി ധരിക്കുന്നതു് വാൻബീൽ ശ്രദ്ധിച്ചു. "എനിക്കിനി വളരെ കുറച്ചു സമയമേ ജീവിച്ചിരിക്കാൻ കഴിയൂ" എന്നു ആയാൾ പതുക്കെ പറഞ്ഞു.

ഉദ്യോഗസ്ഥൻ പോകാൻ ഭാവിച്ചപ്പോൾ ശീതളവും മാംസളവും, മൃദുലവുമായ രണ്ടു കരതലങ്ങൾ ആയാളുടെ ദേഹത്തെ സ്പർശനം ചെയ്തു. കസവുതുന്നിപ്പിടിപ്പിച്ച ഒരു തൊപ്പിയാണു് ആയാൾ ആദ്യമായി കണ്ടതു്. പിന്നീടു ഒരു മധുരസ്വരവും ആയാൾക്കു ശ്രവണഗോചരമായി. ഉദ്യോഗസ്ഥൻ പേലവമായ അവളുടെ കൈത്തളിരുകളിൽ താക്കോലിനെ അർപ്പിച്ചിട്ടു കോണിപ്പടിയിറങ്ങി താഴത്തുപോയി. കസവുവെച്ച തൊപ്പി അടുക്കൽ വരുന്നതു വാൻബീൽ കണ്ടു. റോസയുടെ സുന്ദരമായ രൂപത്തെ ആ നയനങ്ങൾ സൂക്ഷിച്ചുനോക്കി. അവളുടെ മുഖത്തു് സന്തോഷത്തിന്റെ ലാഞ്ഛനപോലും കാണ്മാനില്ലായിരുന്നു.

തുടിക്കുന്ന നെഞ്ചോടു രണ്ടു കൈകളുമമർത്തിക്കൊണ്ടു് അവൾ അക്ഷമയോടു നടന്നു തടവുകാരന്റെ കട്ടിലിനു സമീപം ചെന്നുനിന്നു.

"പ്രിയപ്പെട്ട—"

തൊണ്ടയിടച്ചയാൽ അവൾക്കു ശേഷം പറയാൻ കഴിഞ്ഞില്ല. കണ്ണുനീരാൽ അവളുടെ മിഴികൾ നിറഞ്ഞിരുന്നു. മുഖം വിളർത്തുവശായി.

"എന്റെ കുട്ടീ, നീ എന്തു ആവശ്യമാണു് എനിക്കു നൽകാൻ ഇറങ്ങുന്നതു്? എന്റെ ജീവിതം അവസാനിക്കാറായി."

ധൈര്യമുറപ്പിച്ചു ആയാൾ ഇത്രയും പറഞ്ഞു. പെൺ

"അതിരിക്കട്ടെ. ഞാൻ അവിടത്തെ രക്ഷയ്ക്കായി എന്തു ചെയ്യണം."

"ഇനി ഒരു മണിക്കൂർനേരംപോലും എനിക്കു ജീവിക്കാൻ കഴികയില്ല. പിന്നെ എന്താണു് ഞാൻ ചോദിക്കാനുള്ളതു്.?"

"അവിടുന്നു നിരാശയ്ക്കു വശംവദനാകരുതു്. ഞാൻ എന്തു ചെയ്യണമെന്നു പറയണം."

"ആ കോമളമായ കൈകഠം നീട്ടി എന്നെ മറക്കയില്ലെന്നു സത്യംചെയ്യുക."

"അവിടുന്നു ഇത്ര നിർദ്ദയനാണോ? അവിടുന്നു എന്നെ ഇതേവരെയ്ക്കും മനസ്സിലാക്കാൻ കഴിഞ്ഞില്ലല്ലോ."

സാധുപെൺകുട്ടി വിങ്ങിവിങ്ങി കരഞ്ഞു. സുദീർഘവും, സുകോമളവുമായ നേത്രങ്ങളിലൂടെ ബാഷ്പകണം നിരന്തരം ഒഴുകിക്കൊണ്ടിരുന്നു. സ്വതേ അരുണമായ കവിഠംത്തടം പതിന്മടങ്ങു ചുവന്നു. അവഠംക്കു വാക്കുകഠം വഴങ്ങിയില്ല.

റോസയുടെ അകളങ്കമായ സ്നേഹഭാവത്തെയും അവളുടെ ശൈശവപരമായ ചേഷ്ടകളെയും കണ്ടു വാൻബീൽ വല്ലാതെ മനസ്താപിച്ചു. ഒടുവിൽ ഇങ്ങനെ പറഞ്ഞു.

"റോസേ, ഞാൻ നിന്നെപ്പററി കുറച്ചേ അറിയുന്നുള്ളു. എന്നാൽ അത്രയും മതിയാവും. ഞാൻ ഒരു പെൺകുട്ടിയോടും അടുത്തു പെരുമാറിയിട്ടില്ല. നിർദ്ദയമായി ഞാൻ ഒന്നും കാണിച്ചിട്ടില്ല. ജീവൻ വെടിയാറായിരിക്കുന്ന ഈ അവസരത്തിൽ ആരെയും ഞാൻ മനസ്താപിപ്പിക്കുന്നതിനു ശക്തനമല്ല."

പെൺകുട്ടിയുടെ മൃദുശരീരത്തിൽ പെട്ടെന്നൊരു ശീതബാധയുണ്ടായി. അവഠം കിടുകിടെ വിറച്ചു.

വാൻബീൽ റോസയെ നല്ലപോലെ അറിഞ്ഞിരുന്നു. എന്നാൽ അനേകം വിചാരങ്ങഠം ഹൃദയത്തിൽ മല്ലാടുന്ന

ആ അവസരത്തിൽ അയാൾ ഓൎമ്മിക്കാതെയാണു് പലതും സംസാരിച്ചതു്.

മാറോടണച്ചുവെച്ചിരുന്ന വിത്തുകളെ അയാൾ പൊതിയോടു പുറത്തെടുത്തു.

“ഓമനേ, ഞാൻ പുഷ്പങ്ങൾ വളൎത്തിയിരുന്നു. അവയെ ഞാൻ അത്യധികം സ്നേഹിച്ചുപോന്നു. ഞാൻ വേറെ ഒന്നിനെയും സ്നേഹിക്കാതെ അതുകൾക്കുവേണ്ടിമാത്രം ജീവിച്ചു. ഈ ലോകത്തിൽ മറ്റൊന്നിനേയും എനിക്കു സ്നേഹിക്കാനുണ്ടായിരുന്നില്ല. ആ നാഴികമണി എന്റെ ജീവാവസാനത്തെ കുറിക്കാറായി. അതിനുമുമ്പു നിന്നോടു ചിലതു പറവാനുണ്ടു്. നീലാംബുജം വളൎത്തുന്നതിൽ ഞാൻ പ്രത്യേകം ശ്രദ്ധകാണിച്ചിരുന്നു. സമ്മാനാൎഹമായ പുഷ്പം എടുക്കേണ്ട കാലവും അടുത്തുവരുന്നു. ഒരുലക്ഷം ഗിൽഡറാണു് സമ്മാനത്തിനു സംഘക്കാർ നിശ്ചയിച്ചിട്ടുള്ളതു്. ആ സമ്മാനം ഗ്രഹിക്കാനുള്ളതു് ഈ കടലാസ്സുപൊതിയിലുണ്ടു്. മൂന്നു വിത്തു് ഈ പൊതിയിലിരിക്കുന്നു. അവയെ നട്ടു വളൎത്തി പുഷ്പമെടുക്കുന്നതിനു നീ ശ്രമിക്കണം.”

“ഞാൻ ആ ജോലി നിൎവ്വഹിക്കണമെന്നാണോ?”

“അതേ, റോസേ, അതേ. നീ ഇവയെ സ്വീകരിച്ചുകൊള്ളുക. ഞാൻ ഈ ലോകത്തു ഏകാകിയാണു്. എന്റെ മാതാപിതാക്കന്മാർ ലോകം വെടിഞ്ഞിട്ടു കാലം കുറെയായി. എനിക്കു സ്നേഹിക്കാൻ ഒരു അനുജനോ അനുജത്തിയോ ഇല്ല. പ്രണയമെന്തെന്നതന്നെ എനിക്കു അറിയാൻ സാധിച്ചിട്ടില്ല. എല്ലാപേരും എന്നെ വെറുത്തിരിക്കുന്ന ഈ സമയത്തു നീയെങ്കിലും എന്റെ ഇഷ്ടംപോലെ ചെയ്‌വാൻ സമീപത്തു ഉള്ളതു് എന്റെ ഭാഗ്യമത്രെ”

“എനിക്കു ഒരുലക്ഷം ഗിൽഡർ എന്തിനാണു്?” എന്നു ബാഷ്പകണങ്ങൾ പൊടിച്ചു മിന്നിമിനുങ്ങുന്ന നേത്രത്തോടെ ഇഹലോകജീവിതത്തിൽ ഒരു വെറുപ്പുതോന്നുന്ന സ്വരത്തിൽ അവൾ ചോദിച്ചു.

"റോസേ, അതു ഞാൻ പറയാം. ഒരു ലക്ഷം ഗിൽഡർ ഒരു വമ്പിച്ച സ്ത്രീധനമാണു്. നിന്റെ മുഖം സുന്ദരവുമാണു്. അതിനാൽ ആ തുക നേടാൻ നീ ശ്രമിക്കണം. ഈ വിത്തുകൾ തീർച്ചയായും നിനക്കു നല്ല പുഷ്പങ്ങളെ നൽകും. ഒരു കോമളനായ യുവാവിനെ വിവാഹംചെയ്തു നീ ചിരകാലം സുഖമായി വസിക്കു. നീലാംബുജങ്ങൾക്കൊപ്പം ഞാൻ നിന്നെയും സ്നേഹിക്കുന്നു."

അവൾ ഇത്രയുംകേട്ടു കരയാനാരംഭിച്ചു. അവളുടെ കോമളമായ മുഖത്തു് ചിന്നിച്ചിതറിക്കിടന്ന മുടി മന്ദംമന്ദം വിഹരിച്ച തൈത്തെന്നലിൽ പറന്നുകൊണ്ടിരുന്നു.

വാൻബീൽ അവളുടെ തണുത്ത ഹസ്തങ്ങളെ ഗ്രഹിച്ചു.

"അല്പംകൂടി ശ്രദ്ധിച്ചുകേൾക്കുക. നീലാംബുജം വളർത്തേണ്ട വിധം ഞാൻ പറഞ്ഞുതരാം. എന്റെ ഗൃഹത്തിൽ പോയി തോട്ടക്കാരനോടു ചോദിച്ചാൽ ആവശ്യമുള്ളിടത്തോളം ഉരമണ്ണുതരും. അതു ഒരു വലിയപെട്ടി നിറയെ എടുത്തുകൊണ്ടുവന്നു ഈ മൂന്നു വിത്തും പാകണം. മേ മാസമാവുമ്പോൾ ചെടികളിൽ ചേതോഹരങ്ങളായ പുഷ്പങ്ങൾ ഉല്ലസിക്കുന്നതു നിനക്കു കാണാം. പുഷ്പങ്ങൾ നല്ല നീലമായിരിക്കുകയില്ല. കറുത്ത പുള്ളികളും കാണുകയില്ല. അവയെ കൃഷിപ്രദർശനസംഘാധ്യക്ഷന്മാർപക്കൽ എത്തിപ്പിക്കുക. അവിടെനിന്നും കിട്ടുന്ന ഒരു ലക്ഷം ഗിൽഡറും ഓമനയുടേതായിത്തീരും."

അവൾ ഒരു ദീർഘശ്വാസംവിട്ടു. നീലാംബുജത്തിന്റെ കാര്യം പറഞ്ഞപ്പോൾ, അയാളുടെ കണ്ണുകളിൽ ജലം പൊടിച്ചു. അവയെ തുടച്ചുകളഞ്ഞിട്ടു് അയാൾ തുടർന്നു.

"പുഷ്പങ്ങളെ 'റോസാ—വാൻബീൽ' എന്നു വിളിക്കണം. ഓമനയുടെയും എന്റേയും നാമധേയം അവയ്ക്കിരിക്കട്ടെ. ഞാൻ പേരു് എഴുതിത്തരാം. പെൻസിലും കടലാസും തരൂ."

റോസ അപ്പോഴും കരച്ചിൽ നിറുത്തിയില്ല.

അവൾ ഒരു പുസ്തകം വാൻബീലിന്റെ കൈയിൽ കൊടുത്തു. അതെന്താണെന്നു് അയാൾ ചോദിച്ചു.

"എനിക്കു് കാൻറീലിയസ്സ് തന്ന ബൈബിളാണു്. അതിൽ പേരു എഴുതിത്തരണം. പേന അതുകൊണ്ടൊരു ഫലവുമില്ല. എനിക്കു എഴുതാനും വായിക്കാനും അറിഞ്ഞുകൂടല്ലോ."

അയാൾ ബൈബിൾ കൈയിലെടുത്തു നോക്കി.

"എഴുതാൻ ഒന്നുമില്ലല്ലോ?" എന്നു് വാൻബീൽ ഖേദരൂപത്തിൽ സംസാരിച്ചു.

"അതിൽതന്നെ പെൻസിലുണ്ടു്" എന്നു് അവൾ നൈസർഗ്ഗികമായ ലജ്ജയോടും പ്രണയത്തോടും മറുപടി കൊടുത്തു.

കാൻറീലിയസ്സ് ജാണിനു കൊടുത്ത പെൻസിലായിരുന്നു അതു്. തിരിച്ചു കൊണ്ടുപോകാൻ മറന്നുപോകയാൽ അതു റോസയുടെ കൈവശത്തായി.

പുസ്തകത്തിന്റെ ഒടുവിലത്തെ പുറത്തു അയാൾ എഴുതി.

"23 ആഗസ്റ്റു 1672-എന്റെ മരണദിവസമായ ഇന്നു എന്റെ സമ്പാദ്യമായ വിത്തുകൾ റോസയ്ക്കു ഞാൻ ദാനം ചെയ്തിരിക്കുന്നു. അവയിൽനിന്നുമുണ്ടാവുന്ന നീലാംബുജങ്ങൾ സമ്മാനത്തിനു അർഹതയുള്ളവയാണു് ഒരു ലക്ഷം ഗിൽഡറും റോസ എന്റെ പ്രായംവരുന്ന ഒരു യുവാവുമായി ചെയ്യുന്ന വിവാഹത്തിനു ഉപയോഗപ്പെടുത്തിക്കൊള്ളട്ടെ. 'റോസാ-വാൻബീൽ' എന്ന നാമധേയം ആ പുഷ്പങ്ങൾക്കിടണം."

വാൻബീൽ.

അയാൾ പുസ്തകം തിരിച്ചു കൊടുത്തു. അതു വായിച്ചു നോക്കാൻ വാൻബീൽ അവളോടു അപേക്ഷിച്ചു.

"എനിക്ക എഴുതാനം വായിക്കാനം അറിഞ്ഞുകൂടെന്നല്ലേ ഞാൻ പറഞ്ഞതു്."

വാൻസ്വീൽ അതിലെഴുതിയതിനെ വായിച്ചുകേൾപ്പിച്ചു. അതിരകവിഞ്ഞ സങ്കടം അവളെ നിശ്ചേഷ്ടയാക്കി.

"ഞാൻ എഴുതിയതു വായിച്ചുകേട്ടില്ലേ" എന്ന അയാൾ അവളുടെ തണുത്ത കൈകളെ ചുംബിച്ചിട്ട സന്താപദ്യോതകമായ ഒരു പുഞ്ചിരിയോടുകൂടി ചോദിച്ചു

"എനിക്കൊന്നും മനസ്സിലായില്ല" എന്ന അവൾ ഒന്നും ശ്രദ്ധിക്കാത്ത രീതിയിൽ ഗദ്ഗദത്തോടു തലയാട്ടിപ്പറഞ്ഞു. അതിനശേഷം തങ്കപ്പൂപോലുള്ള മുഖം താഴ്ത്തി അവൾ കണ്ണുനീർ വാർത്തുനിന്നു.

"ഒന്നും മനസ്സിലായില്ലേ. അതെന്തുകൊണ്ട്?"

"അതിൽ ഒരു വ്യവസ്ഥയുണ്ടു്. അതെനിക്ക നിറവേററാൻ സാധിക്കയില്ല."

"അതു് ഏതാണു്? എല്ലാം നാംതമ്മിൽ തീർച്ചചെയ്തു എന്നാണു് ഞാൻ നിരൂപിച്ചതു്."

അവളുടെ കവിൾത്തടം ചുവന്നു കറുത്തമിഴികൾ അങ്ങോട്ടുമിങ്ങോട്ടും അതിലോലമായി ചാഞ്ചാടി.

"എനിക്ക അവിടത്തെ വകയായി ഒരുലക്ഷം ഗിൽഡർ തരുന്നുണ്ടു്; ഇല്ലേ?"

"അതേ."

"അതു ഞാൻ വിവാഹം ചെയ്യുന്നു എങ്കിൽ മാത്രം?"

"തീർച്ചയായിട്ടും."

"എന്നാൽ ആ ധനം ഈ ജന്മത്തു് എന്റേതായി തീരുകയില്ല. ഞാൻ വേറെ ആരെയും സ്നേഹിക്കയില്ല; വിവാഹം ചെയ്യുകയുമില്ല"

വാൻസ്വീൽ വികാരവീചികളെ സംഹരിക്കാൻ നല്ല

വണ്ണം ശ്രമിച്ചു. അയാൾ വാക്കുകിട്ടാതെ കുഴങ്ങി; തൊണ്ട ഇടറി; ദേഹം തിളച്ചു; കണ്ണുകളിൽക്കൂടെ തീപറക്കുന്നതായി അയാൾക്കു തോന്നി.

റോസയാകട്ടെ സങ്കടം സഹിക്കവയ്യാതെ ബോധരഹിതയായി. അവളുടെ ദേഹം ഒന്നിനൊന്നു തണുക്കുന്നതറിഞ്ഞു വാൻബീൽ പരിഭ്രമപ്പെട്ടു. അവളുടെ ചുമപ്പണിഞ്ഞ കവിൾത്തടം വിളറിപ്പോയി.

അപ്പോൾ ഷെനത്തോട്ടു നടന്നുവരുന്ന ശബ്ദം കേൾക്കാറായി.

"അയ്യോ അവരിതാവരുന്നു. പറയാനുള്ളതെല്ലാം പറഞ്ഞോ" എന്നു റോസ കൈകൾ തിരുമ്മിക്കൊണ്ടു യുവാവിന്റെ രക്തമില്ലാത്ത മുഖത്തുനോക്കി ചോദിച്ചു.

"നീലാംബുജം എടുക്കാനുള്ള വിത്തുകളെ കളയരുതെന്നേ അവസാനമായി എനിക്കു പറയാനുള്ളൂ. എന്നെന്നേക്കുമായി നാം പിരിയാറായി."

വിത്തുകളെ അവൾ തുടിക്കുന്ന ഹൃദയത്തോടു ചേർത്തുവെച്ചിരുന്നു.

ദൂരത്തു മുഴങ്ങിയ ചുവട്ടടി അടുത്തായി. കുററവാളിയെ കൊണ്ടുപോകാൻ ആളുകൾ വന്നു. അവരെ വാൻബീൽ സ്നേഹിതന്മാരെപ്പോലെ വിചാരിച്ചു സൽക്കരിച്ചു. അയാളുടെ കഴുത്തിൽ തടയേണ്ട വാൾ അവരിൽ ഒരാളുടെ കൈവശം മിന്നമിന്നങ്ങി.

അയാൾ കട്ടിലിൽ ഇരുന്നുകൊണ്ടു പുറത്തുനോക്കി. വൃക്ഷങ്ങളുടെ നിഴൽ അവസ്സ മൂട്ടിലായിരിക്കുന്നു.

വാൻബീൽ മരണസ്ഥലത്തേക്കു അനുചരന്മാരോടുകൂടി പോയി. അയാൾ വളഞ്ഞ കോണിപ്പടി ഇറങ്ങി വിശാലമായ തോട്ടത്തിൽ എത്താറായപ്പോൾ ഒന്നു പിന്തിരിഞ്ഞു നോക്കി. അധികം ദൂരത്തല്ലാതെ ഒരു മനുഷ്യാകൃതി നിലത്തു

പതിച്ചുകിടക്കുന്നതു് അയാൾ കണ്ടു. നീണ്ടുചുരുണ്ട തലമുടി ആ ആകൃതിയുടെ മുഖത്തിനു ചുററും ചിതറിക്കിടന്നിരുന്നു. ഉടുത്തിട്ടുള്ള പട്ടുവസ്ത്രം കാററുതട്ടി ജലാശയത്തിലെ ചെറുതിരകൾപോലെ ചലിച്ചു. മാംസളവും, മൃദുളവും കോമളവുമായ ഒരു കൈ അവൾ ഹൃദയത്തോടുചേർത്തു പിടിച്ചിരുന്നു.

വാൻബീൽ അവിടെ നില്ക്കാതെ ധൈര്യമവലംബിച്ചു നടന്നു. ദൂരെയായി രണ്ടു ശരീരങ്ങൾ വെയിലത്തു തൂങ്ങുന്നതു വാൻബീലിനു ദൃശ്യമായി.

---

## IX

വാൻബീൽ, പ്രത്യേകം ഒരുക്കിയിരുന്ന ഒരു സ്ഥലത്തു ചെന്നു ചേരാൻ അധികനേരം വേണ്ടിവന്നില്ല. അയാളുടെ ജീവിതം അവിടെ ഒരു നവീനരംഗത്തിൽ പ്രവേശിക്കുന്നതു പോലെ അയാൾക്കു് അനുഭവപ്പെട്ടു. ആകാശമദ്ധ്യത്തു തീവ്രകിരണം ചൊരിയുന്ന ദിവാകരൻ, താഴെ ചൂടേററു തിളയ്ക്കുന്ന വെറും തറ. പൊട്ടപ്പുല്ലുകൾപോലും അയാൾക്കു് അവിടെ കാണാൻ കഴിഞ്ഞില്ല.

കുറെ അകലെയായി അസംഖ്യം ജനങ്ങൾ നിരന്നുനിന്നിരുന്നു. മൂന്നു ദിവസത്തിനുമുമ്പു രണ്ടു സഹോദരന്മാരുടെയും രക്തച്ചൊരിച്ചിൽ കണ്ട ജനാവലി, വാൻബീലിന്റെയും അവസാനം കാണുന്നതിനു് അത്യുൽസുകരായി തിങ്ങിനിന്നു.

പുള്ളി വധസ്ഥലത്തു് അണഞ്ഞപ്പോൾ ഒരു മുറുമുറുപ്പു ജനങ്ങൾക്കിടയിൽ പരന്നു. വാൻബീൽ അതു കേട്ടതേയില്ല. അയാൾ വിചാരത്തിൽ ലയിച്ചുനിന്നു. എന്തായിരിക്കാം അയാൾ വിചാരിക്കുന്നതു്?

നിഷ്ഠുരമായ വിധിനടത്തിയ അധികൃതന്മാരെയോ, മരണസമയത്തും തന്നെ വെറുക്കുന്ന വിരോധികളെയോ, ഇഹലോകദീപ്തിയെ കെടുത്തീട്ടു പരപ്രകാരം നല്കാൻ കഴുന്നാളും വിപാടനം ചെയ്യുന്നതിന സന്നദ്ധന്മാരായി നില്ക്കുന്ന ഘാതകന്മാരെയോ പററി അയാൾ ചിന്തിച്ചില്ല. തനിക്ക മുമ്പു പോയി മരിച്ച ജാണിനേയോ കാൺനീലിയസ്സിനേയോ വിചാരിച്ച് അയാൾ സങ്കടപ്പെട്ടില്ല.

എന്നാൽ ഭാസുരനക്ഷത്രങ്ങൾക്കൊപ്പം അത്യുച്ചസ്ഥാനത്തിരുന്നുകൊണ്ട് ഉത്തരോത്തരം ശോഭാവഹമായി വളർന്നുവരാൻപോവുന്ന നീലാംബുജങ്ങളെക്കണ്ടു തനിക്ക് ആശീർവാദം ചെയ്യാൻ ഇടവരുത്തുന്ന വിധിയെമാത്രം അയാൾ ഓർത്തു. രാജ്യകാര്യങ്ങളെപ്പററി അഗാധമായി ആലോചിച്ചതിന രണ്ടു സഹോദരന്മാരെയും ഉന്മത്തരായ ജനങ്ങൾ വധിച്ചു. ഇതാ പുഷ്പങ്ങളെപ്പററി ചിന്തിച്ചതിന വാൻബീലിനേയും വധിക്കാൻപോകുന്നു.

“ഖഡ്ഗംകൊണ്ടുള്ള ഒററവെട്ടിൽ എന്റെ സ്വപ്നങ്ങളെല്ലാം യഥാർത്ഥ്യത്തിലേക്ക പ്രവേശിക്കം” എന്നൊരു തത്വജ്ഞൻ പണ്ടു പറഞ്ഞിട്ടുണ്ട്.

അതെ; വാളോങ്ങി വീഴുമ്പോൾ വാൻബീലിന്റെ വിചാരങ്ങളും പരമാത്മലോകത്തേക്ക് ആവിഷ്കരണംചെയ്തു ഫലവത്താകും.

മൂന്നാദിവസത്തിന മുമ്പുള്ള സംഭവങ്ങൾ ഓർത്തപ്പോൾ വാൻബീൽ തയ്യാറാക്കീട്ടുള്ള പീഠത്തിന്മേൽ കയറിനിന്ന മരണത്തെ വരിക്കാൻ അശേഷം അറച്ചില്ല. സമീപത്തുള്ള ഒന്നിനേയും അയാളുടെ നേത്രങ്ങൾ സൂക്ഷിക്കാൻ സന്നദ്ധമായില്ല. എന്നാൽ രക്തംപുരണ്ടു ജീർണ്ണിച്ചുതൂങ്ങുന്ന രണ്ടു പ്രേതങ്ങളെമാത്രം അയാൾ നോക്കി.

അപ്പോൾ അയാളുടെ നേത്രങ്ങൾ ചൂടുനീര് ചൊരി

ഞ്ഞു. അതു താഴത്തുവീണു് ആവിയായി ആകാശത്തു് ഉയൎന്നുപോയി.

സമയം പൊയ്ക്കൊണ്ടിരുന്നു. രണ്ടു പലകകൾക്കിടയിൽ ആ തരുണൻ തന്റെ ശിരസ്സിനെ അൎപ്പിച്ചു. അപ്പോൾ മഞ്ഞുകട്ട സ്പൎശിച്ചപോലെ ഒരു ശീതബോധം അയാൾക്കുണ്ടായി. കണ്ണുകൾ തന്നത്താനെ അടഞ്ഞു. അയാൾ മിന്നമിന്നുന്ന കരാളമായ ഖഡ്ഗത്തെ ഓൎത്തുകൊണ്ടു നിശ്ചേഷ്ടനായി നിന്നു.

പരലോകത്തും അകന്നയശസ്സു ചൊരിയുന്ന നീലാംബുജത്തിന്റെ കഥമാത്രം അയാളുടെ ഹൃദയത്തിൽ അപ്പോഴും അധിവസിച്ചിരുന്നു. നീലനിറംകലൎന്ന നീലാംബുജത്തിന്റെ ഓരോ ദളവും അയാൾക്കു കാണാമായിരുന്നു. അതു വലിത്താൻ ഒരുമ്പെടുന്ന റോസയെ വിചാരിച്ചപ്പോൾ ഹൃദയകപോതം അതിന്റെ പഞ്ജരത്തെ ഭേദനംചെയ്യാൻ ആവുന്നവണ്ണം ശ്രമിച്ചു. മൂന്നുവെട്ടം മൂൎച്ഛയേറിയ വാളിൽനിന്നും വീഴുന്ന മാത്രൻ അയാളെ വീശി എന്നു് അയാൾക്കു തോന്നി. അപ്പോഴെല്ലാം, വേദന അനുഭവിക്കയോ, ഞെട്ടുകയോ അയാൾ ചെയ്തില്ല.

പ്രശാന്തമായ ആകാശത്തു് ഒരു ഭാവഭേദവും അയാൾക്കു കാണാൻ സാധിച്ചില്ല. താൻ അധിവസിക്കുന്ന ഭൂമുഖത്തിലും യാതൊരു മാറ്റവും അയാൾ കണ്ടില്ല.

അങ്ങനെ അല്പനേരം കഴിഞ്ഞു.

കരുണാപുരസ്സരം ആരോ അയാളെ ദേഹത്തുതൊട്ടു മാറ്റുന്നതായി അനുഭവപ്പെട്ടു. അയാൾക്കു മുമ്പിൽ ഒരാൾ ചുവന്നമെഴുകു പതിച്ച ഒരു കത്തു വായിക്കുന്നതു കേട്ടു.

അത്യുജ്ജ്വലമായി പ്രകാശിച്ചുകൊണ്ടിരുന്ന ചണ്ഡാംശുവിന്റെ പ്രതാപം ഒന്നു ശമിച്ചു. കുളിരിളംകാറ്റു നാലുവശത്തുകൂടിയും വീശി. നഭസ്സ്ഥലത്തിൽകൂടി ചുവന്ന മേഘ

ഭാഗം ദ്രുതഗതിയിൽ സഞ്ചരിച്ചു മറയുന്നതു വാൻജീൽ നോക്കിനിന്നു

അവിടെ കൂടിയിരുന്ന സംഖ്യയറ്റ ജനങ്ങളും, കത്തു വായിക്കുന്നതിനെ ശ്രദ്ധിച്ചു്, ചിത്രത്തിലർപ്പിച്ചതുപോലെ ചേഷ്ടകലരാതെ നിന്നു.

സമീപത്തു സംഭവിക്കുന്ന ഓരോ സംഗതിയും വാൻജീൽ അപൂർവ്വമായ ഉണർച്ചയോടുകൂടി അറിയുന്നുണ്ടായിരുന്നു. ദിവാസ്വപ്നത്തിലെന്നപോലെ അവിടെ നടന്നതെല്ലാം അയാൾക്കു് ആശ്ചര്യജനകമായി ഭവിച്ചു.

ജനങ്ങളും, ഓരോരുത്തരായി അവിടെനിന്നും പോയിത്തുടങ്ങി.

നിർദ്ദോഷിയായ തടവുകാരന്റെ ചരിത്രം സത്യസ്വരൂപനായ ലോകബാന്ധവന്റെ സന്നിധിയിൽ തെളിച്ചു് നിഷ്ഠുരമായ അയാളുടെ വിധിയെപ്പററി ന്യായമായി വാദിച്ചെങ്കിലോ എന്നു ഭയപ്പെട്ടു് അറേബിയിലെ യുവരാജാവു—വില്യം—വാൻജീലിന്റെ സ്വഭാവവും നിഷ്കളങ്കതയും അറിഞ്ഞു് അയാളെ വധിക്കേണ്ട എന്നു കല്പിച്ചു. ആ കരുണാനിധി അയാളുടെ ജീവനെ തിരിച്ചു കൊടുത്തു.

എന്നാൽ ജന്മസിദ്ധമായ സ്വാതന്ത്ര്യം അയാൾക്കു നല്കിയില്ല. അതു് അല്പം നിരാശതയ്ക്കു് ഇടനല്കിയേക്കാം. അയാളെ ആജീവനാന്തം ജയിലിൽ പാർപ്പിക്കുന്നതിനു യുവരാജാവു തീരുമാനിച്ചു.

“ഈ പ്രപഞ്ചം എന്നെ തീരെ കൈവെടിഞ്ഞില്ല. എന്റെ ബന്ധുവായി ഒരാളെങ്കിലും ഉണ്ടു്. പിന്നെ ഞാൻ എന്തിനു ജീവത്യാഗം ആരംഭിക്കുന്നു. എന്റെ റോസയും ഇവിടെത്തന്നെ ജീവിച്ചിരിക്കും. നീലാംബുജവും എട്ടുകാരുള്ള വിത്തും ആ മോഹിനിയുടെ കൈവശമുണ്ടു്.”

ഈ വിചാരതരംഗത്തള്ളലിൽ ഹാളണ്ടുദേശത്തു് ഇതേ

മാതിരി ഇനിയും അനേകം കാരാഗൃഹങ്ങൾ ഉണ്ടെന്നുള്ള വസ്തുത അയാൾ വിസ്മരിച്ചുകഴിഞ്ഞിരിക്കുന്നു.

ഏതാനും നാഴിക അകലെയുള്ള ഒരു ജയിലിൽ തടവുകാരനെ അടെയ്ക്കുന്നതിനു് അധികൃതന്മാർ വേണ്ട ഏർപ്പാടു ചെയ്തു.

“അവിടെ പോകുന്നതിനെക്കാളും മരിക്കുന്നതല്ലേ നല്ലതു്. അവിടെ റോസയെ കാണാൻ സാധിക്കുമോ? പുഷ്പങ്ങൾ വളർത്താൻതക്ക സൌകര്യം അവിടെയില്ലെങ്കിൽ എന്തു ചെയ്യും.”

വാൻബീൽ ഇപ്രകാരം പലതും ആലോചിച്ചുകൊണ്ടു നിന്നപ്പോൾ ഒരു വണ്ടി സമീപത്തു വന്നുചേർന്നു. അതിൽ കയറുന്നതിനു പട്ടാളക്കാർ അയാളെ ക്ഷണിച്ചു. അതിവേഗത്തിൽ പോകുന്ന ശകടത്തിലിരുന്നുകൊണ്ടു് അവസാനമായി, ജയിലിനെ ഒന്നുനോക്കി. ഓരോ ജനാലയും അയാൾ വേഗം വേഗം നോക്കി. റോസയുടെ അതിമനോഹരാകൃതി അവിടെ എങ്ങും കാണ്മാനില്ലായിരുന്നു.

വണ്ടി തെരുവിൽക്കൂടെ ദ്രുതഗതിയിൽ പോകുമ്പോൾ ഒരുക്കൂട്ടം ആളുകൾ അകത്തിരിക്കുന്നവരെ സൂക്ഷിച്ചുനോക്കി. “നമ്മുടെ ഭാഗ്യംതന്നെ രണ്ടുപേരേയും നേരത്തെ കൊന്നതു്. അല്ലെങ്കിൽ യുവരാജാവു് അവരേയും വെറുതെ വിട്ടുകളയുമായിരുന്നു” എന്നു് ഒരാൾ മറ്റുള്ളവരോടു പറഞ്ഞു.

കൊലകാണുന്നതിനു് സന്നിഹിതരായിരുന്നവരിൽ മോടിയായി വസ്ത്രധാരണം നിർവ്വഹിച്ച ഒരാൾക്കുമാത്രം അവിടത്തെ നടപടികൾ അത്ര രസിച്ചില്ല. അയാൾ ക്രമത്തിലധികം മനസ്താപിച്ചു.

വധസ്ഥലത്തുനിന്നും കുററവാളിയെ വണ്ടിയിൽ കയററി വെറുതേ കൊണ്ടുപോകുന്നതു കാണാനായിട്ടല്ല അയാൾ പ്രയാസപ്പെട്ടു പ്രഭാതത്തിലേ അവിടെ എത്തിയതു്. പിന്നെ

യോ! ചെറുപ്പക്കാരന്റെ രക്തം നിലത്തു് ഒഴുകുന്നതു കാണ്മാൻ കൊതിച്ചാണു് അയാൾ വന്നതു്.

ആ കഠിനഹൃദയൻ ബോക്സ്റ്റലല്ലാതെ മറ്റാരുമല്ല.

വാൻബീലിനെ ജയിലിലാക്കിയ രാത്രിമുതൽ ബോക്സ്റ്റലിന്റെ ആശ സമ്മാനാർഹമായ നീലാംബുജത്തെക്കുറിച്ചായിരുന്നു. എങ്ങനെയെങ്കിലും അതിനെ കൈവശമാക്കാഞ്ഞാൽ ജീവിച്ചിരുന്നിട്ടു് ഒരു പ്രയോജനവുമില്ലെന്നു് അയാൾ നിശ്ചയിച്ചു.

ജയിലറോടു് അയാൾ സ്വന്ത അഭിപ്രായത്തെ ആദ്യമായി അറിയിച്ചു. സ്വതവേ ക്രൂരനാണെങ്കിലും വേറെയുള്ളവരുടെ ധാഷ്ട്യം അയാൾ വകവെച്ചുകൊടുക്കാറില്ലായിരുന്നു. അതുനിമിത്തം ബോക്സ്റ്റലിന്റെ അപേക്ഷ വിഫലമായി പരിണമിച്ചു. അതിൽ തോൽവിപിണഞ്ഞ ഘാതകൻ റോസയെ പാട്ടിലാക്കി കാര്യം നേടുന്നതിനു വഴിനോക്കി. നീലാംബുജത്തിനുള്ള വിത്തുകൾ മുറിയിൽതന്നെ കാണുമെന്നും അതു എടുത്തുകൊടുത്താൽ സുവർണ്ണമയമായ ആഭരണം സമ്മാനിക്കാമെന്നും അയാൾ വാഗ്ദത്തം ചെയ്തു. പെൺകുട്ടി തന്നാൽ സാധിക്കയില്ലെന്നു പറഞ്ഞൊഴിഞ്ഞു. അടുത്തതായി വിധികർത്താക്കളോടു ശുപാർശ ചെയ്വാൻ അയാൾ ഒരുമ്പെട്ടു. എന്നാൽ അതിനിടയ്ക്കു വിധി പ്രസ്താവിച്ചുപോകയാൽ അയാൾക്കു് ഒന്നിനും സാധിച്ചില്ല.

വാൻബീൽ വിത്തുകളെ മാറോടണച്ചുകൊണ്ടു മരിക്കുമെന്നു് ബോക്സ്റ്റലിനു് അറിയാമായിരുന്നു. അതിനാൽ നല്ലപോലെ പരിശ്രമിച്ചല്ലാതെ വിത്തുകിട്ടാൻ തരമാവുകയില്ലെന്നു് അയാൾ നിശ്ചയിച്ചുകഴിഞ്ഞു.

മധുരരൂപിണിയായ റോസ; അതായതു പ്രണയം.

രണ്ടാമതായി, ഓറഞ്ചിലെ രാജകുമാരൻ; അതായതു കരുണ.

രോസയും വില്യവും ഇല്ലായിരുന്നെങ്കിൽ ബോക്കസ്സലിന്റെ അഭിലാഷം പരിപൂർണ്ണമാകുമായിരുന്നു.

മനോഹരിയായ രോസ അവിടെ ഇല്ലായിരുന്നെങ്കിൽ നിസ്സഹായമായ വിത്തുകളെ വാൻവീൽ മാറോടുചേർത്തുകൊണ്ടു മരിക്കുമായിരുന്നു.

ബോക്കസ്സൽ വിരോധികളുടെ ശിരശ്ഛേദംചെയ്യാൻ തയ്യാറായിനിന്ന ഉദ്യോഗസ്ഥന്റെ പ്രീതിനേടി, പുഴിയതിച്ചിരിക്കുന്ന വസ്തുക്കളെ വിലയ്ക്കുവാങ്ങാൻ വേണ്ട ഏർപ്പാടു നടത്തി. അവയിൽ വിത്തുകളെ ഒളിച്ചുവച്ചിട്ടുണ്ടെന്നു് അയാൾ വിചാരിച്ചു.

ഒലക്ഷം ഗിൽഡർ; അതു തീപ്പൊരിപോലെ അയാളുടെ ഹൃദയത്തിൽ പടർന്നുപിടിച്ചു. ഒലക്ഷം ഗിൽഡർ എവിടെ? അയാളുടെ ദയനീയസ്ഥിതി എവിടെ?

കൊലപാതകി ബോക്കസ്സലിന്റെ അപേക്ഷയെ സ്വീകരിച്ചതുകൂടാതെ മുൻകൂറായി, കാര്യസാദ്ധ്യത്തിനു നൂറു ഗിൽഡർ വാങ്ങുകയുംചെയ്തു.

പന്ത്രണ്ടടിക്കുന്നതും കണക്കാക്കി ബോക്കസ്സൽ നിന്നു. ദിവാകരന്റെ കിരണസമൂഹമേറ്റു് അത്യുജ്ജ്വലമായ വിയന്മണ്ഡലം പെട്ടെന്നു വേറൊരു അവസ്ഥയെ പ്രാപിക്കുമെന്നു് ആ നിഷ്ഠുരൻ അറിഞ്ഞിരുന്നില്ല.

പുലരെ ഏകദേശം പതിനഞ്ചുനാഴികയും ഭൂതകാലത്തിന്റെ അത്യഗാധതയിലേക്കു് തരിച്ചു. ശേഷിച്ച അല്പനേരം മുന്നോട്ടു നീങ്ങുന്നതേയില്ലെന്നു ബോക്കസ്സലിനു തോന്നി. മൂഢനായ ഖഡ്ഗപാണി എന്തുകൊണ്ടു ശിരച്ഛേദം ചെയ്യാൻ മടിക്കുന്നു എന്നും അയാൾ ആത്മഗതംചെയ്തു. വാൾവാങ്ങി താൻതന്നെ കുറവാളിയെ ശിക്ഷിച്ചാലെന്തെന്നും അയാൾ ഉള്ളുകൊണ്ടു ചോദ്യംചെയ്തിട്ടു മുന്നോട്ടുനീങ്ങി.

രാജകീയകല്പന വായിച്ചപ്പോൾ ബോക്കസ്സലിന്റെ ജീവൻ മിക്കവാറും അധോലോകത്തേക്കു ഗമനംചെയ്തു.

അപ്പോൾ അയാൾക്കു പററിയ ക്ഷീണം അസഹനീയമായിരുന്നു. അയാൾ നിലത്തുപതിച്ചു. അതുകഴിഞ്ഞു പുള്ളിയെ പിടിച്ചുനിൎത്തി ഗളച്ഛേദനം വരുത്തിയാലെന്തെന്നു് അയാൾ ആലോചിച്ചു. ആ വിചാരത്തിൽ ലയിച്ചു ബ്രക്സ്സൽ കുറച്ചുദൂരം ഓടി. കാലുകൾ അയാളുടെ ആജ്ഞയെ വിലവയ്ക്കാതെ ക്ഷീണിച്ചുകഴഞ്ഞു.

---

## X

വാൻഷീലിനെ മാററി താമസിപ്പിച്ച ജയിൽ പല മഹാന്മാരുടേയും ആരാധനാലയമായിരുന്ന ഒന്നായതുകൊണ്ടു് അയാൾക്കു് അതിൽ താമസിക്കുന്നതിനു് അശേഷം മനസ്സുകടിപ്പുണ്ടായിരുന്നില്ല. എന്നുമാത്രമല്ല വാൻഷീലിനു് ലഭിച്ച കൊടുത്ത മുറി മഹാനായ ബോണിവെൽട്ട് പാൎത്തിരുന്നതുമായിരുന്നു.

വാൻഷീലിന്റെ ജീവിതം വിനാഴികകൾകൊണ്ടല്ല കണക്കാക്കേണ്ടതു്. പിന്നെയോ അയാൾക്കുള്ള അനുഭവങ്ങളെക്കൊണ്ടുമാത്രം. ഏതാനും ദിവസങ്ങൾക്കുമുമ്പു സാമ്രാജ്യത്തു സംഭവിക്കുന്ന കലാപമോ കലക്കമോ അറിയാതെ അനുപമമായ മനസ്സുഖത്തോടും ചരിതാൎത്ഥതയോടുംകൂടി അയാൾ ജീവിതം നയിച്ചു. കഠിനോഗ്രമായ മനുഷ്യസ്വഭാവത്തെ വിച്ഛേദനംചെയ്യുന്ന വിധിഹീനമായ ചില സംഭവങ്ങൾ അയാളെ ക്രമത്തിലധികം പീഡിപ്പിക്കുന്നുണ്ടെങ്കിലും വാൾ കഴുത്തിൽ പതിക്കേണ്ടതായ സമയത്തും അയാൾ ശാന്തമായിത്തന്നെ നിന്നു.

അയാൾക്കു, കാരാഗൃഹം മാറിയതിൽവെച്ചുള്ള സുഖക്കേടു കുറച്ചൊന്നുമല്ല. അതിനു് ഒന്നിലധികം കാരണങ്ങളുമുണ്ടു്.

ബാഹ്യമായിട്ടുള്ള തടസ്സങ്ങളെ അയാൾ ചിന്തിച്ചതേയില്ല. സുഖദുഃഖങ്ങളേയും അയാൾ വകവെച്ചില്ല. ഇടതെരുതുടരെ ഉണ്ടായിക്കൊണ്ടിരുന്ന ആപത്തിനെ അയാൾ പുഞ്ചിരിപൂണ്ടമുഖത്താൽ എതിരേററു.

എന്നാൽ രണ്ടുകൂട്ടം അയാളുടെ മിഴിയിണക്കോണിൽനിന്നും അകന്നിരുന്നു. അതിനാലുള്ള സങ്കടം അയാളെ ചകിതമാനസനാക്കി. ആദ്യമായി, അകളങ്കം സ്നേഹിച്ചുപോന്ന ഒരു യുവതിയും രണ്ടാമത്തേതു് സൌരഭ്യസന്ദായിയായ പുഷ്പവും.

ദിവസേന ജനാലയ്ക്കു അരികത്തുള്ള ഇളംകാററു കൊണ്ടിരിക്കുമ്പോൾ അയാളുടെ നേത്രങ്ങൾ പലകാഴ്ചകളും കാണുക പതിവായിത്തീർന്നു. മന്ദം മന്ദം ചുററിത്തിരിയുന്ന വായുമണ്ഡലത്തിന്റെ വിപുലമായ ചക്രങ്ങളും, വൃക്ഷാഗ്രങ്ങളിൽ സസുഖം പറന്നുകളിക്കുന്ന കിളികളും അയാൾക്ക അക്ഷിലക്ഷ്യീഭവിച്ചു. അവിടവിടെ മൂടൽമഞ്ഞിനാൽ കിരീടമണിഞ്ഞു ബാലാർക്കന്റെ ജ്യോതിരശ്മികൾ തട്ടി മിന്നിമിന്നുന്ന കെട്ടിടങ്ങൾ അയാളുടെ ഹൃദയത്തിൽ സ്വന്തഭവനത്തേയും അതോടുചേർന്നുള്ള തോട്ടത്തെയും പ്രതിഫലിപ്പിച്ചു

ഒരു ദിവസം മൂന്നു നാലു കിളികൾ അയാളിരിക്കുന്ന ജനാലക്കു സമീപം പറന്നുചെന്നു. അവ എവിടെനിന്നും വന്നതായിരിക്കാം? പലപ്പോഴും ഈ കിളികളെ അല്ലെങ്കിൽ ഇതുമാതിരിയുള്ളവയെ അയാൾ കണ്ടിരിക്കാം. തോട്ടത്തിൽ നീലാംബുജങ്ങളുടെ സമീപത്തിരുന്നു പുലമ്പുമ്പോൾ അവകളുടെ ആലാപത്താൽ അന്തരീക്ഷത്തെ സംഗീതസമ്പൂരിതമാക്കുന്നതു് അയാൾക്ക നിത്യാനുഭവമായിരുന്നു. സ്വന്തം ഭവനത്തിൽ മിക്കപ്പോഴും കിളികൾ മുററത്തു അങ്ങോട്ടുമിങ്ങോട്ടും പറന്നു ചെടികൾക്കിടയിൽ സല്ലപിക്കാറുള്ളതും അയാൾക്ക ഓർമ്മവന്നു. ആ കിളികളാണോ ജയിലിൽ വന്നതെന്നും ഷാൻബീലിനു തോന്നാതിരുന്നില്ല.

"എന്റെ ഗൃഹത്തിനടുത്തുള്ള കിളികളാണിവ. ഞാൻ ഒന്നിനെ വശീകരിച്ചു ഒരു കത്തെഴുതി അതിന്റെ കാലിൽ ബന്ധിച്ചു വിട്ടേയ്ക്കാം. ദയാലുക്കൾ വല്ലവരുമുണ്ടെങ്കിൽ അതിനെ യഥാസ്ഥാനത്തേക്ക എത്തിയ്ക്കട്ടെ." എന്നു അയാൾ തന്നത്താനെ പുലമ്പി.

"അതേ. ഞാൻ അങ്ങനെ ചെയ്യാം" എന്നു അയാൾ തീരുമാനവും ചെയ്തു.

യൌവനയുക്തനായ ഒരാൾ ശിക്ഷിച്ചു ഇരുപതിനായിരമോ അതിൽ കൂടുതലോ ദിവസങ്ങളെ ഒരു ജയിലിന്റെ നാലു ഭിത്തികളുള്ളിൽ കഴിച്ചുകൂട്ടുക എന്നതു എത്രയും വിഷാദജനകമായ ഒന്നുതന്നെ. എന്തുതന്നാലും ജീവിതസുഖത്തെ സംത്യജിച്ചാൽ അയാൾക്ക ഓരോരോ വികാരങ്ങളെ ഉച്ചാടനം ചെയ്യാൻ കഴിയും.

വക്കീലിന്റെ ചിന്തയിൽ നിന്നും നീലാംബുജങ്ങളുടെ ഓർമ്മ ഒഴിഞ്ഞിരുന്നില്ല. അവയെപ്പോലും മനോഹരിയായ—ആ പെൺകുട്ടിയേയും അയാൾ മറന്നില്ല.

അവളുടെ ദീർഘമായ നേത്രങ്ങൾ അയാൾക്ക കാണാൻ കഴിഞ്ഞു. അലസത നിമിത്തം പൂങ്കവിളിന്നരികത്തു കാററിൽ പറന്നുകൊള്ളാൻ യഥേഷ്ടം വിട്ടിരിക്കുന്ന കരിങ്കുന്തലാൽ സമലംകൃതമായ അവളുടെ മുഖവും അയാൾ എങ്ങനെ വിസ്മരിക്കും? ബോധരഹിതയായി നിലത്തു പതിച്ചപ്പോഴും പ്രിയപ്പെട്ട തന്റെ അരുമയെ ശിരസാ വഹിച്ചു സുലളിതവും സുകോമളവുമായ ഒരു കൈയ് മാറോടണച്ചു അതിനെപ്പൊത്തിപ്പിടിച്ചുകൊണ്ടു ശയിച്ച പ്രണയവിഗ്രഹത്തെ ആ മുഗ്ദ്ധമനസ്സൻ എങ്ങിനെ വിസ്മരിക്കും?

"റോസേ!" എന്നു അയാൾ അറിയാതെ ഉച്ചരിച്ചുപോയി.

ദിവസവും ആ കിളികൾ അവിടെ വന്നുകൊണ്ടിരുന്നു.

ദിവസവും അയാൾ അവക്കു ധാന്യങ്ങളും പഴവും പലതരട്ടും ശിപാർശചെയ്തു വരുത്തി കൊടുത്തുവന്നു. ഒരു മാസം കഴിഞ്ഞപ്പോൾ ഒരു പെൺപക്ഷി അയാൾക്കു കിട്ടി. അതിനെ അയാൾ ചിറകുകെട്ടി സൂക്ഷിച്ചു. നാലഞ്ചു ദിവസത്തിനകം ഒരു ആൺപക്ഷിയേയും അയാൾ പിടിച്ചു. വാർഡിൽ കരുണയോടുകൂടി രണ്ടിനേയും വളർത്തി. അധികം താമസിക്കുന്നതിനു മുമ്പു പെൺപക്ഷി മുട്ടയിട്ടു—ആ സമയത്തിൽ അയാൾ ഒരു കത്തെഴുതി പെൺപക്ഷിയുടെ കാലിൽ കെട്ടി പറത്തി. പുറത്തു പോയി മടങ്ങിവരുമ്പോൾ കത്തു ഭദ്രമായുണ്ടെന്നു് അയാൾ സൂക്ഷിച്ചുനോക്കും. കത്തു് അതിന്റെ കാലിൽ കാണുകയും ചെയ്യും. ഇങ്ങനെ നാലഞ്ചു ദിവസം പിന്നെയും കഴിഞ്ഞു. ഒരുനാൾ കത്തില്ലാതെ കിളി മടങ്ങി വന്നു.

ആ കത്തു വാർഡിലിനെ വളർത്തിയ മുത്തശ്ശിക്കു എഴുതിയതായിരുന്നു. അതിൽ പേരറിയാത്ത കത്തുകൂടി അടക്കം ചെയ്തിരുന്നു.

സാക്സ്റ്റർ ഏതാനും കിളികളെ മുമ്പു വളർത്തിയിരുന്നു. ഇങ്ങനെയുള്ളതിൽ അയാൾക്കുള്ള വാസനാ അനല്പമാണ്. എന്നാൽ അയൽവാസിയുടെ നേർക്കുള്ള അസൂയ മുഴുത്തു ജീവിതത്തിൽ അയാൾക്കു സുഖം കാണായ്കയാൽ അയാൾ അവിടെ നിന്നും മാറിത്താമസിക്കാനിടയായി. ആ അവസരത്തിൽ കിളികൾക്കു ആഹാരമില്ലാതായി. അവ അടുത്ത ഒ വനത്തിൽ ചെന്നുചേർന്നു. അവിടെ വാർഡിലിന്റെ വളർത്തമ അപ്പക്കഷണങ്ങളും മറ്റും ധാരാളം പതിവായിരുന്നു. മയിൽ അവിടെനിന്നും അധികം ദൂരത്തല്ലായിരുന്നതുകൊണ്ടും അവിടെ അവക്കു ആഹാരത്തിനു വകയുള്ളതുകൊണ്ടും, അവ പറന്നുകളിക്കാൻ വേറെ എങ്ങും പോയില്ല. ഈ കിളികളാണ് യാദൃച്ഛികമായി വാർഡിൽ കിടന്ന മുറിയിൽ പറന്നെത്തിയതു്.

മുത്തശ്ശി വാൻബീലിനെ പുത്രനിർവ്വിശേഷം സ്നേഹിച്ചിരുന്നു. അയാളുടെ ദുർവ്വാശവിപാകത്തിൽ ആ സ്ത്രീ നിസ്സീമമായി ദുഃഖിച്ചു. ഈ കിളികൾ അവൾക്ക് കുറച്ചെങ്കിലും സന്തോഷവും വിനോദവും നൽകിപ്പോന്നു. അവയിൽ രണ്ടെണ്ണം കാണാതെയായപ്പോൾ അവർക്കുണ്ടായ സങ്കടം ലഘുവായിരുന്നില്ല. ആ സ്ത്രീ അവയുടെ വരവിനെയും പ്രതീക്ഷിച്ചു പ്രഭാതകാലത്തും സായാഹ്നത്തിലും തോട്ടത്തിലും പരിസരപ്രദേശങ്ങളിലും അലഞ്ഞുനടന്നു. അങ്ങിനെയിരിക്കെയാണ് സന്ദേശവാഹിയായി, പ്രിയപ്പെട്ട കിളി മടങ്ങിയെത്തിയത്.

മുത്തശ്ശി അത്ഭുതത്തിൽ മുഴുകി കണ്ണു തുറന്നു നോക്കി. അപ്പോൾ അവരുടെ മുഖത്തു പ്രസ്ഫുരിച്ച പ്രകാശം ഒന്നു വേറെതന്നെ. അതിലെ നിർദ്ദേശപ്രകാരം ഉള്ളടക്കത്തെ യഥാസ്ഥാനത്തു അവർ എത്തിച്ചു.

മാസം പിന്നെയും കഴിഞ്ഞു. ഫെബ്രുവരി ആരംഭിച്ചു. നക്ഷത്രങ്ങൾ മിന്നിമിന്നി പ്രകാശിക്കാൻ തുടങ്ങിയ ഒരു സന്ധ്യാസമയത്തു മൃദുലമായ കാലടി വാൻബീൽ തന്റെ മുറിക്കു സമീപം കേട്ടു.

അയാൾ നെഞ്ചത്തു കൈവച്ചു ഹൃദയചലനത്തെ പരിശോധിച്ചു. അതു വേഗം വേഗം ചലിച്ചുകൊണ്ടിരുന്നു. ഒരു മധുരശബ്ദം മുറിക്കകത്തു മുഴങ്ങി.

വാൻബീൽ അഴികൾക്കിടയിൽക്കൂടെ അയാൾ ഒന്നു നോക്കി.

അതു മനോഹരരൂപിണിയായ ഒരു പെൺകുട്ടിയുടെ മധുരസ്വരമായിരുന്നു.

അവളുടെ ആവിർഭാവം അയാളെ, അത്ര അധികം അതിശയിപ്പിച്ചില്ല. എന്തെന്നാൽ ഇപ്പോഴല്ലെങ്കിൽ പിന്നീടൊരിക്കൽ അവളുമായുള്ള അഭിമുഖസംഭാഷണം തനിക്കു ലഭിക്കുമെന്ന് അയാൾക്കറിയാമായിരുന്നു. സന്ദേശത്തി

ന്റെ പരിണാമത്തെക്കുറിച്ചു് മാത്രമേ അയാൾ അതിശയിച്ചുള്ളു.

റോസയെ കണ്ടപ്പോൾ നീലാംബുജങ്ങളുടെ വിത്തുകളെ തടവുകാരൻ ഓർമ്മിച്ചു.

അയാൾ എഴുന്നേറ്റു പുറത്തു സൂക്ഷിച്ചുനോക്കി. മറോ ജയിലിൽവെച്ചും കണ്ണുനീരാകുന്ന പീയൂഷം ചൊരിഞ്ഞ കല്യാണിതന്നെ വീണ്ടും മുമ്പിൽ പ്രത്യക്ഷയായിരിക്കുന്നതായി അയാൾ കണ്ടു ഞെട്ടി.

വളരെ ദൂരെ പാർത്തിരുന്ന അവൾ സകല പ്രതിബന്ധങ്ങളെയും തരണംചെയ്തു് എങ്ങനെ അവിടെ എത്തി എന്ന തടവുകാരൻ തന്നെത്താനെ ചോദ്യംചെയ്തു. ഉദ്ദേശശുദ്ധികൊണ്ടു മാത്രമേ അങ്ങനെയുള്ള കാര്യങ്ങൾ സാധിക്കാൻ കഴിയൂ എന്നു് അയാൾ മനസ്സിലാക്കി.

മിനുസമേറിയ മണൽത്തരികളിന്മേൽ അതിമോഹനവും അത്യുന്നതവുമായ ഒരു ആകാശസൗധം അയാൾ വിനിർമ്മിക്കുന്നതിനിടയിൽ മുറിയിലേക്കുള്ള കതക് അവൾ തള്ളിത്തുറന്നു.

“പ്രിയപ്പെട്ട വാൽജീൻ ഞാനിതാ വന്നിരിക്കുന്നു.”

എന്നു സന്തോഷത്തിമിർപ്പോടു് അവൾ പറഞ്ഞു. റോസയുടെ മനോഹരമായ മുഖകമലം ഒന്നു വികസിച്ചു. കണ്ണുകൾ മുമ്പിലത്തേതിലും ദീർഘമായി എന്നു അയാൾക്കു തോന്നി. അവൾ മന്ദസ്മേരവദനയായി, മംഗളദായിനിയായി ബന്ധനസ്ഥന്റെ മുമ്പിൽ നിലകൊണ്ടു.

“റോസ, നീ എങ്ങനെ വന്നുചേർന്നു.”

“സ്നേഹമുണ്ടെങ്കിൽ പതുക്കെ സംസാരിക്കണം. അച്ഛനും ഇവിടെ വന്നിട്ടുണ്ടു്” എന്നു് അവൾ ഭയവിഹ്വലയായി പറഞ്ഞു.

“നിന്റെ അച്ഛനോ!”

"അതെ, അദ്ദേഹത്തെ ഇവിടത്തേക്കു സ്ഥലംമാററിയിരിക്കുന്നു. ഇപ്പോഠം ഇങ്ങോട്ടുവരും."

"അതെങ്ങനെ സംഭവിച്ചു?"

"ഞാൻ പറയുന്നതു കേഠക്കണം. ചുരുക്കത്തിൽ പറയാം. അവിടത്തെ കത്തുകിട്ടിയ ദിവസംതന്നെ എന്റെ ബന്ധുക്കളിലുള്ള ഒരു സ്ത്രീ പാർക്കുന്നിടത്തു ഞാൻ പോയി. അതിനടുത്താണു് യുവരാജാവിന്റെ കൊട്ടാരം. അദ്ദേഹത്തെ ഞാൻ കാണാൻപോയി. ദൈവസഹായത്താൽ അച്ഛനെ ഇവിടത്തേക്കു സ്ഥലം മാററിക്കിട്ടണമെന്നുള്ള എന്റെ അപേക്ഷ അദ്ദേഹം കൈക്കൊണ്ടു. ഞാൻ ഒരുമാസം ഇവിടെ മാറി."

"അതെന്റെ ഭാഗ്യംതന്നെ"

"ആരുടെ, എന്റെ ഭാഗ്യമോ?"

"ഹാ! നമ്മുടെ രണ്ടുപേരുടേയും ഭാഗ്യംതന്നെ."

റോൺവീൽ അവളെ സന്തോഷത്തോടെ കടാക്ഷിച്ചു. അയാഠം അവളുടെ നേരെ കൈകഠം നീട്ടി. എന്നാൽ അവൻ അവളെ ഗ്രഹിക്കുന്നതിനു പ്രാപ്തനായില്ല.

"ഇതാ അച്ഛൻ വരുന്നു."

റോസ അവിടെനിന്നു, കിനാൽപിണറുപോലെ എവിടെയോ പോയൊളിച്ചു. മോഹച്ഛായയായ ഒരു കുറിപ്പു് അയാളെ അനുഗമനം ചെയ്തു.

ഡയിലർ ഉടനെതന്നെ ജോലിയിൽ പ്രവേശിച്ചു. കൂടെയുള്ള ഉദ്യോഗസ്ഥന്മാർ അയാളെ കൂട്ടിക്കൊണ്ടു് ലോഡോ മുറിയിലേയ്ക്കു പൊയ്ക്കൊണ്ടിരുന്നു.

റോസ അച്ഛന്റെ അരികത്തുകൂടെ നടന്നുപോയി.

അച്ഛാ! ഈ മുറിയിൽനിന്നുമാണു് കേഠവി കേട്ട ഫ്രാൻസിസ്സ് ഒളിച്ചോടിപ്പോയിട്ടുള്ളതു്. അച്ഛൻ അയാളെ കണ്ടിട്ടുണ്ടോ?"

"ഓഹോ ധാരാളം. അയാൾ ബാർണിവെൽട്ടിന്റെ കൂട്ടുകാരനല്ലേ. ഇന്നലല്ലേ ബാർണിവെൽട്ടിനെ വെട്ടിക്കൊന്നതു്."

ആ മുറിയുടെ കതകു് തുറന്നുമലർത്തി ജയിലർ അകത്തു കടന്നു. മകൾ പിതാവിന്റെ കൈക്കുപിടിച്ചു അയാളെ കഴിയുന്നതും സാവധാനത്തിൽ അകത്തുവിട്ടു. ആൾ തിരിച്ചറിയുന്നതിനായി ജയിലർ റാന്തലുയർത്തി തടവുകാരനെ സൂക്ഷിച്ചു.

"ഇതാരു്? വാൻബീലോ? നാതെമ്മിൽ കണ്ടതു് ആശ്ചര്യംതന്നെ."

"അതേ, അതേ നിങ്ങൾ ഇവിടെവന്നു എന്നറിഞ്ഞപ്പോൾ എനിക്കു സന്തോഷമായി."

ജയിലർക്കു് വാൻബീലിന്റെ സംഭാഷണം അത്ര രസിച്ചില്ല.

"യുവരാജാവായിരുന്നതുകൊണ്ടു് ജീവൻകിട്ടി. വേറെ ആരായിരുന്നാലും ഗളച്ഛേദംതന്നെ."

"ഹാ അതെത്ര നിഷ്ഠുരമായ സംസാരമാണു്. അതെന്താണു്?"

വാൻബീലിന്റെ പ്രകൃതം പെട്ടെന്നു മാറി. അയാളുടെ മുഖത്തു സന്തോഷരേഖയേ ഇല്ലായിരുന്നു. മുഖം രക്തരഹിതമായി.

"അതെന്തെന്നോ? നിങ്ങൾ ഇനിയും പല ദ്രോഹപ്രവൃത്തികളും ചെയ്യാൻ പ്രാപ്തനാണു്."

"ജയിലർ! നിങ്ങൾ കേവലം ഒരു മൃഗത്തെപ്പോലെ പെരുമാറരുതു്."

"ഇങ്ങനെ സംസാരിച്ചു രണ്ടുപേരും രസമില്ലാതെയായി. ജയിലർ തീരെ കരുണയുള്ള ഒരുവനല്ല. അയാൾ എപ്പോഴും കോപാന്ധനായിട്ടാണു് പെരുമാറിപ്പോന്നതു്."

"ഈ മുറിയിൽനിന്നും ഒന്നിലധികംപേർ ഒളിച്ചോടിപ്പോയിരിക്കുന്നു. അതിനാൽ നിങ്ങളെ നല്ലപോലെ സൂക്ഷിക്കേണ്ടിയിരിക്കുന്നു."

"പോകണമെന്നു ആഗ്രഹമുണ്ടായിരുന്നെങ്കിൽ എനിക്കിതിനുമുമ്പുതന്നെ പോകാമായിരുന്നു."

"യുവരാജാവു തിരുമനസ്സുകൊണ്ടു് വലിയ തെററു ചെയ്തു."

"എന്നെ കൊല്ലാഞ്ഞതിലല്ലേ."

"അതേ."

ജയിലർ മുറിക്കകം സൂക്ഷിച്ചുകൊണ്ടു നടന്നു. അപരിചിതന്റെ ശബ്ദംകേട്ടു് വാൻഷിൽ വളർത്തിയ കിളികൾ മുറിയിൽനിന്നും ചിറകടിച്ചു പുറത്തുപോയി.

"കിളികളോ? ഇതെവിടെനിന്നും?" എന്നു ജയിലർ അത്ഭുതത്തോടും പുച്ഛരസത്തോടും ചോദിച്ചു.

"ഞാൻ വളർത്തുന്ന കിളികളാണു്"

"വളർത്തുന്നോ?"

ജയിലരുടെ മുഖം കാർമേഘപടലം നിറഞ്ഞ ആകാശാംശംപോലെ ഇരുണ്ടു വശായി.

"എന്റെ കിളികൾ; ഞാൻ വളർത്തുന്നവയാണു്."

"ഒരു തടവുകാരനു് അവന്റെ സ്വന്തമായി എന്തെങ്കിലും ഉണ്ടോ?"

വാൻഷിൽ ഒന്നു പുഞ്ചിരിതൂകി,

"ദൈവം എത്തിച്ച ആ കിളികൾ എന്റേതാണു്."

"എന്നാൽ അടുത്ത ദിവസം അവ അടുപ്പത്തു തിളയ്ക്കട്ടെ."

"പിടിച്ചാലല്ലേ അതു് സാധിക്കയുള്ളൂ. അവ എന്റെ

ളല്ല. നിങ്ങളുടേതുമല്ല. ദൈവസന്താനങ്ങളാണവ."

ജയിലർക്ക് തടവുകാരന്റെ തത്വോപദേശങ്ങൾ അത്ര രസിച്ചില്ല. സ്വതേ ക്രൂരനായ അയാൾ കോപംകൊണ്ടു വിറച്ചു. കിളികളിരുന്ന കൂടു തട്ടിക്കളയുവാൻ ജയിലർ പോയതിന്നിടയ്ക്കു വാൻവീൽ റോസയ്ക്കു സമീപം എത്തി. അവളുടെ കൈകളെ അയാൾ പിടിച്ചു അമർത്തി.

അപ്പോൾ "ഇന്ന് ഒൻപതുമണിക്കുവരും" എന്നൊരു ഗൂഢധ്വനി വാൻവീലിന്നു ശ്രവണഗോചരമായി.

ജയിലർ അടുത്തദിവസം തന്നെ കിളികളെ പിടിക്കണമെന്നുള്ള ഉദ്ദേശത്തോടെ അവിടെനിന്നും പോയി. മകളും കൂടെപ്പോയി. അച്ഛന്റെ നിഷ്പ്രതിന് തുല്യമായ ക്രൂരസ്വഭാവവും മകളുടെ മാന്യതയൊത്ത ശുദ്ധസ്വഭാവവും ഒത്തു ധ്യാനസ്ഥൻ മനസ്താപിക്കയും സന്തോഷിക്കയും ചെയ്തു. അവളുടെ മനസ്ഥിതവും കിളികളോടുള്ളവും അയാൾക്ക് അവളുടെ സ്വഭാവത്തിലും അധികം അനുഭവഗോചരമാക്കി.

വാൻവീൽ മണിയടിക്കുന്നതു ശ്രദ്ധിച്ചുകൊണ്ടിരുന്നു. ഒടുവിലത്തെ മണിനാദം പരിസരത്തു മുഴങ്ങി വായുവിൽ ലയിക്കുന്നതിന്നു മുമ്പു അതിലോലമായ ഒരു കാലടി അയാൾ കേട്ടു. അധികം കഴിയുന്നതിന്നുമുമ്പ് മങ്ങിയ വെളിച്ചവും കൊണ്ട് അയാളുടെ ഇഷ്ടദേവത ഇരുമ്പഴികൾക്കടുത്തു പ്രത്യക്ഷപ്പെട്ടു.

അഴിയിലിട്ടിരുന്ന യവനിക അവൾ നീക്കിമാറ്റി.

"ഞാനിതാ നില്ക്കുന്നു. ഇവിടെ വരണം" എന്നു ശോഭനാച്ചു ശ്വാസം നിയന്ത്രിച്ചുകൊണ്ട് റോസ പറഞ്ഞു.

"പ്രിയപ്പെട്ട റോസേ!"

"എന്നെ കാണുന്നതിൽ അവിടേക്കു സന്തോഷമുണ്ടോ?"

"എന്തൊരാശ്ചര്യമായ ഒരു ചോദ്യം! ഈ മാസ്സ്കളു

ത്തിൽനിന്നാണോ അതു പുറപ്പെട്ടതു്. എങ്കിൽ ഞാൻ മന സ്താപിക്കുന്നു. ഇവിടെ എന്തിനുവന്നു."

"അച്ഛൻ ഉറക്കത്തിലായി. പതുക്കെ സംസാരിക്കണം. അല്ലെങ്കിൽ വല്ലവരും കേട്ടു് ഇവിടെ എത്തും. അച്ഛൻ ഈ സമയത്തു നിത്യവും ഉറക്കത്തിനു് പോകാറുള്ളതുകൊണ്ടു് നമുക്കു് എന്നും ഒന്നിച്ചുകൂടാം."

അപ്പോൾ ചോപ്പുനിറമേറിയ അവളുടെ അധരപുട ത്തിൽ ഒരു പുഞ്ചിരി തുളുമ്പി. മാംസളവും മൃദുലവും, കോമ ളവുമായ കവിൾത്തടത്തിൽ ചുഴികൾ തിരണ്ടു. അഴിഞ്ഞു ചിന്നിക്കിടന്ന അവളുടെ മുടി ഇടത്തെ കൈകൊണ്ടു ഒതുക്കി അവൾ "വല്ല സുഖക്കേടുമുണ്ടോ" എന്നുചോദിച്ചു.

"കുഞ്ഞേ എനിക്കു സുഖംതന്നെ."

വാൻബീൽ അരികത്തായി മുഖംനീട്ടി. ഏകദേശം അടുക്കാറായപ്പോൾ അവൾ പിൻവലിഞ്ഞു.

"അവിടുന്നയച്ച നീലാംബുജത്തിന്റെ വിത്തുകൾ ഇതാകൊണ്ടുവന്നിരിക്കുന്നു."

അയാളുടെ ഹൃദയം സന്തോഷാധിക്യത്താൽ വീർത്തു.

"അവയെ സൂക്ഷിച്ചു വെച്ചിരുന്നോ?"

"അവിടത്തേക്കു അതിപ്രിയമുള്ളവയല്ലേ ആ വിത്തു കൾ?"

"അതേ. എന്നാൽ റോസായുടെ കൈയിൽ അവ ഏല്പിച്ചതുമുതൽ എനിക്കു് ഒരവകാശവുമില്ല."

"അവിടത്തെ മരണാനന്തരം എന്റേതാകുമായിരുന്നു. എന്നാൽ ഭാഗ്യംകൊണ്ടു് അവിടുന്നു ജീവിച്ചിരിക്കുന്നുവല്ലോ. വിലയേറിയ ജീവനെ പ്രദാനംചെയ്ത ആ യുവാവു തിരു മനസ്സിലെ നേക്കു എന്റെ ശിരസ്സു് എപ്പോഴും താഴുന്നു്. കാന്റീലിയസ്സു തന്ന ബൈബിൾ തുറന്നുനോക്കിയപ്പോൾ വിത്തുകളുടെ കാര്യം ഓർമ്മവന്നു. അവ ഇതാ ഇരിക്കുന്നു.

അവിടത്തെ എഴുത്തു കിട്ടുന്നതിനുമുമ്പുതന്നെ വില്യത്തിനെ കാണാൻ ഞാൻ തീർച്ചയാക്കി. ഇപ്പോൾ എന്റെ സകല അഭീഷ്ടവും സാധിച്ചു."

"റോസാ എന്നെ മറന്നിട്ടില്ല. ഒട്ടും."

അവൾ പുരികം ഒന്നു ചുളിച്ചു.

"വിചാരിക്കാൻ കൂടെ സാധിക്കാത്തകാര്യമല്ലേ അതു്?"

അവളുടെ ആകാരസൗഷ്ഠവം പതിന്മടങ്ങു വർദ്ധിച്ചു. ബാല്യകാലത്തിലെ ചാരുസ്വഭാവം അവളുടെ മുഖത്തു് പരന്നതോടുകൂടി അവളിൽ താരുണ്യഭാവവും പ്രതിബിംബിച്ചു. റോസ സന്തോഷത്തിൽ മുഴുകി. വാൻബിൽ കൈകൾകൂട്ടി അഴികളുടെ മുഖംനീട്ടി. അവൾ അതുപോലെ പിന്നെയും മുഖം പിൻവലിച്ചു സ്ത്രീകൾക്കു സഹജസിദ്ധമായ ലജ്ജാപാരവശ്യത്തോടുകൂടി അവൾ സംസാരിച്ചു.

"അവിടുന്നയച്ച കത്തു് എനിക്കു വായിക്കാൻ സാധിച്ചില്ല. അതു് എനിക്കു വായിക്കാൻ അറിയാൻ പാടില്ലാത്തതിനാലാണു്. അന്യരോടു കാര്യം തുറന്നുപറയുന്ന കത്തു് എന്റെ നേർക്കു മൗനം ദീക്ഷിക്കുന്നു. അതെത്ര കഷ്ടമാണു്."

അവൾ ഇത്രയും പറഞ്ഞിട്ടു പേലവമായ പാണികൾകൊണ്ടു അഴിയിൽ മെല്ലെമെല്ലെ താളംപിടിച്ചു.

"ഓമനയ്ക്കു് എപ്പോഴെല്ലാമാണു് വായിക്കാൻ കഴിയാത്തതു്."

"ഞാൻ പറയുന്നതു് കളിയല്ല. എന്നെ എഴുതാനും വായിക്കാനും അഭ്യസിപ്പിച്ചിട്ടില്ല. എഴുത്തുകളൊന്നും എനിക്കു വായിക്കാൻ അറിഞ്ഞുകൂടാ"

"എഴുത്തുകുത്തുകൾ അധികം വരുന്നുണ്ടോ?"

"ആയിരക്കണക്കിനു്"

"ആരാണയയ്ക്കുന്നതു്?"

"ആരെന്നോ? എന്നെ കണ്ടുപരിചയമുള്ളവർതന്നെ.

ഞാൻ മുമ്പു താമസിച്ചിരുന്ന ജയിലിന്നരികത്തുകൂടിപ്പോകുന്ന വിദ്യാർത്ഥികളും ഉദ്യോഗസ്ഥന്മാരും പ്രഭുക്കളും എല്ലാവരും. എന്നെ ഒരിക്കൽ കണ്ടിട്ടുള്ളവർ കത്തയയ്ക്കാതിരിക്കയില്ല."

"അവയെ നീ എന്തുചെയ്യും."

"എനിക്ക് വിശ്വാസമുള്ളവരെക്കൊണ്ട് വായിപ്പിക്കും"

ഇത്രയും പറഞ്ഞ് റോസ ദൂരത്തു തിരിഞ്ഞുനോക്കി. അവളുടെ നീർതുളുമ്പുന്ന നേത്രങ്ങൾ കാമുകനാ ലക്ഷീകരിച്ചില്ല.

അയാൾ പിന്നെയും മുഖം അഴിക്കരികത്തു നീട്ടി. ഹാ കഷ്ടം! തണുത്ത ഇരുമ്പഴികൾ അയാളുടെ ഉദ്യമത്തെ തടഞ്ഞു. എന്നാലും അയാളുടെ ചുണ്ടുകൾ ആ കൊച്ചുസുന്ദരിയുടെ ലളിതാധരത്തിൽ സ്പർശനം ചെയ്തു.

വാൻബീൽ റോസയെ ചുംബിക്കതന്നെ ചെയ്തു.

അവൾ പെട്ടെന്ന് ഞെട്ടി. മോഹനമായ നീണ്ട കണ്ണുകൾ ക്ഷണം അടഞ്ഞു. അതിദ്രുതത്തിൽ സംഭവിക്കുന്ന നെഞ്ചിടിപ്പു നിറുത്താൻ ശക്തയാകാതെ അവൾ അവിടെ നിന്നും ഓടി.

വാൻബീൽ ഏകാകിയായിനിന്നു. അയാൾ പുറത്തു നോക്കി. ഒരു നക്ഷത്രം അതിന്റെ സ്ഥാനത്തുനിന്നും തെററി കീഴ്പ്പോട്ടുപോരുന്നതു് വാൻബീൽ കണ്ടു. അപ്പോൾ ഒരു പക്ഷി ശ്രുതിമധുരമായ ഗാനവും ചൊരിഞ്ഞു.

---

## XI

മകളുടെ നടത്തയെപ്പററി നല്ല അഭിപ്രായമല്ല ജയിലർക്കുണ്ടായിരുന്നതു്. അവളുടെ കരുണാമസൃണമായ പെരുമാ

റത്തിലും, മഹാമനസ്കതയിലും അയാൾക്ക് പങ്കുകൊള്ളുവാൻ സാധിച്ചില്ല.

വാൻജീലിന്റെ പേരിൽ പലസംശയങ്ങളും തോന്നുകയാൽ ദിവസം മൂന്നുപ്രാവശ്യമെങ്കിലും ജയിലർ മുറി പരിശോധിക്കാതിരുന്നില്ല. ഏതെങ്കിലും കുറ്റം കണ്ടുപിടിക്കുന്നതിന് ജയിലർ നല്ലപോലെ ശ്രമിച്ചു. എന്നാൽ തടവുകാരൻ അതിനൊന്നിനും ഇടകൊടുത്തില്ലെന്നല്ല സംശയാസ്പദമായി ഒന്നും പ്രവർത്തിച്ചതുമില്ല.

റോസയും, നീലാംബുജത്തിന്റെ വിത്തുകളും അയാൾക്ക് സമീപസ്ഥങ്ങളായിരുന്നു. റോസാ എന്നും രാത്രിയിൽ വന്നുകൊള്ളാമെന്ന് വാഗ്ദാനം ചെയ്തിട്ടുള്ളതുപോലെ നിറവേറ്റുന്നുമുണ്ട്.

അവൾ മുറിക്കടുത്തു പോകുമ്പോഴൊക്കെ അഴിക്കടുത്തു ചെന്നുനില്ക്കാതെ കഴിച്ചുകൂട്ടാൻ പ്രത്യേകം നിഷ്കർഷ കാണിച്ചുവന്നു.

പ്രതിജ്ഞചെയ്തതിന്റെ അടുത്തദിവസം കൃത്യമായും അവൾ പറഞ്ഞ സമയത്തു് അഴിയിൽ തൊടാതെ മുറിക്കരികത്തു് ചെന്നുനിന്നു. കൈവശമുണ്ടായിരുന്ന വിത്തുകളെ അവൾ ഇരുമ്പഴികളിടയിൽക്കൂടെ നീട്ടി.

വാൻജീൽ അവയെ സ്വീകരിക്കാതെ അവളുടെ 'ലോകമോഹന'മായി തങ്കപങ്കജത്തെ വെല്ലുന്നതായ കരത്തിൽ തൊട്ട് അവളുടെ ഉദ്യമത്തെ തടഞ്ഞു. അപ്പോൾ വാൻജീലിന്റെ മസ്തിഷ്കമണ്ഡലത്തിൽ ഒരു ചിന്ത മിന്നിപ്പാഞ്ഞു.

“റോസേ! നാം ഇങ്ങനെ ദിവസം കളഞ്ഞാലോ? നമ്മുടെ ഭാഗ്യം പരീക്ഷിക്കേണ്ട കാലം ഏറെ സമീപിച്ചിരിക്കുന്നു. നീലാംബുജങ്ങളുടെ വിത്തുപാകേണ്ടതിന് ഇനി താമസിച്ചുകൂടാ.”

അവൾ പുഷ്പബന്ധുവിന്റെ ഓരോവാക്കും ശ്രദ്ധിച്ചു കേട്ടു. വേറെ ഒരു വിചാരവും അതിൽനിന്നു് ആ ശ്രദ്ധാശീലയെ പിന്തിരിച്ചില്ല.

"ഓമനേ, ഞാൻ പറയുന്നതുകേൾക്ക. തോട്ടത്തിലോ വീട്ടിനുള്ളിലോ സൌകര്യപ്രദമായ ഒരുസ്ഥലം തയ്യാർ ചെയ്യണം."

"അതിനു് ഒട്ടും ബുദ്ധിമുട്ടില്ലല്ലോ. സ്വച്ഛജലപ്രവാഹിയായ 'പാർ'നദിയുടെ തീരത്തുള്ള ഞങ്ങളുടെതോട്ടത്തിൽ വേണ്ട സ്ഥലമില്ലേ."

"അവിടെനിന്നും കുറെ മണ്ണുകൊണ്ടുവരാമോ? റോസ്!"

"കൊണ്ടുതരാം."

പെട്ടെന്നൊരു തരുണിമ അവളുടെ പ്രശാന്തകോമളമായ വദനകമലത്തിൽ വ്യാപരിച്ചു ക്രമേണ നീങ്ങിത്തുടങ്ങിയപ്പോൾ വിശദമോഹനമായ ഒരു മന്ദഹാസം അവളുടെ കവിളിൽ ചുഴിയോടുകൂടി തരളീകൃതമായി.

"കുറെ മണ്ണു നല്ല സൂര്യരശ്മിയുള്ളിടത്തുനിന്നും, വേറെ കുറച്ചു് ചോലസ്ഥലത്തുനിന്നും എടുക്കണം."

"അങ്ങനെ ചെയ്യാം."

"അതുകഴിഞ്ഞിട്ടു് ഒരു വിത്തുതരും. ഞാൻ പറയുന്ന ദിവസം പാകണം. അതു് നിന്നെപ്പോലെ ചേതോഹരമായ ഒരു പുഷ്പത്തോടുകൂടി പ്രശോഭിക്കട്ടെ. അവയെ വളരെ സൂക്ഷിക്കേണ്ടതായിട്ടുണ്ടു്."

"ഞാൻ അവയെ നല്ലപോലെ സൂക്ഷിക്കാം. അവയുടെ സമീപത്തുനിന്നും മാറുകയില്ല."

"എനിക്കും ഒരു വിത്തുതരണം. അതു് ഞാനും പാകാം. ഏകാകിയായി ഇവിടെയിരിക്കുന്നതിൽഭേദം ചെടിയെ എങ്കിലും പരിചരിക്കാം. മുറിയിൽ സൂര്യപ്രകാശം കാലത്തും വൈകിട്ടും കിട്ടുന്നുണ്ടു്. നാം രണ്ടുപേരും ഓരോന്നു വീതം വളർത്തുന്നതുകൊണ്ടു് ഒന്നെങ്കിലും ആശയില്ലാത്ത പൂ

ഷ്ടം തോന്നിരിക്കയില്ല. അതുനിമിത്തം രാമനാഥു് വിവാഹം നടത്താൻ ഒരുലക്ഷം ഗിൽഡർ ചെലവാക്കുകയും ചെയ്യും. ഹാ! അക്കാലം എത്ര ആനന്ദജനകമായ മാധവകാലം!”

“ഞാൻ പോകുന്നു. ഉറങ്ങേണ്ടതാണ്. ഒന്നരയായതി കൊണ്ടു ഞാൻ സാധിക്കയില്ല. അതിപ്രഭാതമായി കാറ്റു കൊണ്ടുവരാം.”

“ശരി, അനുമതി. ഇനിയും വേണ്ടസമയമുണ്ടു്. പക്ഷേ വൈകുന്നേരം കളയാതിരുന്നാൽ മതി.”

“ഞാൻ അങ്ങനെയാകട്ടെ എന്നു പറഞ്ഞില്ലേ.”

“രാമനാഥിന്റെ വിവാഹം നീ എന്നോടു് പറയണം. തോട്ടി ജന്തുക്കളൊന്നും കടക്കാതെ സൂക്ഷിക്കണം. മുമ്പു് രണ്ടുപ്രാവശ്യം എന്റെ ചെടികളെ നശിപ്പിച്ചുകളഞ്ഞു. ഒന്നിനെയും അകത്തു് കടത്തരുതു്. നിലാവുള്ളപ്പോൾ വളരെ സൂക്ഷിക്കണം.”

“ഞാൻ രാത്രിയും തോട്ടത്തിൽത്തന്നെ കഴിക്കാം.”

“പിന്നീടു് സൂക്ഷിക്കേണ്ടതു് വേറെ ഒരുതരം ജന്തുക്കളെയാണു്.”

“അതെന്താണു്?”

“മനുഷ്യരെ. ഒരു ഗിൽഡർ മോഷ്ടിച്ചാൽ തരക്കേടില്ല. ഒരുലക്ഷം പോയാൽ...”

“ഞാനില്ലാതെ തോട്ടത്തിൽ ആരും പ്രവേശിക്കുകയില്ല. എന്നാലോ?”

വാൻബീൽ അരികത്തെത്തിയപ്പോൾ അവളുടെ മുഖം പിന്നോട്ടു് നീങ്ങിത്തുടങ്ങി. അകന്നുനിന്നുകൊണ്ടു് വിളക്കുകൾ വഹിച്ചിരുന്ന ഹസ്തത്തെ അവൾ അകത്തോട്ടു നീട്ടി. വാൻബീൽ വിരലുകളെ ചുംബിച്ചു. അതു് പ്രണയകാലുഷ്യംകൊണ്ടോ, അല്ല നീലാംബുജത്തിന്റെ വിളക്കുകൾ അവ വഹിച്ചതുകൊണ്ടോ, എന്നു് വ്യവച്ഛേദിക്കാൻ നിവൃത്തിയില്ല. അതുമല്ലെങ്കിൽ പിന്നെ എന്തുകൊണ്ടാണെന്നു് വായനക്കാർ തീർച്ചപ്പെടുത്തട്ടെ.

വിത്തുകളോടുകൂടി അവർ കൈ പിൻവലിച്ചു. അവയെ അവർ മാററം ചെയ്തു ഒന്നാക്കി.

അങ്ങനെ അവർ ചെയ്തതു നീലാംബുജത്തിന്റെ വിത്തായതുകൊണ്ടോ, അതോ വാൻബീൽ ചുംബിച്ചതുകൊണ്ടോ?

എങ്ങനെയായാലും അന്നുമുതൽ തടവുകാരന്റെ ജീവിതം മധുരിച്ചുതുടങ്ങി. ഓരോനിമിഷവും പ്രാധാന്യമുള്ളതെന്നു് അയാൾക്കു ബോദ്ധ്യപ്പെട്ടു.

റോസ ഒരു വിത്തെടുത്തു വാൻബീലിനു കൊടുത്തു.

അവർ അപ്പോഴപ്പോഴായി മണ്ണുകൊണ്ടുവന്നു ശേഖരിച്ചുതുടങ്ങി. ഉടച്ചെടുത്തു വാൻബീൽ വിത്തുപാകുന്നതിനു വേണ്ട ഒരുക്കങ്ങൾ ചെയ്തു. ഏപ്രിൽമാസത്തിന്റെ അവസാനത്തോടുകൂടി അയാൾ വിത്തുപാകി.

റോസ ഒരുദിവസമെങ്കിലും മുറിക്കടുത്തു പോകാതിരുന്നില്ല. സൂര്യൻ ഉദിക്കുന്നതു് അല്പം താമസിച്ചായിരിക്കാം. അണയുന്നതും ക്രമം തെററിയാകാം. എന്നാൽ അവർ ഒരു നിമിഷവും തെററാതെ എന്നും ഒരേ കണക്കിനു പ്രിയതമകൾ പ്രത്യക്ഷപ്പെട്ടുകൊണ്ടിരുന്നു.

അവർ പുഷ്പങ്ങളെ സംബന്ധിച്ചു ഒന്നും സംസാരിച്ചില്ല. വേറെപലതും അവർക്കു സംഭാഷണത്തിനു വിഷയങ്ങളായുണ്ടായിരുന്നു. അവർ ഗംഭീരവും, രസകരവുമായ കാര്യങ്ങളെപ്പററി സംസാരിച്ചിരിക്കാം. നേരം പോയതറിയാതെ അവർ അന്യോന്യം ലയിച്ചു പരമാഹ്ലാദസുധാരസത്തിൽ ആറാടി.

അവരിൽ ഒരാളാകട്ടെ കവിളിൽ താരുണ്യച്ഛവിയേന്തി എന്തോ ഒരു ഭാഗ്യശ്രീമാനെ ചിന്തനത്തിൽ മുഴുകിയിരുന്ന രുചിരാംഗി. മറെറ ആൾ താരുണ്യമേഖലയിൽ സ്വച്ഛന്ദം വിഹരിക്കുന്നതിനു കാലുവെച്ച ഒരു ബന്ധനസ്ഥൻ.

റോസയാകട്ടെ ഇരുമ്പഴികൾക്കടുത്തു പോയി ചേർന്ന

നിന്നതേയില്ല. അവൾക്ക അവളെത്തന്നെ സംശയമുണ്ടു്. അതു നാൾക്കുനാൾ പ്രബലമായിത്തീൎന്നു.

അയാൾ ജനാലയിൽക്കൂടെ പുറത്തുനോക്കി, പലപ്പോഴും ചിന്താമഗ്നനാകാറുണ്ടായിരുന്നു. പുറത്തുകാണുന്ന ധൂമാക്രാന്തമായ അന്തരീക്ഷവും, ശരിക്കും സ്വൈരമില്ലാത്ത നഗരവീഥികളും അയാൾ വെറുത്തു.

റോസയേയും കൂട്ടിക്കൊണ്ടു എവിടെയെങ്കിലും പോയാലെന്തെന്നു് വാൻബീൽ ചിന്തിക്കാറുണ്ടായിരുന്നു. അതു എത്രത്തോളം ദുസ്സാദ്ധ്യമാണെന്നു അയാൾ ഓൎത്തില്ല. "റോസേ നിനക്ക അക്ഷരജ്ഞാനമില്ലാത്ത സ്ഥിതിക്ക സന്ദേശവാഹികളായ കിളികളെക്കൊണ്ടു് എന്തു പ്രയോജനമാണുള്ളതു്? എന്റെ കത്തുകൾ നിനക്ക വായിക്കാൻ കഴികയില്ലല്ലോ." എന്നു വാൻബീൽ പറഞ്ഞു.

"നമുക്ക ഒരു മണിക്കൂർനേരം എന്നും ഒന്നിച്ചു കഴിക്കാനുണ്ടു്. അതു് നാം ശരിയായി ഉപയോഗിക്കണം."

"ഇപ്പോൾ നാം വെറുതെ ചിലവഴിക്കുകയാണോ?"

"അതല്ല."

"ഇതിലും ഗുണപ്രദമായി ചിലവാക്കണം. നാം പിരിയുന്ന അവസരത്തിൽ വിശേഷമറിവാൻ മാൎഗ്ഗമൊന്നേയുള്ളു."

"റോസേ! അനന്തമായ കാലം നമ്മുടെ മുമ്പിൽ വിസ്താരമായിക്കിടക്കുന്നു. പിന്നെ എന്തിനു ഭയപ്പെടുന്നു."

അവൾ ചിരിച്ചു. പല്ലവകോമളമായ ഹസ്തങ്ങളെ അവൾ മാറോടുചേൎത്തു ഒന്നു പുഞ്ചിരിച്ചശേഷം ഇങ്ങനെ പറഞ്ഞു.

"അവിടുന്നു ആയുഷ്കാലം മുഴുവനും ജയിലിൽ കഴിക്കാനോ ആഗ്രഹപ്പെടുന്നതു്? അതു നന്നായി. ഷീവൻ നല്കിയ യുവരാജാവു അവിടത്തെ സ്വാതന്ത്ര്യത്തെയും നൽകുകയില്ലെ

"എന്നുതുടങ്ങാം."

"ഉടനെതന്നെ."

"അതല്ല നാളയാകട്ടെ."

"അതെന്തുകൊണ്ട്."

"ഇന്നിനി സമയമില്ല. എനിക്കുപോകാൻ നേരമായി."

"ഇത്രനേരത്തെയോ? ആദ്യം എന്താണ് വായിക്കേണ്ടത്?"

"എനിക്ക് ഒരു പുസ്തകമുണ്ട്. അതു നാളെ വരുമ്പോൾ ഞാൻ കൊണ്ടുപോരാം."

"എന്നാൽ അങ്ങനെതന്നെ."

അടുത്തദിവസം അവർ കാല്ക്കിലിയസ്സുകൊടുത്ത ബൈബിളും കൊണ്ടു ഹാജരായി.

ഇരുമ്പുകമ്പികൾകൊണ്ടു തീർത്ത അഴിവാതുക്കൽ അടിമു പേസംഭാഷണത്തിനു അവരെ സഹായിച്ചുള്ളു. അന്നും താണെറിന്ന മുന്നടി കിളർന്നിട്ടു ഇടതൂർന്നുള്ള. അതുകൊണ്ടു പറിക്കാൻ അവിടെ ഒരു സൌകര്യവും ഉണ്ടായിരുന്നില്ല.

റോസ പുസ്തകത്തിനെ അഴികളുടെയിടയിൽ വെച്ചിട്ടു വലതുകൈകൊണ്ട് വിളക്കെ പിടിച്ചു. എന്നാൽ അവളുടെ ശ്രമത്തെ ലഘൂകരിക്കാനായി റാഫേലിനെ വാൻഡലിൽ അഴിയിൽതൂക്കി. റോസ വിരലൂന്നി അക്ഷരങ്ങൾചേർത്തു വാക്കുകൾ ഓരോന്നായിവായിക്കുമ്പോൾ വാൻഡലിൽ ഒരു വശത്തുനിന്ന് ഇടയ്ക്കിടെ അറിയാൻ പാടില്ലാത്ത വാക്കുകളെ ചൂണ്ടിപ്പറഞ്ഞുകൊടുക്കും.

സമീപത്തിരുന്ന ദീപപ്രഭ താരുണ്യശ്രീകലർന്ന അവളുടെ സമോജ്ജ്വലാനനത്തെ കമനീയമാക്കിത്തീർത്തു. അവളുടെ ദീർഘമായ നയനങ്ങൾ അക്ഷരങ്ങളിലോട്ടു നീന്തിത്തുടിച്ചു. നീണ്ടുചുരുണ്ടു ചിന്നിച്ചിതറിയ തലമുടി മുഖത്തും നാലുപാടും പടർന്നു അനവദ്യമായ സൌന്ദര്യസമ്പത്തു സംഭാവന

ചെയ്തു. പുസ്തകത്തിൽ പതിച്ചിരുന്ന അവളുടെ ഇളംകൈകളിൽ നീലഞരമ്പുകൾ തെളിഞ്ഞുകാണാറായി. അവൾ ആകപ്പാടെ ഒരു മോഹിനിയായിരുന്നു.

ഹെലന നാൾക്കുനാൾ വിദ്യ അഭ്യസിക്കുന്നതിൽ ശ്രദ്ധാലുവും തന്നിമിത്തം വിദ്യാസമ്പന്നയുമായിഭവിച്ചു. വാൻബീൽ എന്ന ഗുരുവരന്റെ പ്രതിഫലേച്ഛകൂടാതെ, പ്രണയമേറിയ സഹകരണത്താൽ അവളുടെ ഹൃദയകമലം ഒന്നിനൊന്നിനു വികസിച്ചു. വിജ്ഞാനപവനന്റെ സമ്പർക്കത്താൽ സുരഭിലവും, ആനന്ദരവികവിനാൽ, സുന്ദരവുമായി വിലസി. രണ്ടുപേരും സംതൃപ്തിയും, സൗഭാഗ്യവും തികഞ്ഞവരായിത്തീർന്നു.

അവൾ സ്വന്തം മുറിക്കകത്തു ചെന്നിരിക്കുമ്പോൾ വാൻബീൽ പറഞ്ഞുകൊടുത്തതിനേയും അവൾ പഠിച്ചതിനേയും ആവർത്തിച്ചാവർത്തിച്ചു വായിച്ചു രസിക്കും.

ഇങ്ങനെ ദിവസങ്ങൾ കഴിഞ്ഞു.

ഒരു രാത്രി അവൾ പതിവായി വരുന്നതിലും അരമണിക്കൂർ നേരത്തെവന്നു അഴിയോടുചേർന്നിരുന്നു. അതു് അവളുടെ ഗുരുവിനെ വല്ലാതെ അത്ഭുതപ്പെടുത്തി.

“എന്നെ പൊറുക്കണേ. നേരത്തെ വന്നതു എന്റെ കുറ്റമല്ല. കാര്യം പറയാം. ദയചെയ്തു കേൾക്കണം. എന്നെ അന്വേഷിച്ചു ഒരു ചെറുപ്പക്കാരൻ വന്നിട്ടുണ്ടു്. അയാൾ മറെറ ജാതിയിലും വന്നിട്ടുണ്ടു്. ആ ആൾ ഒരു യോഗ്യനാണെന്നു് തോന്നുന്നു.”

“വേറെന്തും അയാളെപ്പറ്റി അറിഞ്ഞുകൂടെ.” എന്നു് വാൻബീൽ അത്ഭുതപരവശനായി ചോദിച്ചു. അല്പം അസൂയയും ഉത്കണ്ഠ അകതാരിൽ തോന്നാതിരുന്നില്ല.

“അറിയാൻ പാടില്ല. അയാൾ വന്നുചേർന്നിട്ടു പതിനാലുദിവസത്തോളം വരും.”

"ഒരു പക്ഷേ പിതാവിന്റെ അതിഥിയായി വന്നതായിരിക്കാം."

റോസ നൈസ്സർഗ്ഗികമായ മധുരഹാസത്തെ ചൊരിഞ്ഞു.

"അതു ശരിയാണെന്നു തോന്നുന്നു. അയാൾ പലതും വളരെ സൂക്ഷ്മത്തോടു നോക്കുന്നുണ്ടു്. അച്ഛനെ അയാൾ സംശയിക്കുകയില്ല" എന്നു റോസ തുടർന്നു.

"പിന്നെ ആരെയാകാം."

"എന്നെയായിരിക്കാം. അയാൾ സൂക്ഷിക്കുന്നതു്."

"റോസയെയോ?"

"എന്തുകൊണ്ടു പാടില്ല."

"ശരിയായിരിക്കാം. വിവാഹം നിശ്ചയിച്ചു വല്ലവരും വന്നിരിക്കാം. അതു സാധാരണവുമാണല്ലോ."

വാൻബീൽ ചെറുതായൊരു വീർപ്പുവിട്ടു. അതു അവളും പ്രത്യേകം സൂക്ഷിച്ചു.

"ഞാൻ ഒന്നും പറയുന്നില്ല."

"അതുപോലെ നിന്നെത്തന്നെ അയാൾ അന്വേഷിച്ചു വന്നിരിക്കാമെന്നു നീ എങ്ങനെ അറിഞ്ഞു."

"എന്റെ ആശങ്കകൊണ്ടുതന്നെ."

"റോസേ! വാസ്തവം പറയൂ. അയാൾക്കൊപ്പം എനിക്കും ചിലതു അറിയേണ്ടതുണ്ടു്."

"അയാൾ പലപ്പോഴും മറോ · യിലിൽ വന്നുകൊണ്ടിരുന്നു. ഞങ്ങൾ ഇവിടെ വന്ന വിവരമറിഞ്ഞു അയാളും വന്നിരിക്കുകയാണു്. മുമ്പു വന്നുകൊണ്ടിരുന്നതു് അവിടത്തെ കാണണമെന്നുള്ള ഭാവത്തിലാണു്."

"എന്നെ കാണുന്നതിനോ?"

"അതേ."

"അയാൾ കള്ളമായിരിക്കാം അപ്പോൾ പറഞ്ഞതു്. അവിടത്തെ നല്ല പരിചയമില്ലെന്നു അയാൾ അച്ഛനോടു പറയുന്നതു കേട്ടു."

"റോസെ! നീ പോയി സകല വിവരവും അറിഞ്ഞു കൊണ്ടുവരണം. അതാണിപ്പോൾ അത്യാവശ്യമായിട്ടുള്ളതു്."

"അയാൾ സ്നേഹിതന്മാരിലൊരാളല്ല എന്നു് അറിയാമോ."

വാൻജീലിന്റെ മുഖം ചുവന്നു.

"റോസെ, എനിക്കു സ്നേഹിതന്മാരില്ല എന്നെ വളർത്തിയ മുത്തശ്ശി മാത്രമേ എന്റെ ബന്ധുവായുള്ളു. അവരെ നിനക്കറിയാമല്ലോ. അല്ലാതെ എനിക്കാരുമില്ല"

"എന്നാൽ ഞാൻ ഒരു കാര്യം പറയാം. തോട്ടത്തിൽ പൂച്ചട്ടികളെടുത്തു ഞാൻ ഇരുന്നപ്പോൾ രണ്ടുമൂന്നു ദിവസമായി ഒരു നിഴൽ ദൂരത്തു കണ്ടുതുടങ്ങി. അപ്പോൾ നേരം സന്ധ്യയാകും. ഞാൻ എഴുന്നേറ്റു് അല്പദൂരം നടക്കും. നിഴൽ ആ സമയത്തു കാണുകയില്ല. ആ നിഴൽ ഇയാളായിരിക്കാം. എന്നെത്തന്നെയാണു് സൂക്ഷിക്കുന്നതു്."

"കുട്ടീ, നിന്നെ സ്നേഹിക്കുന്നവനാണു് അയാൾ എന്നു തോന്നും. ചെറുപ്പക്കാരനാണോ?"

വാൻജീൽ റോസായുടെ മുഖത്തു നോക്കി. അവൾ ചിരി ജീവച്ഛവംപോലെ നില്ക്കുന്നതായിട്ടാണു് അയാൾ കണ്ടതു്.

"എന്തെല്ലാം ചോദിക്കുന്നു. ചെറുപ്പമോ! വയസ്സെത്ര ആയി. അയാൾക്കു വയസ്സു അൻപതിൽ കൂടുതൽ വരും. കറുത്ത ആ തടിയൻ എന്നെ സ്നേഹിക്കുന്നവനെന്നോ?"

"അയാളുടെ പേരെന്തു്?"

"ജേക്കബ് ഗ്രൈസൽ."

"ഈ പേരുള്ള ആളെ എനിക്കു അറിഞ്ഞുകൂടാ. ഒരു പക്ഷേ അയാൾ നിന്നെ സ്നേഹിക്കുന്നതായി നടിക്കുന്നതാണെങ്കിലും നീ അയാളെ സ്നേഹിക്കരുതു്. അതു ചതിയാണു്."

അവൾ ലജ്ജകൊണ്ടു മുഖം താഴ്ത്തി.

"ഞാൻ എഴുതാം. അതു ശരിയാണോ എന്നു പറഞ്ഞു അവൾ വിഷയത്തെ മാറ്റി."

"അതിരിക്കട്ടെ. വിത്തു് ഏതുസ്ഥിതിയിലിരിക്കുന്നു."

അതേരീതിയിൽ വാൻബീലും സംഭാഷണവിഷയത്തെ മാററി.

"അവിടത്തെ നീലാംബുജം ഏതു സ്ഥിതിയിലിരിക്കുന്നു."

"ഓഹോ, അതു ഭംഗിയായി മുളച്ചുവരുന്നു. മുളവന്നിട്ടു രണ്ടുമൂന്നായി. നീലിമ എങ്ങും വ്യാപിച്ചിട്ടുണ്ടു്. രാവും പകലും ഞാൻ അതിനെമാത്രമേ സൂക്ഷിക്കുന്നുള്ളു. തോട്ടത്തിൽ ആരെയും അടുപ്പിക്കാതെ നീ പ്രത്യേകം സൂക്ഷിക്കണം. വിരോധികൾ നമ്മെ ചതിക്കരുതു്."

"എനിക്കു പോകാൻ സമയമായി. അച്ഛൻ ഉണരുംമുമ്പു പോകണം."

പിന്നീടു് അവൾ വേറെ എന്തോ ചിന്തിക്കുന്ന രീതിയിൽ നിശ്ചലയായി മിഴികൾ ദൂരത്തുള്ള വൃക്ഷാഗ്രങ്ങളിൽ പതിപ്പിച്ചുനിന്നു.

"അതെന്താ കേൾക്കുന്നതു്?"

"ആരോ വരുന്നപോലെ തോന്നുന്നു."

"ആരാണു്?"

"എനിക്കറിഞ്ഞുകൂടാ."

"നിന്റെ അച്ഛനായിരിക്കാം."

"തീർച്ചയായിട്ടും അല്ല."

"പിന്നെ ആരാണു്?"

"ജേക്കബ്ബായിരിക്കാം."

അവൾ പെട്ടെന്നു ഏണിപ്പടിക്കുസമീപം ചെന്നുനിന്നു. അപ്പോൾ വാൻബീൽ അസ്വാസ്ഥ്യചിത്തനായി പുറത്തേയ്ക്കു നോക്കി. അയാളുടെ ഹൃദയം വേഗംവേഗം തുടിച്ചു. അതിലും കൂടുതലായി ഒരു വേദന അവൾ അനുഭവിക്കുന്നുണ്ടായിരുന്നു.

അടുത്തദിവസവും കഴിഞ്ഞു. ജയിലർ ദിവസംതോറും രണ്ടുംമൂന്നും പ്രാവശ്യം മുറി പരിശോധിക്കുക സാധാരണമാ

ണ്ടു്. എന്നാലും തടവുകാരനിൽ ഒരു കുററവും ആരോപിക്കാൻ അയാരം അപ്രാപ്തനായി. വാൻബീലിനു പൂച്ചട്ടിയെ സ്സൂക്ഷിക്കേണ്ട ഒരു വലിയ ഭാരമുണ്ടായിരുന്നു. അയാരം അതിനെ ഒരു കയററിൽ കെട്ടി ജനാലയുടെ താഴത്തു പടൎന്നുപിടിച്ചുകിടക്കുന്ന ചെടികളുടെ ഇടയിൽ ഒളിച്ചുവെയ്ക്കും. രാത്രി മുറിയിൽ എടുത്തു സൂക്ഷിക്കും. ഇങ്ങനെ എട്ടുദിവസം പോയി മറഞ്ഞു.

ജയിലൎക്കു ഒരു സംശയവും തടവുകാരനിൽ തോന്നിയില്ല. ഒരു പ്രഭാതത്തിൽ വാൻബീൽ മുളച്ചുവരുന്ന നീലാംബുജത്തെനോക്കി രസിച്ചുകൊണ്ടിരിക്കുമ്പോരം ജയിലർ മുറിയ്ക്കകത്തു കടന്നു. അയാളുടെ കാല്യവെയ്പു കേട്ടിടാതെ ഒന്നുലച്ചു.

അനാദരാസ്പദമായി എന്തോ തടവുകാരന്റെപക്കൽ ഇരിക്കുന്നതു കണ്ടു് ജയിലർ അയാരക്കുസമീപം പോയി പൂച്ചട്ടിയിൽ കൈവച്ചു.

കാലു വഴുകി നിലത്തു പതിച്ചപ്പോരം താൻ വച്ചുകെട്ടിയ കൈതന്നെ തനിക്കു് അപകാരംചെയ്യാൻ തുനിയുന്നതു കണ്ടു തടവുകാരന്റെ ഹൃദയം പൊടിഞ്ഞുപോയി.

"നിങ്ങരം എന്തുചെയ്യുന്നു?"

സിംഹഗർജ്ജനംപോലെ ഇതു തടവുകാരന്റെ ചെവികളിൽ പ്രവേശിച്ചു. തീരെ ഭയപ്പെടാതെ വാൻബീൽ ഉത്തരംപറഞ്ഞു.

"ഞാൻ വിശേഷിച്ചൊന്നും പ്രവൎത്തിക്കുന്നില്ല."

"കള്ളാ ഞാൻ കണ്ടുപിടിച്ചുപോയി. ഒരു പൂച്ചട്ടിയും ഒരുനിറച്ചു മണ്ണും. തീൎച്ചയായും ഇനിയും ദ്രോഹപ്രവൃത്തിക്കു തുനിയുകയാവാം."

ജയിലർ കൈകൊണ്ടു മണ്ണിളക്കാൻ ഭാവിച്ചു. "സൂക്ഷിച്ചുവേണം മണ്ണിളക്കാൻ" എന്നു വാൻബീൽ അയാളോടു പറഞ്ഞു.

"എന്താണു് സൂക്ഷിക്കാനുള്ളതു്?"

"സൂക്ഷിച്ചില്ലെങ്കിൽ കുരുന്നു് ഒടിഞ്ഞുപോകും."

വാൻഷിൽ പരവശഹൃദയനായിനിന്നു. വിയർപ്പുതുള്ളികൾ പൊടിഞ്ഞു് ഒഴുകിത്തുടങ്ങി.

ജയിലർ അതൊന്നും വകവയ്ക്കാതെ സുന്ദരമായ കുരുന്നിനെ ഒടിച്ചു നാശമാക്കി. ആ ചട്ടിയിലുണ്ടായിരുന്ന മണ്ണിനെ എങ്ങും വാരിവിതറി. തടവുകാരൻ കൈക്കുപിടിച്ചു അയാളുടെ സാഹസത്തെ തടഞ്ഞു.

"നീലാംബുജത്തെ ഒന്നും ചെയ്യരുതേ" വീണ്ടും അയാൾ അപേക്ഷിച്ചു.

കുരുന്നു നശിച്ചതു വാൻഷിൽ അറിഞ്ഞതില്ല.

"നീലാംബുജമോ? രാജദ്രോഹികൾ എന്തെല്ലാം പ്രവർത്തിക്കയില്ല."

"അതിൽ തൊടരുതെന്നു ഞാൻ പറയുന്നു."

"ഞാൻ പട്ടാളക്കാരെ വിളിച്ചു നിന്നെ ശിക്ഷിക്കുന്നതായിരിക്കും."

"ആരെ വേണമെങ്കിലും വരുത്തിക്കൊൾക" എന്നു മോഹിതനായി പറഞ്ഞു.

ജയിലർ കോപാന്ധനായി ഒടിഞ്ഞ കുരുന്നിനെ എടുത്തു ദൂരത്തെറിഞ്ഞു.

വാൻഷിലിന്റെ ജീവനും അപ്പോൾ ഒന്നു പിടഞ്ഞു. ജയിലരുടെ മുഖത്തു് അയാൾ അല്പനേരം സൂക്ഷിച്ചുനോക്കി വെറച്ചതോടുകൂടി പൂച്ചട്ടിയും മണ്ണും രണ്ടുകൈകൊണ്ടും തൂക്കിയെടുത്തു വീശി. ഒരു മാത്ര കഴിഞ്ഞുവെങ്കിൽ അതു് ജയിലരുടെ മസ്തകത്തെ തകർക്കുമായിരുന്നു.

അതിനുമുമ്പു് 'അരുതു്' എന്നൊരു ശബ്ദം അയാളെ നിശ്ചേഷ്ടനാക്കി. ഉയർത്തിയ പൂച്ചട്ടിയെ തടവുകാരൻ താഴത്തുവച്ചു.

നിലംപതിച്ച കുരുന്നിനെ നോക്കി വാൻഷിൽ

കണ്ണീർ പൊഴിച്ചു. റോസ അച്ഛന്റെ അവിവേകത്തെ നിൎദ്ദയം അപലപിച്ചു.

"അച്ഛൻ എത്ര ഹാനിവരുത്തി എന്നുള്ളതു് അറിയുന്നില്ല. ഔദാൎയ്യത്തിൽ കരുണയോടുമേവനം പെരുമാറാൻ."

പിതാവു ദ്വേഷ്യംകൊണ്ടു വിറച്ചു.

"മൂഢേ! നീ മിണ്ടാതിരിക്ക. നീയല്ല എന്നെ ശാസിപ്പാൻ."

"കഷ്ടം! നിൎഭാഗ്യവാനാണു ഞാൻ."

എന്നു വാൻബീൽ ദീനസ്വരത്തിൽ പറഞ്ഞു.

അപ്പോൾ ഹൃദയമലിയിക്കുന്ന മൃദുസ്വരത്തിൽ "പോട്ടെ ഇനിയും വിത്തുണ്ടല്ലോ" എന്നു റോസാ സമാധാനം പറഞ്ഞു.

"ഒരുപക്ഷം ഗിൽഡർ ഉണ്ടായിരുന്നുവെങ്കിൽ ഞാൻ അതിനുവേണ്ടി കൊടുക്കുമായിരുന്നു." എന്നു വൃദ്ധബന്ധു പറഞ്ഞു.

"ജയിലല്ല അതൊന്നുമുള്ള കൃഷിക്കു സ്ഥാനം. അതു സ്വന്തഭവനത്തിൽ വേണം. ദൈവാധീനത്താൽ ഞാൻ കണ്ടുപിടിച്ചു."

"അച്ഛൻ ഇത്ര നിൎദ്ദയനാണോ?"

"മകളേ, നീ ഈ കാൎയ്യത്തിൽ ഒന്നും പറയേണ്ട. ഞാൻ മനഃപൂൎവ്വം നശിപ്പിച്ചതുതന്നെ. അയാൾ ഇനി വല്ലതും കാണിച്ചാൽ ശിക്ഷ വേറെയാണു്."

"ഇതിനു തക്കശിക്ഷ ദൈവം തരും" എന്നു വാൻബീൽ കരഞ്ഞുകൊണ്ടു ശപിച്ചു.

ജയിലർ ഉടൻ മുറിയിൽനിന്നും പോയി.

"എന്റെ ചെടിയെങ്കിലും പൂക്കുമല്ലോ" എന്നു റോസ സമാധാനം പറഞ്ഞിട്ടു് ഒരു മിന്നൽപിണറുപോലെ പോയി മറഞ്ഞു.

---

# XII

റോസ അവിടെനിന്നു മറഞ്ഞപ്പോൾ വാൻബീൽ വിഷാദമഗ്നനായിത്തീൎന്നു. ആ ചെറുമോഹിനി അവിടെ ഇല്ലായിരുന്നുവെങ്കിൽ തീൎച്ചയായും അയാൾ ആത്മഹത്യചെയ്യുമായിരുന്നു. മുമ്പു്, കമനീയച്ചുവിത്തുകളെന്നതായ നീലാംബുജത്തെ ജയിലർ നശിപ്പിച്ചതുമുതൽ വാൻബീലിന്റെ പ്രകൃതവും, ജീവിതത്തിലുള്ള ആകാംക്ഷയും നിരാശയ്ക്കു വിധേയത്വം വഹിച്ചു പോന്നു.

പതിവുപോലെ റോസ മുറിക്കരികത്തുവരാറുണ്ടു്. കഴിഞ്ഞ അദ്ധ്യായത്തിലെ സംഭവം നടന്നതിന്റെ അടുത്തദിവസം രാത്രിയിൽ റോസ വിശേഷമായി ചിലതു പറവാനുള്ള ബദ്ധപ്പാടോടു് അഴിക്കരികത്തു ചെന്നു നിന്നു. പിതാവു ഇനിമേൽ പുഷ്പം വളൎത്തുന്ന കാൎയ്യത്തിൽ തടവുകാരനെ പരീക്ഷിക്കയില്ലെന്നു അവൾ സൂചിപ്പിച്ചു.

“അതെങ്ങനെ അറിഞ്ഞു” എന്നു് വാൻബീൽ ചോദിച്ചു.

“അച്ഛൻ പറഞ്ഞു.”

“നീ എന്നെ ആക്ഷേപിക്കയാണോ?”

“അങ്ങനെയല്ല. ഞാൻ സത്യമേ പറയാറുള്ളു. അച്ഛൻ ഇപ്പോൾ പശ്ചാത്തപിക്കയാണു്.”

“അതിന്നു വളരെ താമസിച്ചുപോയല്ലോ.”

“ഇതുതന്നെ അച്ഛന്റെ സ്വന്തബുദ്ധിയിൽ തോന്നിയതല്ല.”

“പിന്നെ ആരുടെ നിൎബന്ധപ്രകാരമാണു്?”

“കൂട്ടുകാരൻ കണക്കിലധികം ശാസിച്ചു.”

“ഹാ, ജേക്കബ് നിന്നെ വിട്ടു പിരിയുന്നില്ല. അല്ലേ.”

“കഴിയുന്നതും അങ്ങനെതന്നെ.”

വാൻബീലിന്റെ മനോവ്യാപാരങ്ങളെ ശരിയായും അറിഞ്ഞിരുന്ന റോസ ചിരിച്ചുപോയി. അപ്പോൾ നീലാംബു

അങ്ങനെ ആലോലമാരുതനിൽ ചാഞ്ചാടി സമുല്ലസിക്കുന്ന കാന്തിയും, രാമണീയകവും അവളിൽ അംഗപ്രതി പ്രതിഭാസിച്ചു. അവൾ തുടർന്നു.

“അച്ഛന്റെ സാഹസത്തെ അറിഞ്ഞപ്പോൾ അയാൾ ഒരദ്ഭുതത്തെ ചൂട്ടുകളയുകയെന്ന തോന്നി. “ആ കതിനിനെ നശിപ്പിച്ചോ” എന്ന് അയാൾ ചോദിച്ചു.”

“അതെ ഞാൻ പിടിച്ചു മുറിയിൽ എറിഞ്ഞു” എന്ന അച്ഛൻ പറഞ്ഞു.

“ജയിലർ! എന്നാൽ അതു തീരെ അവിവേകമായിപ്പോയി. ആ പ്രവൃത്തി ദൈവം എങ്ങനെ സഹിക്കും.”

“ഈ അഭിപ്രായം കേട്ട് അച്ഛൻ സങ്കോചം കലർന്നു നിന്നു.”

“സ്വപ്നം കാണുകയാണോ? എന്ന ജേക്കബ്ബ് അച്ഛനോടു ചോദിച്ചു.”

“ഹാ എന്തു ഭാഗ്യവാനാണ് ജേക്കബ്ബ്” എന്ന വാൻവീൽ ഉച്ചരിച്ചു.

“എന്തിനേറെ അച്ഛനെ അയാൾ സങ്കടപ്പെടുത്തി.”

“ഇനിയും രണ്ടു വിത്തു കാണണമെന്ന് അയാൾ അച്ഛനോടു പറഞ്ഞു.”

അതുകേട്ടു വാൻവീൽ ആശ്ചര്യത്തിൽ മുഴുകി “അയാൾ അതു ചോദിച്ചോ?” എന്ന് സംശയം തീർക്കാനായി വീണ്ടും ചോദിച്ചു.

“എന്നാൽ രണ്ടും കണ്ടുപിടിച്ചു എടുക്കാമെന്ന് അച്ഛൻ പറഞ്ഞു.”

“അവയെപ്പറ്റി അന്വേഷണം നടത്തണമെന്ന് ജേക്കബ്ബ് അച്ഛനെ നിർബന്ധിച്ചു. പിന്നീട് അവർ രണ്ടുപേരും പുറത്തുപോയി. ഞാനും അവരെ പിന്തുടർന്നു.”

“ഞാൻ അച്ഛനെ വിളിച്ചു സാകാംക്ഷമായി അച്ഛൻ

കതന്നിനെ ഒടിച്ചതിൽ തടവുകാരൻ ക്രമത്തിലധികം സങ്കടമുണ്ടെ"ന്നു പറഞ്ഞു. "അതു പെട്ടെന്നുണ്ടായ ദേഷ്യത്താൽ ചെയ്തതാണെന്നു" അച്ഛൻ അഭിപ്രായപ്പെട്ടു. അപ്പോൾ ജെക്കബ്ബ് എന്തോ അഗാധമായി ആലോചിക്കുന്നുണ്ടായിരുന്നു."

"പിള്ളകളെപ്പറ്റി അവർ തമ്മിൽ സംസാരിച്ചുകൊണ്ടിരുന്നു. ഞാൻ ഒന്നും അറിയാത്ത ഭാവത്തിൽ ഇത്രയും സൂചിപ്പിച്ചു."

"ശരിപ്പിച്ചതു് ഈ നീലാംബുജത്തിനെയാണു്. തടവുകാരൻ അതിനെ ജീവനതുല്യം സ്നേഹിച്ചുപോന്നു. ഊണും ഉറക്കവും, അതിനുവേണ്ടി അയാൾ സന്ത്യജിച്ചിരുന്നു."

"അതുകേട്ട അച്ഛൻ ഇങ്ങനെ പറഞ്ഞു. 'കഷ്ടം! ഞാൻ ആലോചിക്കാതെ ചെയ്തുപോയതാണിതു്.'' പിന്നീടു ജെക്കബ്ബ് അച്ഛനോടു് വളരെനേരം സംസാരിച്ചുകൊണ്ടിരുന്നു."

ജെക്കബ്ബ് അച്ഛനോടു പിള്ളകളെ അന്വേഷിക്കുന്നകാര്യത്തെക്കുറിച്ചു വളരെ നിർബ്ബന്ധിച്ചു.

ജെക്കബ്ബ്:—"പിള്ളകളെക്കുറിച്ചു അന്വേഷിക്കണം."
"അച്ഛൻ: "എവിടെ അന്വേഷിക്കണം."
"ജെക്കബ്ബ്:—പാരിസ്സുകത്തുമാത്രം നോക്കിയാൽമതി."
"അച്ഛൻ;—"അവിടെ ഇല്ലെങ്കിൽ."

ഇത്രയുംകേട്ടപ്പോൾ വാൻബീലിന്റെ ഹൃദയം ക്രമാതീതം തുടിച്ചു എന്തോ ഒരു ദുഷ്ടശക്തി നിമിഷംതോറും തന്റെ അധഃപതനത്തിനു പ്രയത്നിച്ചുകൊണ്ടിരിക്കുന്നതായും താൻ സ്വാന്തരംഗത്തിൽ ചിരകാലമായി വിനിർമ്മിക്കുന്ന ആശാസൌധം എന്നെന്നേക്കും അപൂർണ്ണാവസ്ഥയിൽത്തന്നെയിരിക്കണമെന്നു വിധിച്ചിട്ടുള്ളപോലെയും തോന്നി.

വാൻബീൽ തന്റെ പ്രണയിനിയുടെ അനർഗ്ഗളവാഗ്വിലാസത്തെ തടഞ്ഞിട്ടു "തീർച്ചയായും. അയാൾ എന്റെ

ബലവിരോധിയായിരിക്കണം" എന്നു ചിന്താവിഷ്ടനായി ഉച്ചരിച്ചു.

"അതു വാസ്തവമായിരിക്കാം." എന്നു റോസ ശരിവെച്ചു.

"റോസേ, പറയുക; ഇനിയും എന്തെല്ലാമാണു് ആ പരമദുഷ്ടൻ ആലോചിച്ചതു്?"

"പിന്നീടൊന്നും പറഞ്ഞില്ല, ഇത്രയുമായിരിക്കാം തോട്ടത്തിൽ നിന്നുപോരവെ പോയതു്."

"നിശ്ചയമായും അയാളായിരിക്കണം."

"നിന്റെ പെരുമാറ്റമെല്ലാം അയാൾ സൂക്ഷിച്ചു ഗ്രഹിച്ചിരിക്കുമല്ലോ?"

"അതെ."

"അയാൾ തീർച്ചയായും നിന്നെ സ്നേഹിക്കുന്നുണ്ടു്."

"എന്നെയാണോ?"

"നിന്നെയല്ല നിശ്ചയമായിട്ടും."

ഇതു പറഞ്ഞിട്ടു് അയാൾ നിവർന്നിരുന്നു ഒരട്ടഹാസം വിട്ടു.

"പിന്നെ ആരെയാണു്?"

"നീലാംബുജത്തെയാണു്, അതിനെയുമല്ല, ഒരു ലക്ഷം ഗിൽഡറിനെയാണു്."

"അക്കാര്യം തീർച്ചയാണോ."

"അതിനു സംശയമില്ല."

"എന്നാൽ ഞാൻ എന്തു ചെയ്യണം."

"അതു ഞാൻ പറയാം. തോട്ടത്തിൽ പോയി വിത്തു പാകിയിട്ടുള്ള പൂച്ചട്ടിയെ അയാൾ കാണാതെ ഒരിടത്തു എടുത്തുസൂക്ഷിക്കണം. എന്നിട്ടു് അതേമാതിരി ഉള്ള വേറൊരു പൂച്ചട്ടിയിൽ വല്ലതും നട്ടു വെള്ളവും ഒഴിക്കണം തിരിച്ചുവന്നു മുറിയ്ക്കകത്തിരുന്നു അയാളെ സൂക്ഷിക്കണം."

"ഞാൻ അങ്ങനെ ചെയ്യാം."

വാൻഷിലിന നശിച്ചുപോയ നീലാംബുജത്തിന്റെ

ാൎമ്മവന്നു. അയാൾ "ഗദ്ഗദത്തോടു്" "റോസേ നിന്റെ അച്ഛൻ ഇത്ര നിൎദ്ദയനാണെന്നു ഞാൻ അറിഞ്ഞില്ലല്ലോ" എന്നു പറഞ്ഞു.

"അതിനെന്തു്? അദ്ദേഹം ചെടിവളൎത്തുന്നതിനാവശ്യമായ സൌകൎയ്യം ചെയ്തുതരാമെന്നു് ഏററിട്ടുണ്ടു്. ശേഷിച്ച വിത്തുകളെ സൂക്ഷിച്ചു് കൃഷിചെയ്യണം. നമുക്കു് നല്ലനല്ല പുഷ്പങ്ങൾ എടുക്കാൻ കഴിയും. അവ സമ്മാനത്തിനും വഴികാട്ടിത്തരും."

"അങ്ങനെ ചെയ്യാം."

അപ്പോൾ അവളുടെ മുഖത്തു് ഒരു ദിവ്യപ്രഭ വിതരണംചെയ്തു. വാൻഡീൽ അതുകണ്ടു് ഒരു നെടുവീൎപ്പിട്ടു.

"റോസേ! എന്റെ ജീവിതം നിന്റെ തോളിലാണു് ഞാൻ അൎപ്പിച്ചിരിക്കുന്നതു്. ഓമനയുടെ സഹായമില്ലെങ്കിൽ തീൎച്ചയായും ഇതിനുമുമ്പുതന്നെ ഞാൻ മരിക്കുമായിരുന്നു. ഇനി ഒരു വിത്തുമാത്രമേ ശേഷിച്ചിട്ടുള്ളു. നിന്റെ നീലാംബുജത്തെ നീ വേണ്ടുംവണ്ണം സൂക്ഷിക്കണം. ശേഷം വിധിപോലെ വരട്ടെ."

അവൾ കരയാനുള്ള ഭാവം പ്രകടിപ്പിച്ചു.

"ഞാൻ അവിടത്തേക്കുവേണ്ടി എന്തിനും തയ്യാറാണു്. പക്ഷെ, അങ്ങു് നീലാംബുജത്തെ അല്ലാതെ വേറെ ആരേയും സ്നേഹിക്കുന്നില്ലല്ലോ."

പിന്നീടു് അവൾ അവിടെ നിന്നില്ല. അവൾക്കു തടവുകാരന്റെനേൎക്കുണ്ടായിരുന്ന അതിരററ സ്നേഹം പെട്ടെന്നു കുറഞ്ഞു. എന്നുമാത്രമല്ല ഇനിമേലാൽ അയാളെ കാണുവാൻ പോകയില്ലെന്നു് അവൾ ദൃഢനിശ്ചയവും ചെയ്തു. അത്രയ്ക്കു് അവളുടെ മനസ്സുമടിച്ചു.

ഏകാകിയായി, സദാ ഭ്രമിച്ചുകൊണ്ടിരിക്കുന്ന പ്രപഞ്ചചക്രത്തിൽനിന്നും നീങ്ങി അതിന്റെ ഒററത്തു ബന്ധനത്തിലാക്കപ്പെട്ട ആ സാധുജീവിക്ക പ്രണയനിലയനമായ തരുണീരത്നത്തെക്കുറിച്ചും പ്രകാശപ്രചുരിമ ചൊരിയുന്ന നീ

ലാംവൃക്ഷത്തെപ്പററിയും അറിയാൻ പിന്നീട് ഒരു മാർഗ്ഗവും ഉണ്ടാകുന്നില്ല. വാൻബീൽ പുഷ്പത്തെമാത്രമേ സ്വീകരിക്കുന്നുള്ളു എന്ന് അവർ തെററിദ്ധരിച്ചു. അതിനാൽമാത്രമേ ആ പുഷ്പബന്ധുവിന്റെ ഹ്രസ്വമായ ഏതാനൊരത്തിൽ സ്ഥാനമുള്ളു എന്നും അവർ അന്യഥാ ധരിച്ചു. അതെന്തുമോ അബദ്ധമാണെന്ന് അവർ അറിഞ്ഞില്ല. ബന്ധനസ്ഥന്റെ വാക്കുകൾ അവളുടെ ധാരണയെ പലപ്പോഴും ശരിപ്പെടുത്തിക്കൊണ്ടിരുന്നു. അപ്പോഴൊക്കെ അവ അവളുടെ മനസ്സിൽ കാർമേഘവർഷംപോലെ പെയ്യപ്പെട്ടുകൊണ്ടിരുന്നു. മനസ്താപം സഹിക്കവയ്യാതെ അവർ കരഞ്ഞു. കണ്ണുനീർകണങ്ങൾ അവളുടെ ലോലവും അരുണവുമായ കവിൾത്തടത്തിലൂടെ ഒഴുകിയിറങ്ങി വസ്ത്രങ്ങളിൽ വീണു. അവളുടെ ഇരുണ്ട കപോലമൊക്കെ വിറച്ചു. അധരം കൂടുതൽ ചുവന്നു.

അന്നത്തെ രാത്രിയിൽ വാൻമീലിന് നിദ്ര ലഭിച്ചില്ല. റോസയെപ്പററി ചിന്തിച്ചുചിന്തിച്ചു നേരംപോക്കി. എന്നിട്ടും ഉറക്കം വന്നില്ല, നേരം വെളുത്തതുമില്ല. മൂന്നര മണിസമയത്ത് അയാൾ ഉറങ്ങാൻ ആരംഭിച്ചു. അന്നു നീലാംവൃക്ഷത്തെപ്പററിയുള്ള ചിന്ത അയാളുടെ ഹൃദയത്തിൽ സ്ഥലം പിടിച്ചതേയില്ല. പിന്നെയോ—റോസയുടെ—അതേ അനുരാഗമോഹിനിയുടെ—നീലനയനങ്ങളായിരുന്നു അയാളുടെ വിശാലമായ മനോദർപ്പണത്തിൽ നിഴലിച്ചത്.

അതേ നിശയിൽ റോസയ്ക്കും നിദ്രയുടെ പരിരംഭണം സിദ്ധിച്ചിരുന്നില്ല. അവർ പലതും വിചാരിച്ചു നേരംവെളുപ്പിച്ചു. പ്രഭാതത്തിൽ, "ഇന്നി ഒരിക്കലും ആ ഉദ്യാനപാലകനെ ദർശിക്കുകകൂടെ ചെയ്യുകയില്ല" എന്ന് അവർ ദൃഢനിശ്ചയം ചെയ്തു.

നീലാംവൃക്ഷത്തിന്റെ കഥ അറിവാൻ ആ സാധു കാത്തിരിക്കുന്ന മധുരാലാപിനിയായ റോസയ്ക്കു നല്ലപോലെ അറിയാമായിരുന്നു. തന്റെ ആഗമനത്തെ പ്രതിനിമിഷം

പ്രതീക്ഷിക്കുന്നതെന്നും അവൾക്കറിയാം. എന്നാൽ അവിടെ പോകേണ്ട എന്ന് എന്തുകൊണ്ടോ അവൾ നിശ്ചയിച്ചു. നിരാശയിൽ കഴിയുന്നതിലുംഭേദം പഠിക്കുക എന്നുകരുതി ഒരു പുസ്തകമെടുത്തു വായനതുടങ്ങി. നല്ലപോലെ വായിക്കുന്നതിന് അവൾക്ക് അപ്പോൾ കഴിയുമായിരുന്നു. തന്റെ ഗുരു വാൻവീലല്ലാത്തപക്ഷം, മററാരോടും ശിഷ്യപ്പെടാതെ കഴിക്കാൻതക്കവണ്ണം അവൾ വായിക്കാനും എഴുതാനും പരിശീലിച്ചിരുന്നു. കാന്റീലിയസ്സ് കൊടുത്ത ബൈബിൾ അവൾ തടസ്സമൊന്നുംകൂടാതെ വായിച്ചു.

അപ്പോൾ, യാദൃച്ഛികമായി വാൻവീൽ എഴുതിയ വാചകങ്ങൾ അവൾ കാണാനിടയായി. അതു വായിച്ചതിന്നപ്പോൾ അവളുടെ കണ്ണുകൾവീർത്തു ബാഷ്പകണം ചൊരിഞ്ഞു.

“ഹാ അദ്ദേഹം എന്നെ സ്നേഹിക്കുന്നു എന്നല്ല ഞാൻ അന്നു വിചാരിച്ചത്.”

അവൾ ദീർഘമായൊന്നു നിശ്വസിച്ചു. ഒരു സാധുശീലവും, കരുണയും, പ്രണയവും തികഞ്ഞുള്ള ഒരു ബാലികയായിരുന്നു. അവൾ ലോകത്തിലെ കെട്ടുപാടുകളെ ശരിയായും അറിഞ്ഞിരുന്നില്ലെന്നു മാത്രമല്ല, അപ്പോഴപ്പോൾ അതിൽ സംഭവിക്കാവുന്ന വിഭ്രമഹാസങ്ങളെ അവൾ വാസ്തവസംഗതികളായി ഗണിക്കയും ചെയ്തിരുന്നു. തടവുകാരന്റെ സ്നേഹം ഒരിക്കലും കൂടുതലായി പുഷ്പത്തിൽ പതിഞ്ഞിരുന്നില്ല. നീലാംബുജത്തിനുസമീപം അവൾ ചെന്നുനിന്നാൽ വാൻവീൽ അവളെമാത്രമേ കടാക്ഷിക്കയുള്ളു. അത്രയോ ആ പരിശുദ്ധമനസ്വിനി അറിഞ്ഞിരിക്കുന്നു!

വായനകഴിഞ്ഞ് അവൾ എഴുതാനാരംഭിച്ചു. അതു അല്പകാലം ക്ഷിപ്രസാധ്യമല്ലെന്നു തോന്നുകയാൽ വൃത്തിയായും വലിയ അക്ഷരത്തിലും കുറെ എഴുതിയതിനുശേഷം, അവൾ മിണ്ടാതിരുന്നു.

വാൻവീലിന്റെ ഹൃദയത്തിൽ പ്രണയം ഉളവാക്കുക

ന്നു ചെടി. നീലാംബുജം, അല്ല വിദൂരസ്ഥിതമായ മാവിയിൽ മിന്നിത്തിളങ്ങുന്ന ഒരു പുഷ്പം. അതിനെ അയാൾ അത്ര വകവച്ചില്ല. എന്നാൽ പ്രകൃതി എത്രയും മനോഹരമായി സൃഷ്ടിച്ചു സംസ്കാരമേറ്റി വിശിഷ്ടമാക്കിട്ടുള്ള റോസയെ അയാൾ അധികം സ്നേഹിച്ചു. രാത്രി അവൾ വരുമോ ഇല്ലയോ എന്നുള്ള സംശയം അയാളിൽ വളർന്നു. പകൽ മുഴുവനും അയാൾ ചിന്താമഗ്നനായിക്കഴിച്ചു. വേറെ ഒന്നിനെയും പറ്റി അയാൾ ചിന്തിച്ചില്ല. വല്ലവിധത്തിലും സായാഹ്നത്തെ അയാൾ ക്ഷണിച്ചുവരുത്തി. എന്നിട്ടും, സൂര്യൻ സമുദ്രത്തിൽ മുങ്ങിയില്ല. ആ അന്തരാളത്തിൽനിന്നും ഒളിത്താനം രശ്മികൾ വൃക്ഷങ്ങളുടെ ഇടയ്ക്കുകൂടെ കടന്നുവന്നു അയാളുടെ മുഖത്തെ തലോടി. ഒന്നു് ഇച്ഛാഭംഗപ്പെട്ടതുപോലെ അയാൾ മാറിയിരുന്നു.

ഇരുട്ടുകൂടിയപ്പോൾ അയാളുടെ ഹൃദയം വേഗം വേഗം ശ്വസിച്ചുതുടങ്ങി. തലേദിവസം രാത്രിയിൽ റോസയോടു പറഞ്ഞ വാക്കുകൾ ഓരോന്നായി അയാൾ ആലോചിച്ചുനോക്കി. അവയിൽ ഏതാണു് ഈ രീതി തന്നെ വിധിക്കാൻ പര്യാപ്തമായതെന്നു് അയാൾ പരിശോധിച്ചു. ഒന്നും തിരിച്ചറിയാൻ സാധിക്കാതെ, ഏതോ ഒരു അജ്ഞാതന്റെ അംഗസ്പർശത്താൽ മലിനീയമായിരുന്ന ഇതളുകളിൽനിന്നും കണ്ണെടുക്കാതെ അയാൾ നോക്കിയിരുന്നു.

മണി സമയത്തെയുള്ള ട്രിക്ക് ട്രിക് ശബ്ദവും പുറപ്പെടുവിച്ചുകൊണ്ടിരുന്നു. ഒന്നു് ഏഴടിച്ചു; എട്ടടിച്ചു; ഒമ്പതടിച്ചു. ദൈവിലത്തെ മണിനാദം അയാളുടെ മനസ്സിൽനിന്നും നീങ്ങിയതേയില്ല.

പരിസരം നിശ്ശബ്ദതയിലാണു്. തടവുകാരൻ തന്റെ നെഞ്ചത്തു കൈവച്ചുനോക്കി. ഹൃദയം വേഗംവേഗം തുടിച്ചു. അയാൾ നല്ലപോലെ ശ്രദ്ധിച്ചു. പുറത്തെങ്ങും മൃദുവായ കാലടികൾ കേൾപ്പാനില്ല. ഒരു ശബ്ദവും അവിടെ അ

ത്സാഹമില്ലാതായി. നേരം പിന്നെയും പോയി. മണി പത്തടിച്ചു. എന്നിട്ടും അയാൾ ആരെയും കണ്ടില്ല. പതിവുപോലെ തിരിച്ചു പോകാനുള്ള സമയമായിട്ടും അവൾ വന്നില്ല.

ഇഷ്ടക്കേടു പിണഞ്ഞ റോസ വാൻബീലിനെ തനിയെ വിട്ടിട്ടു സ്വന്തം മുറിയിൽ ഇരുന്നു.

"ഹാ! ഞാൻ ഇത്രയും അർഹിക്കുന്നുണ്ടു്. സൌന്ദര്യധാമമായ റോസ സുഖമായിരിക്കയാവാം. ഞാനും അപ്രകാരം ചെയ്യാം."

ഇങ്ങനെ സമാധാനപ്പെട്ടു ധൈര്യമവലംബിച്ചിട്ടും അയാൾക്കു നിദ്ര ലഭിച്ചില്ല. കട്ടിലിൽ പോയി കിടന്നു; അയാൾക്കു മിഴികൾ അടഞ്ഞതില്ല.

പ്രഭാതത്തിൽ എട്ടുമണിക്കു മുറിതുറന്നു ജയിലർ അകത്തു പ്രവേശിച്ചു. അയാൾ തടവുകാരന്റെ മുഖത്തു നോക്കിയില്ല.

വാൻബീലും അതുപോലെതന്നെ പെരുമാറി. മകളെക്കുറിച്ചു ചോദിക്കുന്നതിനു പത്തിലധികം പ്രാവശ്യം അയാൾ അധരം ഉച്ചലിപ്പിച്ചു. എങ്കിലും, ജയിലരുടെ ക്രൂരതയെ ഓർത്തു അയാൾ മൌനമവലംബിച്ചതേയുള്ളു.

രണ്ടാമത്തെ തവണയും ജയിലർ വന്നു. വാൻബീൽ സംസാരിക്കാൻ തീർച്ചയാക്കി. മൃദുസ്വരത്തിൽ "മകൾക്കു സുഖം തന്നെയോ" എന്നു അയാൾ അച്ഛനോടു ചോദിച്ചു.

'അതെ' എന്നു ചുരുക്കത്തിൽ ജയിലർ മറുപടി കൊടുത്തു.

"അവിടെ ആർക്കും സുഖക്കേടില്ലല്ലോ" എന്നു വീണ്ടും വാൻബീൽ ചോദിച്ചു.

"ഇല്ല" എന്നു ജയിലർ പറഞ്ഞു.

ഉടൻതന്നെ അയാൾ മുറിപൂട്ടിട്ടു പുറത്തുപോയി.

വാൻബീൽ വീണ്ടും ഏകാകിയായി. തലേദിവസത്തെ ഉൽക്കണ്ഠ കൂടുതൽ ശക്തിയോടുകൂടി അയാളെ ആക്രമ

ണംചെയ്തു. അപ്പോഴേ നേരം സന്ധ്യയായതേയുള്ളു. മണി ഏഴടിക്കുന്നതു് അയാൾ ശ്രദ്ധിച്ചു.

മൂന്നാമതും ജയിലർ വന്നു. ആ അവസരത്തിൽ മക്കളെ ഇങ്ങോട്ടു പറഞ്ഞയക്കാത്തതുകൊണ്ടു് അച്ഛനെ ഞെക്കി കൊല്ലുന്നതിനു വാർഡിൽ ആലോചിച്ചു. എന്തെന്നാൽ അച്ഛന്റെ തടസ്സംകൊണ്ടായിരിക്കാം അവർ വരാൻ മടിക്കുന്നതെന്നു് അയാൾ പൂർണ്ണമായും വിശ്വസിച്ചിരുന്നു.

നിർമ്മലസ്വരൂപത്തെയും റോസയെയും അയാൾ ഒന്നിച്ചു ധ്യാനിച്ചു. ക്രമേണ അയാളുടെ ദേഹം തളർന്നുതുടങ്ങി. ഉണർവിലും ഉറക്കത്തിലും ആ രൂപവും ആവേശം കണ്ടുവന്നു.

നാലാംദിവസവും ഇങ്ങനെ കഴിഞ്ഞു.

വാതിൽക്കൽ അഴികളിൽ പിടിച്ചു പുറത്തുനോക്കി മനസ്സമ്പിച്ചുകൊണ്ടു നില്ക്കുന്നതു ആർക്കും കാണാൻ കഴിയാത്തതെ കാഴ്ചയായിരുന്നു. ഓട്ടത്തിലെവിടെയെങ്കിലും അവരെ സന്ദർശിക്കുന്നതു് കാണാനെന്നു് കരുതിയാണു് അയാൾ അപ്രകാരം ചെയ്യുന്നതു്. സമീപത്തുള്ള ഓട്ടങ്ങളിലും അവരെ കണ്ടികാണാനില്ലായിരുന്നു. വൈകുന്നേരത്തും അയാൾക്ക് കൊണ്ടുവന്ന ആഹാരം അതേ സ്ഥിതിയിൽതന്നെയിരുന്നു. വേലക്കാർ അതിനെ തിരിച്ചു കൊണ്ടുപോയി.

ജയിലർ തടവുകാരനെ ഒന്നു സൂക്ഷിച്ചു നോക്കിയ ശേഷം മടങ്ങിപ്പോയി. "രോഗമില്ലാതെ അയാൾ മരിക്കും" എന്നു പറഞ്ഞു. അതു റോസ കേട്ടു് ഒന്നു ഞെട്ടി.

"അങ്ങനെ വരില്ല" എന്നു ജേക്കബ്ബ് തടഞ്ഞുപറഞ്ഞു.

"എന്തുകൊണ്ടു്. അയാൾ ആഹാരം കഴിക്കുന്നില്ല, ഉറങ്ങുന്നില്ല. വെറും വിചാരമഗ്നനായി മാത്രം കഴിച്ചുകൂട്ടുന്നു."

റോസയുടെ പാടലകോമളമായ വദനം കറുത്തു. ജീവ

നില്പാതെ, ഒരു പാവയെപ്പോലെ ആ മോഹനാംഗി മനമുഴറി നിന്നുപോയി.

അവൾ സ്വന്തം മുറിയിൽ പ്രവേശിച്ചു കണ്ണീർ തുടച്ചു ശേഷം ഒരു കത്തെഴുതി. അതു വാൽവിൽ വെയ്ക്കുവാൻകാലമുള്ള അരികത്തുകിൽനിന്നും എടുത്തു നോക്കി.

“മനസ്താപിക്കണ്ട; നീലാംബുജം വളർന്നു വരുന്നുണ്ട്.”

ഇതാണ് അതിലെ വാചകം.

അതുകൊണ്ടും അയാളുടെ വ്യസനം ശമിച്ചില്ല. റോസയ്ക്കു സുഖക്കേടൊന്നുമില്ലെന്നും മനഃപൂർവ്വമായി വരാതിരിക്കയാണെന്നും അയാൾ തീരുമാനിച്ചു. അപ്പോൾ ദുഃഖം അയാൾക്കു സഹിക്കാൻ പാടില്ലാത്തവിധം വർദ്ധിച്ചു.

ഒരു കീറുകടലാസ്സിൽ അതുപോലെ ഒരു കത്തെഴുതാൻ അയാൾ തീർച്ചപ്പെടുത്തി.

“നീലാംബുജത്തെക്കുറിച്ചല്ല ഞാൻ മനസ്താപിക്കുന്നത്. നിന്നെ കാണാതെയാണ്.”

അയാൾ രാത്രി മുറിയ്ക്കകം പരിശോധിച്ചിട്ട് പോയശേഷം ആ സന്ദേശത്തെ അയാൾ അഴിയെ വെളിയിൽ ഇട്ടു. കാലടി കേൾക്കുന്നുണ്ടോ എന്നും തടവുകാരൻ ശ്രദ്ധിച്ചു. ആരെയും അവിടെ കാണ്മാനില്ല

“നാളെ വരും” എന്നൊരു ശബ്ദം മാത്രം മുറിക്കു പുറവും മുഴങ്ങി മാറൊലിക്കൊണ്ടു.

നാളെ എട്ടാമത്തെ ദിവസമാണ്. അവർ തമ്മിൽ കണ്ടിട്ട് ഏഴു ദിവസമായി.

---

## XIII.

അടുത്തദിവസം രാത്രി മുറിയിലത്തെ പതിവനുസരിച്ചു അയാൾ അഴിയിട്ടുള്ളവാതിൽ കമ്പിയിൽ കൈകൊണ്ട് ശബ്ദമു

നോക്കി. വാൻബീൽ അത്യാൎത്തിയോടുകൂടി തിരിഞ്ഞുനോക്കി. റോസയുടെ സുകോമളവും സുപ്രസന്നവുമായ മുഖസരോജത്തെ അയാൾ സാനന്ദം അവലോകനംചെയ്തു. അവളുടെ കൈയിൽ ഒരു ചെറുവെളിച്ചം മാത്രം മിനുമിനുങ്ങുന്നുണ്ടായിരുന്നു.

വാൻബീലിൻെറ ശോഷിച്ചു വികൃതമായ ദേഹം കണ്ടു അവൾ വ്യസനിച്ചു.

"അവിടത്തേക്കു സുഖക്കേടാണോ?"

"സുഖക്കേടായിരുന്നു." എന്നു കഠിനമായ വ്യഥ അനുഭവിക്കുന്ന സ്വരത്തിൽ അയാൾ ഉത്തരം പറഞ്ഞു.

'ആഹാരം ഒന്നും കഴിക്കുന്നില്ലെന്നു അച്ഛൻ പറഞ്ഞു. എപ്പോഴും കിടക്കയാണെന്നും പ്രസ്താവിക്കയുണ്ടായി. അവിടത്തെ അന്തരാത്മാവിൽ സദാ പിടഞ്ഞുഴന്ന നീലാംബുജത്തിൻെറ സ്ഥിതിയെക്കുറിച്ചു ഞാൻ അവിടത്തെ അറിയിച്ചില്ല."

"അതിനു ഞാൻ മറുകത്തും തന്നില്ല. വന്നുകണ്ടപ്പോൾ അതു കിട്ടിയിരിക്കാമെന്നു ഞാൻ വിചാരിച്ചു."

"എനിക്കു അതുകിട്ടി."

"നീ വായിക്കാൻ പഠിച്ചതുകൂടാതെ നല്ലപോലെ എഴുതാനും പരിശീലിച്ചിരിക്കുന്നു. അതെൻെറ ഭാഗ്യംതന്നെ."

"കുറിമാനം എൻെറ സ്വന്തമാണ്. അങ്ങനെയാകിലും സുഖമനുഭവിക്കട്ടെ എന്നു കരുതിയാണ് ഞാൻതന്നെ എഴുതിയതു്."

"സുഖമുണ്ടാകട്ടെ എന്നു കരുതിയോ?"

ഇങ്ങനെ ചോദിച്ചിട്ടു് അയാൾ അവളുടെ മുഖത്തു നോക്കി. അപ്പോൾ ആ യുവാവിൻെറ നേത്രങ്ങൾ തെളിഞ്ഞു മിന്നി.

അവൾ ഇങ്ങനെ പറഞ്ഞു:—

"അവിടത്തേക്കു ഏററവും ഇഷ്ടമുള്ള നീലാംബുജത്തെ

പ്പററി കണ്ടു സംസാരിക്കാമെന്നു കരുതിയാണു് ഞാൻ വന്നിട്ടുള്ളതു്.”

ഇത്രയും ഒരു അത്യാഹ്ലാദത്തിൽ കഠാരിയിറക്കിയപോലെ ശരിക്കുകൊണ്ടു. പുഷ്പത്തിന്റെ നേർക്കുള്ള അസൂയ മുഴുത്താണു് റോസ മനസ്സിലൊന്നു പുറത്തൊന്നായി ഇപ്രകാരം സംസാരിച്ചതു്.

“റോസേ, ഞാൻ നിന്നെമാത്രം വിചാരിച്ചു വ്യസനിച്ചു. വേറെ ആരെക്കുറിച്ചും എനിക്കു ചിന്തിക്കേണ്ടിയുണ്ടായിരുന്നില്ല. കണ്ണേ! നീ വരാതിരുന്നപ്പോൾ എന്റെ സ്വാതന്ത്ര്യവും അതോടുകൂടി ജീവിതവും പരാധീനപ്പെട്ടതിലും കൂടുതലായ മനസ്താപം എനിക്കുണ്ടായി.”

റോസയുടെ ചുവപ്പേറിയ ചുണ്ടുകൾ പുഞ്ചിരിക്കൊള്ളാനാരംഭിച്ചു. അപ്പോൾ അവളുടെ മന്ദഹാസത്തെ ഒരു വ്യസനഭാവം നിഴലിട്ടു.

“നീലാംബുജം അപകടത്തിലെത്തിയിരിക്കുന്നു” എന്നു് അവൾ പറഞ്ഞു

വാൻബീലിന്റെ പ്രകാശിച്ചുകൊണ്ടിരുന്ന മുഖം അതിവേഗം സന്താപക്ലിഷ്ടമായി ചുണ്ടുകൾ വിറച്ചുതുടങ്ങി.

“അപകടമോ? എന്താണു്?”

റോസ പ്രശാന്തമായി അയാളെ കടാക്ഷിച്ചു. അവളുടെ നീന്തിക്കളിക്കുന്ന നയനങ്ങൾ ഭയപ്പെടാനൊന്നുമില്ലെന്നു അയാളോടു സൂചിപ്പിച്ചു.

“അതേ, എന്നെച്ചൊല്ലി വന്ന ആൾ വാസ്തവത്തിൽ നീലാംബുജത്തിൽ കൊതിപെരുകി വന്നിട്ടുള്ളവനാണു്.” എന്നു് റോസ മധുരസ്വരത്തിൽ അറിയിച്ചു.

“കഷ്ടമായി” എന്നു മാത്രം വാൻബീൽ ഉച്ചരിച്ചു. വധിക്കാൻ കൂട്ടിക്കൊണ്ടുപോകുമ്പോൾ അശേഷം കലങ്ങാത്ത അയാളുടെ മുഖം ഭീതികലർന്ന രക്തപ്രസാദമില്ലാതായി.

റോസ അവിടെ നില്ക്കുന്ന പ്രാണപ്രിയനെ കണ്ടു് വിഷമിച്ചുനിന്നു.

"റോസേ! പോരിക വരണം. നിങ്ങളെല്ലാവരെയുമുള്ള ചങ്ങലകൾ ശത്രുപക്ഷക്കാരിൽനിന്നും കവരേണ്ടുന്നതിനു കഴിയുന്നതു പരിശ്രമിക്കും. എന്നാൽ എന്റെ നിരാശതയെ നീ പൊറുക്കുമോ?"

റോസ അയാളെ തുടർന്നു പറവാൻ സമ്മതിച്ചില്ല.

"എന്നെയും എന്റെ പെരുമാറ്റത്തെയും സദാ സൂക്ഷിച്ചുപോന്നിരുന്ന മനുഷ്യനെപ്പറ്റി ഞാൻ മുമ്പുതന്നെ പ്രസ്താവിച്ചിട്ടില്ലേ. അയാളെ കഴിയുന്നതു ഞാൻ ഭയക്കുന്നുണ്ടു്. നാം ജയിലിൽ കണ്ട അവസരത്തിൽപോലും ഞാൻ അയാളെക്കുറിച്ചു വേണ്ടപോലെ അന്വേഷണം നടത്താറുണ്ടായിരുന്നു."

"നീ അയാളെ വെറുക്കുന്നുണ്ടോ?"

"തീർച്ചയായിട്ടും അയാൾ എന്റെ ശത്രുവാണു്. കഴിഞ്ഞ ദിവസങ്ങളിൽ എനിക്കു ഒരു സുഖവും ഇല്ലായിരുന്നു."

"നീയും എന്നെപ്പോലെ അസുഖകരമായ ദിവസങ്ങളെയാണോ നയിച്ചതു്?"

അവൾ വാടിത്തളർന്ന ഒരു പൈതലിനെപ്പോലെ ശോകോച്ഛ്വാസം ചെയ്തു.

"ഞാൻ തോട്ടത്തിലിരിക്കുമ്പോഴെല്ലാം ദൂരത്തുള്ള വൃക്ഷങ്ങൾക്കിടയിൽ ഒരാളെ കാണാറുണ്ടു്. അയാൾ നിഴൽപോലെ എന്നെ അനുഗമിക്കുന്നു."

"എന്നിട്ടു്?"

"ഞാൻ തോട്ടത്തിനു പുറത്തിറങ്ങി; അവിടെയും അയാൾ എത്തി."

"നീ കാണാത്തഭാവം നടിക്കാത്തതെന്താ?"

"അങ്ങനെതന്നെയാണു് ഞാൻ തോട്ടത്തിൽ ജോലി ചെയ്യുന്നതു്. പൂച്ചട്ടിയിൽ വെള്ളമൊഴിക്കുന്നതും ഉരമിട്ടു

നാളും അയാൾ സൂക്ഷിച്ചു നോക്കാറുണ്ട്."

"അയാളെ വീട്ടിനകത്തുപോയി ഒളിച്ചുനിന്നു സൂക്ഷിക്കാത്തതെന്തു?"

"ഞാൻ അതും പറയാം. പൂച്ചട്ടികളെടുത്തതിന്നുശേഷം തിരിച്ചുപോയി ഞാൻ എന്റെ മുറിയിൽ കയറി കതകു ബന്ധിച്ചു. അയാൾ നാലുവശത്തും സൂക്ഷിച്ചുനോക്കിയശേഷം ചട്ടിയിൽ മണ്ണു ഇളക്കിനോക്കി. ആഗ്രഹിച്ചതുപോലെ എന്തോ കിട്ടാത്തഭാവത്തിൽ, അയാൾ തിരിച്ചുപോയി. അപ്പോഴാണ് നിനക്കുപറ്റിയ അബദ്ധത്തെപ്പറ്റി അയാൾ അറിഞ്ഞത്."

"അയാൾ ഒരു നിഷ്ഠുരനാണ്. ചോരനാണ്. നമ്മുടെ പ്രണയസർവ്വസ്വത്തെ അപഹരിക്കാനാണ് ആ മൂഢൻ പ്രയത്നം ചെയ്യുന്നത്. റോസ്, നീ എവിടെയാണ് നീലാംബുജത്തെ സൂക്ഷിച്ചുവെച്ചിരിക്കുന്നത്." എഡ്വിൻ വാൻഷീൽ അല്പം ആലോചിച്ചശേഷം തന്റെ പ്രണയനിലയനത്തോടു പറഞ്ഞു.

"അതു എന്റെ ഭവനത്തിനകത്താണ് വെച്ചിരിക്കുന്നത്. അയാൾക്ക് അവിടെ വരാൻ കഴികയില്ല. പകൽ ആരുമില്ലാത്ത വെളിസ്ഥലത്തു അതിനെ കൊണ്ടുപോയി വെക്കും. രാത്രി എന്റെ മുറിയിൽവെച്ചു സൂക്ഷിക്കും."

"അതു നന്നായി. അയാൾക്ക് അതു വശപ്പെടരുത്. വളർന്നു വരുന്നുണ്ടോ?"

"നീലനിറത്തിലുള്ള ഇല ഒന്നിനൊന്നു വലുതായി വരുന്നു."

റോസ്, നീ എനിക്കുവേണ്ടി നല്ലപോലെ ആയാസപ്പെടുന്നു. എത്രയെത്ര നല്ലദിവസങ്ങളെയാണ് നീ എന്റെ ചെടിക്കായി വിനിയോഗിച്ചിട്ടുള്ളതു."

"ഇനിയും അങ്ങനെ ചെയ്യാനാണ്, ഞാൻ കരുതിട്ടുള്ളത്. എന്റെ കൊച്ചു സഹോദരിയെപ്പോലെ ഞാൻ അ

തിനെ വളൎത്തും. അതിന്റെ ജീവൻ എന്റെ ജീവൻതന്നെ. അതിനു സംശയമില്ല. അതിന്റെ ജ്യേഷ്ഠത്തിയായി വളൎത്തിച്ചെങ്കിലും അതിനോടുള്ള അസൂയയെ ഞാൻ ഒഴിച്ചുവെക്കട്ടെ"

വാൻജീൽ ചെടികളെ മാത്രം നട്ടുവളൎത്തുന്ന ഒരുവന്റെ നിലയെവെടിഞ്ഞു ഒരു പ്രണയിയുടെ സുന്ദരമായ ഭാവത്തിൽ സരളമധുരരസം ഇളകുന്ന ഒരവലോകനം അവളിൽ നിക്ഷേപിച്ചു.

അല്പസമയത്തേക്കു അവർ പരസ്പരം സംസാരിക്കുന്നതിനു സാധിക്കാതെ നിന്നുപോയി. ഒടുവിൽ വാൻജീൽ ചെടികളെ തൊട്ടുതലോടിക്കൊണ്ടു് ഇങ്ങനെ പറഞ്ഞു.

"ഓമനേ! പുഷ്പത്തിലുള്ള ആസക്തി നിന്നെ മറക്കാനിടയാക്കണമെന്നാണു് നീ മനസ്സിലാക്കീട്ടുള്ളതു്.

അവൾ അതിനു ഉത്തരം പറയാൻ ആഗ്രഹിച്ചില്ല.

"ഞാൻ പോകട്ടെ. എനിക്കു അനേകം കാൎയ്യങ്ങൾ നോക്കാനുണ്ടു്."

ഇത്രയും പറഞ്ഞു അവൾ പോകാൻ ഭാവിച്ചു.

അയാൾ ചിരിച്ചുകൊണ്ടു പറഞ്ഞു:—

"എനിക്കു ഒരു കാൎയ്യമേ നോക്കേണ്ടതായിട്ടുള്ളു."

"ഓരോ പുഷ്പത്തെ സ്നേഹിക്കാൻ."

"അല്ല; അതിലും മനോഹരമായ നിന്നെ സ്നേഹിക്കാൻ."

റോസ തലതാഴ്ത്തി. അവളുടെ മുഖം ഇരുണ്ടു. അഴിഞ്ഞുലഞ്ഞു പുഷ്പനിഭകപോലതലത്തെ ആച്ഛാദനംചെയ്യുന്ന അവളുടെ കുന്തളഭാരം ചെറുപവനനിൽ പറന്നുകളിയാടി.

"പ്രകൃതി കാലാവസ്ഥാനുസരണം പ്രകൃതവും മാറുന്നു. ഒരു പുഷ്പം കരിഞ്ഞാൽ പിന്നീടൊന്നു ഉത്ഭവിക്കുന്നു. അതുപോലെ ചിത്രാവലികളെല്ലാം മാറുന്നു."

"ഇതിന്റെ സാരമെന്താണു്," റോസ ഒന്നും മനസ്സിലാകാതെ ചോദിച്ചു"

"നീ എന്നെ സ്നേഹിക്കുന്നില്ല. വേറെ ആരിലോ നിൻെറ ചിന്തകൾ തിരിഞ്ഞുപോയിരിക്കുന്നു. എന്നെ സ്നേഹിക്കാൻ എന്നിൽ എന്തു ഗുണമാണുള്ളതു്?"

അവളുടെ കണ്ണുകളിൽ ജലം നിറഞ്ഞു. ധാരാമുറിയായി ഒഴുകാൻ ഭാവിച്ച കണ്ണുനീർ അവൾ തുടച്ചുമാററിയില്ല. പ്രാണേശ്വരൻെറ സന്നിധിയിൽ കരയുന്നതിനും അവൾ മടിച്ചില്ല.

"അവിടത്തേക്കു വിരോധമായി ഞാൻ എന്താണു് പ്രവർത്തിച്ചിട്ടുള്ളതു്?," അവൾ വിങ്ങിവിങ്ങി ചോദിച്ചു.

"നീ എന്നെ മതിക്കാൻ അനാദരിച്ചിരിക്കുന്നു."

"എന്നാൽ ചെയ്യാൻ കഴിയുന്നതിലും കൂടുതലായി വേണ്ടതെല്ലാം ഞാൻ ചെയ്യുന്നുണ്ടു്. അവിടുത്തെ പ്രേമസർവ്വസ്വമായ നീലാംബുജത്തെ ഞാൻ സശ്രദ്ധം പരിചരിക്കുന്നില്ലേ?"

"റോസേ! നീ പറയുന്നതു എന്തെന്നു നീ ഓർക്കുന്നില്ല."

"ഞാൻ ഓർമ്മിച്ചുതന്നെയാണു് സംസാരിക്കുന്നതു്. അവിടത്തെ കൊല്ലാൻ കൊണ്ടുപോകുവാൻവന്ന ജനങ്ങൾ പറഞ്ഞതെല്ലാം അതുകേട്ടു തപിച്ച എൻെറ ഹൃദയം ഇതുവരെയും തണുത്തിട്ടില്ല. അങ്ങു എൻെറ ഹൃദയത്തെ ഇതുവരെയും കണ്ടിട്ടില്ലല്ലോ. കഷ്ടംതന്നെ."

"നീ എന്നെയും എൻെറ പുഷ്പത്തെയും ഒന്നുപോലെ വെറുക്കുന്നു."

അവൾ പൊട്ടിക്കരഞ്ഞുതുടങ്ങി. അതിലോലമായ ചുണ്ടുകൾ വ്യസനമടക്കാൻ കഴിയാതെ വേർപെട്ടുപോയി. അതുകണ്ടു് ആ ദുർബലമനസ്സനും പൊട്ടിക്കരയാൻ ഭാവിച്ചു.

"പ്രിയപ്പെട്ട റോസേ! ഈ ഞാൻ ആർക്കുവേണ്ടി ജീവിക്കുന്നു എന്നറിയാതെ നീ കരയുന്നതു് എത്ര സാഹസമാണു്. എൻെറ നീലാംബുജങ്ങൾ നശിച്ചാലും അവയെപ്പററിയുള്ള

മധുരസ്വപ്നങ്ങൾ എന്റെ ഹൃദയത്തെ സന്തോഷിപ്പിച്ചില്ലെങ്കിലും ഞാൻ നിന്നെമാത്രം ഓർത്തു ജീവിക്കുന്നതായിരിക്കും. ലോകത്തിൽ വേറെ ഒന്നും എന്റെ ശ്രദ്ധയെ ആകർഷിക്കുന്നില്ല."

"അതേ, നിലാംബുജത്തെമാത്രം സ്നേഹിച്ചാൽ മതി."

അവളുടെ മുഖം ലജ്ജയാൽ ആർദ്രമായി—വാൻവീൽ അഴിക്കൂട്ടത്തണഞ്ഞു് അവളുടെ കവിളത്തു് ഒന്നു ചുംബിച്ചു. അഴിക്കൂട്ടത്തുനിന്നും നീങ്ങിനില്ക്കേണ്ട കാര്യം ആ നിർമ്മല അപ്പോൾ മറന്നുപോയി.

"ഈ വാക്കുകളെ ഞാൻ വിശ്വസിക്കട്ടെയോ?" എന്നു് അവൾ തലകുനിച്ചു്, കാൽവിരൽകൊണ്ടു് താഴത്തു് ചില രേഖകൾ നിർമ്മിക്കുന്നതിനിടയ്ക്കു് നീണ്ടുവിടർന്ന കണ്ണിണയെ ചാച്ചു് വാൻവീലിനെ ഒന്നു കടാക്ഷിച്ചു ചോദിച്ചു.

"പൂർണ്ണമായും."

"അധികം സ്നേഹിക്കാതിരിക്കാൻ ഞാൻ അപേക്ഷിക്കുന്നു."

"റോസ, നമുക്കു് പലതും വിപരീതമായി സംഭവിച്ചേക്കാം" എന്നു് നയകോവിദനായ ഒരു രാഷ്ട്രീയചിന്തകനൊപ്പം സംസാരവിഷയത്തെ അയാൾ ആകപ്പാടെ മാറ്റിമറിച്ചു.

"അതെന്താണു്?"

"ഒരുപക്ഷേ വിവാഹം ചെയ്യാൻ സാധിച്ചില്ലെങ്കിലോ?"

"ഹാ! പുരുഷന്മാർ! അവർ ഏകാന്തസ്വപ്നത്തിൽ മതിമറന്നുപോകുന്നു. മനോഹരമായ ദേഹത്തിനുവേണ്ടി അവർ എത്രയോ സ്വപ്നങ്ങളെ പാഴാക്കുന്നു. ഒടുവിൽ അവർക്കു കിട്ടുന്ന സമ്മാനം കാരാഗൃഹവും ദുഃഖവും. ഹാ! പുരുഷത്വമേ! അവിടുന്നു മതിമറന്നു എന്റെ സ്വപ്നത്തെയും തേജോമയമായ ഭാവിയെയും ലജ്ജാപരിലാളിതമായ അന്ധകാ

ത്തിലേക്കു് വലിച്ചെറിയണമെന്നോ എന്നെ ഉപദേശിക്കുന്നു്."

അവൾ ഒട്ടവിലത്തെ വാക്കുംകൂടി ഒരു ഉറച്ചുപറഞ്ഞു. അതു് വാൻസ്വീലിൽ കുറിക്കുകൊണ്ടു.

"ഞാൻ ആരെ സ്നേഹിച്ചു എന്നുപറയുക" എന്നു് അയാൾ ചോദിച്ചു.

"നീലാംബുജത്തെ തന്നെ."

ഇതുകേട്ടു് വാൻസീൽ പുഞ്ചിരിക്കൊണ്ടു.

"റോസ! അതു് വെറും മനസ്സങ്കല്പമല്ലേ? നിന്റെ കഥയോ? നീ എന്നോടു പറഞ്ഞ ഉദ്യോഗസ്ഥന്മാരേയും വിദ്യാർത്ഥികളേയും മറന്നുപോയോ?"

"ഇല്ല. അവർ ഇപ്പോഴുമുണ്ടു്."

"ഷണ്ണകരം കിട്ടാറുണ്ടു്?"

"എന്നും."

അയാൾ നൈരാശ്യം കൈക്കൊണ്ടു് ദുഃഖവശനായിനിന്നു.

"അവിടുന്നു് പറഞ്ഞിട്ടുള്ളതുപോലെ മാത്രമേ ഞാൻ പ്രവർത്തിക്കുന്നുള്ളു. ബോട്ടിലിന്റെ ഒട്ടവിൽ കുറിച്ചിട്ടുള്ളതു് മറന്നുപോയോ. ഒരു ചെറുപ്പക്കാരനെ വിവാഹം ചെയ്തുകൊള്ളുന്നതിനു എന്നെ അനുവദിച്ചിട്ടില്ലേ? ഞാൻ അവനെ അന്വേഷിക്കുന്നുണ്ടു്. എന്നാൽ നീലാംബുജം എന്നെ അങ്ങോട്ടും ഇങ്ങോട്ടും വിടുന്നില്ല. വൈകുന്നേരമെങ്കിലും എന്റെ വരനെത്തിരയാൻ സമയം ഇളവുചെയ്തുതരണം."

തർവ്വകാരൻ പൊട്ടിച്ചിരിച്ചുപോയി.

"റോസ! നീ സാധ്വീമണിയാണു്. ഞാൻ മരിച്ചാൽ ചെയ്യാനുള്ളതല്ലേ, അതിൽ എഴുതിയതു്. ഇപ്പോഴും ഞാൻ ജീവിച്ചിരിക്കുന്നില്ലേ?"

"എന്നാൽ ഞാൻ വേറെ ആരേയും അന്വേഷിക്കുന്നില്ല. ഇവിടെ എന്നും വന്നുകണ്ടുകൊള്ളാം."

"അതു് നന്നായിരിക്കും."

"എന്നാൽ എനിക്കു് ഒരപേക്ഷയുണ്ടു്. അടുത്ത മൂന്നു ദിവസം നീലാംബുജത്തെപ്പററി സംസാരിക്കയില്ലെന്നു് വാഗ്ദത്തം ചെയ്യണം."

"അതുപോലെ സമ്മതിച്ചു."

ഇത്രയും പറഞ്ഞു അവൾ അഴിയോടു് ചേർന്നുനിന്നു. വാൻസ്വീൽ ഒട്ടും മടിക്കാതെ അവളുടെ ഉദ്ഗ്രകോമളമായ ചുണ്ടിൽ ഒന്നു ചുംബിച്ചു

അവൾ ലജ്ജാപരവശയായി എന്നാലും പുഞ്ചിരിക്കൊണ്ടു് പ്രേമരസത്തിൽ നീന്തി നീന്തി അവിടെനിന്നും അന്തർദ്ധാനം ചെയ്തു.

---

## XIV

അന്നത്തെരാത്രി അവൾക്കു് അത്യധികം സന്തോഷപ്രദമായിരുന്നു. അതിനെ തുടർന്നുണ്ടായ ദിവസവും അതുപോലെതന്നെയായിരുന്നു.

കഴിഞ്ഞ എത്രയോ ദിവസങ്ങളായി കാരാഗൃഹം ഇരുട്ടടഞ്ഞു ഭീകരമായിക്കിടന്നു. മതിലുകളിൽ ഈറട്ടുമൂടി; വായുസഞ്ചാരമില്ലാതെ ഒരേനിലയ്ക്കുനിന്നു. വെളിച്ചം അല്പവും അകത്തുകടക്കാതായി.

മുൻ അദ്ധ്യായത്തിൽ വിവരിച്ചതിനു് അടുത്തദിവസം അയാൾ പ്രഭാതത്തിൽ ഉറക്കമെണീററുനോക്കിയപ്പോൾ ജനാലയുടെ ഇരുമ്പഴികളിൽക്കൂടെ ദിനകരന്റെ കിരണപ്രവാഹം തടസ്സമെന്യേ കടന്നു, കട്ടിലിനേയും കിടക്കയേയും പ്രകാശമാനമാക്കുന്നതോടുകൂടി ചൂടുപിടിപ്പിക്കുന്നതായി കണ്ടു

വാൻസ്വീൽ ജനാലയ്ക്കരികത്തു ഓടിച്ചെന്നു. ഒരു പുതിയ ജീവിതരംഗത്തു് പ്രവേശിച്ചപ്പോഴുള്ള സന്തോഷം അയാൾക്കുണ്ടായി! അതോടുകൂടി സ്വാതന്ത്ര്യവും അയാൾക്കു് സിദ്ധിച്ചതായി അനുഭവപ്പെട്ടു.

ഇതിനെല്ലാം ഏകകാരണം പ്രണയം ചൊരിയുന്ന കമനീയകാന്തിപ്രവാഹംതന്നെ.

ജയിലർ പുള്ളിയെ പരിശോധിക്കാൻ പതിവുപോലെ മുറിക്കകത്തുകടന്നു. എന്നാൽ തടവുകാരനിൽ മുമ്പുണ്ടായിരുന്ന മൌനമുദ്രയോ, മ്ലാനതയോ, നൈരാശ്യമോ ഒന്നും അയാൾ കണ്ടില്ല.

"എന്താണു്?" എന്നു് ജയിലർ ചോദിച്ചു.

"വിശേഷമൊന്നുമില്ല" എന്നായിരുന്നു വാൻവീൽ ഉത്തരം പറഞ്ഞതു്.

ജയിലർ കറുത്തിരുണ്ട മുഖഭാവത്തോടു് ബന്ധനസ്ഥനെ ആപാദമസ്തകം ഒന്നു് അവലോകനംചെയ്തു. ഒരു കാട്ടുപോത്തിന്റെ ക്രൂരതയും മൃഗവാസനയും ജയിലരുടെ മുഖത്തു് പ്രസ്ഫുരിച്ചു.

"ഭക്ഷണവും വാസവും സുഖംതന്നെയോ" എന്നു് ജയിലരോടു് വാൻവീൽ സധൈര്യം ചോദിച്ചു.

"ആഹാരമിതാ ഇരിക്കുന്നു. വേണമെങ്കിൽ ഭക്ഷിക്ക" ഇങ്ങനെ സക്രോധം പറഞ്ഞിട്ടു് അയാൾ മേശപ്പുറത്തു് ഭക്ഷണം നീക്കിവെച്ചു.

"കുടിയാലോചന എന്തുവരെയായി" എന്നു് ജയിലർ വാൻവീലിനോടു ചോദിച്ചു.

തടവുകാരൻ സംഭ്രമത്തിൽ മുഴുകി. വാൻവീലിനു് അയാൾ ചോദിച്ചതു തീരെ മനസ്സിലായില്ല.

"ഏതു് കുടിയാലോചന?"

"കേട്ടോ? ഡാക്ടർ! വേറെയുള്ളവരും മനുഷ്യരാണെന്നുള്ളതു് നല്ലപോലെ ഓർക്കണം. ഇനിമേൽ സൂക്ഷിച്ചുകൊള്ളാം."

"എന്താണു് സൂക്ഷിക്കാനുള്ളതു്? വേണ്ടതെല്ലാം പ്രവർത്തിച്ചുകൊള്ളണം. ഞാനും എന്നെസംബന്ധിക്കുന്ന സകലതും നിങ്ങളുടെ ബന്തോവസ്സിൽ ഇരിക്കയല്ലേ."

"അതു് ഉച്ചക്കു് കാണിച്ചുതരാം."

ജ്ജിയുടെ മുഖത്തു സൂക്ഷിച്ചുനോക്കി ഇങ്ങനെ പറഞ്ഞു:—

"ജയിക്കുന്നവൻ ചിരിക്കട്ടെ."

അന്നേദിവസം വിജയിയായതു് വാൻബീലായിരുന്നു. അതിനു ഒരു സംശയവുമുണ്ടാകുന്നില്ല. എന്തെന്നാൽ അയാളുടെ മനോഹാരിയായ റോസ കൃത്യം ഒൻപതുമണിക്കു പതിവുപോലെ വരികതന്നെ ചെയ്തു.

അവളുടെ കൈയിൽ അന്നു വിളക്കില്ലായിരുന്നു. പല തവണ വന്നും പോയും നല്ലപോലെ സ്ഥലപരിചയം സിദ്ധിച്ചിരുന്ന അവർക്കു മേലാൽ വെളിച്ചത്തിന്റെ സഹായംകൂടാതെ കാര്യങ്ങൾ നേടാൻ കഴിഞ്ഞിരുന്നു. അവളുടെ മുഖത്തു തെളിയുന്ന ലജ്ജയെ വെളിച്ചം പരസ്യമാക്കുമെന്നും ഭയപ്പെടാനില്ല.

രണ്ടു ചെറുപ്പക്കാർ, ഒന്നു് ആണും മറ്റൊന്നു പെണ്ണും, തമ്മിൽ എന്നും എന്താണു് സംസാരിക്കുക? രണ്ടു് ശതാബ്ദികൾ വീട്ടുനടയിൽവെച്ചു ഫ്രാൻസിയും, തെരുവീഥിയിൽവെച്ചു് സ്റ്റെഫിനിയും, പുഷ്പവാടിയിലിരുന്ന ഭാഗത്തിലും സംസാരിക്കാറുള്ള കാര്യങ്ങളെ അവരും അഴിക്കട്ടെടുത്തുവെച്ചു സംസാരിച്ചു.

ഒരേദിവസം തുടങ്ങുന്ന കഥയാകുന്ന പക്ഷിക്കു പിറകെ കൾ ചെറുക്കുന്ന കാര്യങ്ങളെപ്പറ്റി അവർ സംഭാഷണം ചെയ്തുകൊണ്ടിരുന്നു. നീലാംബരത്തെ ഒഴിച്ചു വേറെ എല്ലാറ്റിനേയും പറ്റി അവർ സംസാരിച്ചു.

മണി പന്ത്രണ്ടടിച്ചപ്പോൾ അവർ പതിവുപോലെ പിരിഞ്ഞു. റോസ ധരിച്ചിരുന്ന പട്ടുവസ്ത്രം പവനസംസർഗ്ഗത്താൽ പുറപ്പെടുവിച്ച ശബ്ദം അവൾ പോകുന്നേടവും പ്രിയനു സൂചനയായി ഭവിച്ചു. എങ്ങും പറ്റിപ്പിടിച്ചുപടർന്ന അന്ധകാരം അവർ രണ്ടുപേരേയും വേർപെടുത്തി.

എന്നും കണ്ടുപരിചയിച്ചിട്ടുള്ള റോസയെ അല്ല വാൻബീൽ ഇക്കാലങ്ങളിൽ കാണാറുള്ളതു്. സൌന്ദര്യത്തിന്റെ

യും സൗശീല്യത്തിന്റേയും സാരള്യത്തിന്റേയും സമ്പൂൎണ്ണാകാരമായിട്ടത്രെ അയാൾ അവളെ സംവീക്ഷണംചെയ്തുള്ളു്.

അവൾ നീലാംബുജത്തിന്റെ കാൎയ്യത്തെപ്പററി പറഞ്ഞുകൂടെന്ന തടഞ്ഞതിന്റെ രഹസ്യമെന്താവാം?

അവൾ ചെയ്ത ഒരൊററ അപരാധം അവളുടെ ആ അപേക്ഷമാത്രമാണു്.

അതിനാൽ മാത്രമാണു് സന്താപപൂൎണ്ണമായ ഹൃദയത്തോടെ അവൾ പരിപൂൎണ്ണയല്ലെന്നു് അയാൾ കൂടക്കൂടെ പറയാറുള്ളതു്.

പകുതി രാത്രികഴിവോളം അവളുടെ അപൂൎണ്ണതയെപ്പററി അയാൾ ചിന്തിച്ചുകഴിച്ചു. ഉണൎന്നിരിക്കുമ്പോൾ റോസയെക്കുറിച്ചു് അയാൾ ചിന്തിക്കും; ഉറങ്ങുമ്പോൾ അവളെ സ്വപ്നത്തിലും കാണും.

യഥാൎത്ഥത്തിലുള്ള റോസയെക്കാളും സ്വപ്നത്തിലെ റോസ സൌന്ദൎയ്യവതിയായിട്ടാണു് അയാൾ കാണാറുള്ളതു്. അപ്പോഴൊക്കെ അവളുടെ മുഖത്തു് അനുപമമായ ഒരു പ്രസാദവികാസവും, അപ്രതിമമായ സൌന്ദൎയ്യവും, അനൎഘമായ പ്രേമവും നിറഞ്ഞുവഴിയുന്നുണ്ടായിരുന്നു. സ്വപ്നത്തിലെ റോസ നീലാംബുജത്തിനെക്കുറിച്ചു സംസാരിക്കുന്നതിനും മടിച്ചിരുന്നില്ല. എന്നുമാത്രമല്ല, അവൾ നീലിമയേറിയ ഒരു കമനീയപുഷ്പത്തെ അയാൾക്കു സമ്മാനിക്കുകയുംകൂടെ ചെയ്തിരുന്നു. ചെടി നട്ടിരുന്ന ചൈനാപ്പാത്രംതന്നെ എന്തു മനോഹരം!!

വാൎബിൽ പെട്ടെന്നുണൎന്നു.

“ഓമനേ, റോസീ! ഞാൻ നിന്നെ സ്നേഹിക്കുന്നുണ്ടു്” എന്നു അയാൾ ഉറക്കെ ഉച്ചരിച്ചു.

അപ്പോൾ നേരം നല്ലപോലെ പുലൎന്നിരിക്കുന്നു. അതിനാൽ പിന്നീടു ഉറങ്ങാൻ അയാൾ ശ്രമിച്ചില്ല. ഉണൎന്നിരിക്കുമ്പോൾ ഉണ്ടാകാറുള്ള ചിന്ത അയാളെ ചൂഴ്ന്നു.

റോസ നീലാംബുജത്തെപ്പററി സംസാരിച്ചിരുന്നെങ്കിൽ അയാൾ അവളെ പരിപൂൎണ്ണസ്ത്രീകളുടെ കൂട്ടത്തിൽ ചേൎക്കുമായിരുന്നു. അപ്പോൾ അവളെ സൌന്ദൎയ്യവതികളായ സെമിരാമിസ്സിനോടോ, ക്ലീയപാത്രയോടോ, എലിസബത്തിനോടോ, അസ്ത്രിയായിലെ ആനിയോടോ, ഉപമിക്കാമായിരുന്നു. ലോകഖ്യാതരായിട്ടുള്ള സൌന്ദൎയ്യവതികളായ രാജ്ഞിമാരുടെ കൂട്ടത്തിൽ ഒരു സ്ഥാനം അവൾക്കും നല്കാമായിരുന്നു.

നീലാംബുജത്തെപ്പററി സംസാരിച്ചുകൂടെന്നു പറഞ്ഞു എഴുപത്തിരണ്ടു മണിക്കൂറിൽ മുപ്പത്തിയാറും കഴിഞ്ഞു. ശേഷമുള്ളതിൽ പതിനെട്ടും അവളെ കാണ്മാനും അതിനുശേഷമുള്ള സമയം അവളെ ചിന്തിച്ചും കഴിക്കാൻ അയാൾ തീൎച്ചയാക്കി.

റോസ അല്പനേരവും തെററാതെ ക്ലിപ്തസമയത്തു ഹാജരായി. വാൻബിൽ പൂവിൻെറ സ്ഥിതി അറിയാനുള്ള ഉൽക്കണ്ഠയായ അവൾക്കു നേരെ വെളിവാക്കി.

അഴിയുടെ അടുത്തുവന്നു നില്ക്കുന്നതിനു് ഒന്നിനൊന്നിനു് അവൾക്കു ഒരു സങ്കോചവും തോന്നിയില്ല. അഴിഞ്ഞു ചിന്നിക്കിടക്കുന്ന തലമുടിയെ അയാൾ ചുംബിക്കുന്നതിൽ അവൾ വിരോധിച്ചില്ല. ചുംബിക്കുന്നതിനു സുകുമാരങ്ങളായ കൈകളെ അവൾ അഴിയിൽക്കൂടെ അകത്തുനീട്ടിക്കൊടുത്തു.

സാധുപെൺകുട്ടി! പൂവിനെപ്പററി സംസാരിക്കുന്നതിനേക്കാളും അപകടമേറിയ ഒന്നാണു് അവർ തമ്മിലുള്ള പെരുമാററമെന്നു് അവൾ അറിഞ്ഞില്ല. എന്നും അഴിഞ്ഞ വാൎകുന്തലും, വരണ്ട തൊണ്ടയും, വീൎത്ത കണ്ണുമായി അഴിക്കു സമീപംവരാനേ അവൾ ശീലിച്ചിരുന്നുള്ളു.

അടുത്തദിവസം രാത്രിയിലും അവൾ ഹാജരായി. തമ്മിൽ അഭിവാദനം നടത്തിയശേഷം അവൾ ഒരുചുവടു് അഴിയിൽനിന്നും മാറിനിന്നു. വാൻബീലിൻെറ മുഖത്തുക്ക

ഏററമേറാളം ലക്ഷീകരിച്ചു. അന്നു് അയാൾ കണ്ടുവെങ്കിൽ തീർച്ചയായും അഴികളെയും തകർത്തുകൊണ്ടു് അവൾക്കടുത്തു ചെല്ലുമായേനെ.

"അവൾ സുഖമായിരിക്കുന്നു" എന്നു് റോസ അഭിപ്രായപ്പെട്ടു.

"അവൾ സുഖമായിരിക്കുന്നോ? ആരു്?" എന്നു അത്ഭുതപരതന്ത്രനായി ചാൾസ് ചോദിച്ചു.

"അവളെ—എന്റെ സഹോദരി—നീലാംബുജം"

"അതിനെപ്പററി സംസാരിക്കാമോ"

"ധാരാളം" എന്നു കുഞ്ഞിനെപ്പററി സംസാരിക്കാൻ അവസരം ലഭിച്ച ഒരു മാതാവിനെപ്പോലെ വാത്സല്യത്തോടു് അവൾ മറുപടി പറഞ്ഞു.

"ഹാ റോസേ!........" എന്നു പറയാനുള്ള ആവേശത്തിൽ അവളെ സംബോധനം ചെയ്തിട്ടു് അരുണമായ അധരങ്ങളോ, പരിപുഷ്ടമായ കവിൾത്തടങ്ങളോ, കോമളമായ കൈവല്ലികളോ, ഏതെങ്കിലും ഒന്നു ചുംബിക്കാൻ കിട്ടുമോ എന്നുള്ള ആസക്തിയാൽ അയാൾ അഴിക്കിടയിൽക്കൂടി മുഖകമലം നീട്ടി.

കിട്ടിയതു് അത്യുഗ്രമായ ആശാഭംഗമായിരുന്നു. റോസ പെട്ടെന്നു തെറ്റി. പിടിക്കുമ്പോൾ പിടയുന്ന പക്ഷിപോലെ അകന്നു. അല്പവും താമസിക്കാതെ ചാൾസ് സംഭാഷണം തുടർന്നു.

"നീലാംബുജം വളർന്നോ?"

"ഉവ്വ. നല്ലവണ്ണം."

"എത്ര വളർന്നു?"

"എന്നോളം വരെ."

"റോസേ! വേണ്ടവണ്ണം ശ്രദ്ധിക്കണം; വേഗം വളർന്നു വരട്ടെ."

"ഇതിൽക്കൂടുതൽ എങ്ങനെ സൂക്ഷിക്കാം. ഞാൻ അതിനെയല്ലാതെ മറെറാന്നിനേയും പററി ചിന്തിക്കാറില്ല."

"വേറെ ഒന്നിനേയും? എന്നാൽ ഞാൻ അസൂയപ്പെടുന്നു."

"അവിടുന്നു തെറ്റിദ്ധരിക്കരുതേ. നീലാംബുജത്തിനെപ്പറ്റിയുള്ള ചിന്ത അവിടുത്തെപ്പറ്റിത്തന്നെ. രണ്ടും വ്യത്യാസമില്ലല്ലോ. ഉറക്കമെഴുന്നേല്ക്കുമ്പോഴും ആദ്യമായി അതിനെയാണു കാണുക. ദിവസാവസാനത്തിൽ കാണുന്നതും അതിനെമാത്രം. പകൽ മുഴുവനും അതിന്റെ പരിചരണം ചെയ്തു കഴിക്കുന്നു. എന്നിട്ടും എന്തിനാണു കുറ്റം?"

"അതു് നിനക്കുള്ള സ്ത്രീധനമാണു്."

"അതേ; അതിനാലാണു ഞാൻ ഒരു യുവാവിനെ വിവാഹംചെയ്യും. ആ ആളെ ഞാൻ സ്നേഹിക്കും."

"ഹാ! അതെന്തു വാശിയാം. ഒരുതരം സംസാരിക്കുന്നു?"

അന്നത്തെ രാത്രിയിൽ വാൾട്ടറിനെപ്പോലെ ഭാഗ്യവാനായി ആരും ഉണ്ടായിരുന്നില്ല. റോസയുടെ കൈ അയാൾ പിടിച്ചു് തലോടിക്കൊണ്ടു് കുറേനേരം അവർ നീലാംബുജത്തെക്കുറിച്ചു സംസാരിച്ചു.

അപ്പോൾ മുതൽ നീലാംബുജവും ഭാഗം പറ്റുന്നതുപോലെ വാൾട്ടറിനു തോന്നി. അതുമുതൽ രണ്ടുപേരുടെയും ഹൃദയം ഒന്നിച്ചു സംരക്ഷണം ചെയ്തു.

കാലം പിന്നെയും കഴിഞ്ഞു.

ക്രമേണ ഇലകൾ വളർന്നുവന്ന ചെടിയിൽ മൊട്ടും കാണാറായി. ഈ വിവരം വാൾട്ടറിനെ ക്രമത്തിലധികം സന്തോഷിപ്പിച്ചു. അയാൾ അനേകം ചോദ്യം അതിനെപ്പറ്റി റോസയോടു ചോദിച്ചു.

"തീർച്ചയായും പുഷ്പിച്ചുള്ളതന്നെയോ?"

"അതേ. പുഷ്പിച്ചുള്ളതന്നെ."

അയാൾ രോമാഞ്ചകഞ്ചുകിതനായി.

"ദൈവമേ......" എന്നു് അയാൾ ആക്രോശിച്ചു.

പിന്നെയും റോസയെ അഭിമുഖീകരിച്ചു:—"പുഷ്പം പൂ

ആകൃതിയിലല്ലേ?" എന്നു് അയാൾ ചോദിച്ചു.

"അതെ—എന്നാൽ ശരിയായ വൃത്തമല്ല. ഓരോ ഇലയും പച്ചനിറമായിരിക്കുന്നു.

ദിവസം അവരറിയാതെതന്നെ ഓരോന്നായി കഴിഞ്ഞു. റോസ നീലാംബുജത്തെ തന്റെ ഹൃദയത്തിനൊപ്പം നിഗ്രഢമായും സൂക്ഷിച്ചു. റോസ, പുഷ്പം വിടർന്നു എന്നു് ഓടിവന്നു അടുവുകാരനോടു പറഞ്ഞു:—

"വിടർന്നോ?" എന്നു ചോദിച്ചുകൊണ്ടു് അയാൾ ഓടി അടുക്കെത്തുവന്നു.

"അതെ. പലനിറവും അതിൽ കാണ്മാനുണ്ടു്. തലമുടിപോലെ നാരുകളും കാണാം."

"ഏതുനിറമാണു് അധികം?"

"നീല."

"ഒരുമാതിരി നീലമോ?"

"ഉം-ം-"

"റോസ നീലാംബുജമാണതു്. നീ അതിനെക്കാളും ശോഭിക്കുന്നു. ആസുരമായ നക്ഷത്രങ്ങൾ നിന്നെക്കണ്ടു സാസൂയം സൂക്ഷിച്ചു നോക്കുന്നു."

"അവൾ ഒന്നു ചിരിച്ചു"

"റോസ! നിന്റെ പ്രയത്നഫലമായിട്ടാണു് ഇതു പുഷ്പിച്ചതു്. പുഷ്പത്തെ എനിക്കു കാണ്മാൻ സാധിക്കുകയില്ലല്ലോ? അതിനുപകരം ഓമനയുടെ ഹസ്തങ്ങളെ ചുംബിക്കാം"

അവൾ അറിയാതെ അഴികരികത്തു നീങ്ങിയതും അയാൾ അവളുടെ ശീതളമായ കവിളത്തു ചുംബിച്ചതും ഒന്നിച്ചു കഴിഞ്ഞു.

"ഞാൻ പുഷ്പത്തെ നുള്ളിക്കളയും" എന്നു് അവൾ സങ്കോചപുരസ്സരം പറഞ്ഞു. അപ്പോൾ അവളുടെ കവിൾത്തടം തുടുത്തു.

"റോസേ! അരുതു്. ഞാൻ ഇനി ഒന്നും ചെയ്കയി

ട്ടി. പുഷ്പത്തെ നീ അധികം വെയിലുതട്ടാതെ ഒരിടത്തുവെച്ചു സൂക്ഷിക്കണം. രണ്ടുമൂന്നു ദിവസം കഴിഞ്ഞു കൃഷിപ്രദർശനസംഘാദ്ധ്യക്ഷനെ വിവരം തെര്യപ്പെടുത്തണം. അപ്പോൾ നിനക്കു ഒരു ലക്ഷം കിട്ടും.

അവൾ മന്ദഹാസം തൂകി. അതു പൂർണ്ണചന്ദ്രൻ പൊഴിഞ്ഞ വെൺനിലാവിനോടു ചേർന്ന് പരിസരത്തെ വെൺചാറുപൂശിച്ചു.

"റോസ്! നിന്റെ കൈവശം കുറച്ചെങ്കിലും പണമുണ്ടോ?"

"ആവശ്യത്തിനുണ്ട്"

"എങ്കിലും എത്രയാണ്?"

"മൂന്നൂറു ഗിൽഡർ"

"നീ ആ ധനത്തെ വ്യയംചെയ്തു സംഘാദ്ധ്യക്ഷനെ പോയി കാണണം."

"അപ്പോൾ പുഷ്പത്തെ കാക്കുന്നതാർ?"

"കൂടെ കൊണ്ടുപോകണം."

അങ്ങനെയാകുമ്പോൾ നാം തമ്മിൽ പിരിയേണ്ടിവരുന്നു."

"മധുരഹാസിനി—എനിക്കു സ്വാതന്ത്ര്യമുണ്ടായിരുന്നെങ്കിൽ ഞാൻകൂടെ വരുമായിരുന്നു. നിന്നെക്കൂടാതെ എനിക്കു ജീവിച്ചിരിക്കാൻ സാധിക്കുമെന്നു തോന്നുന്നില്ല. വേറെ ആരെയെങ്കിലും അവിടെ അയയ്ക്കുന്നതാണുത്തമം. വിവരമറിഞ്ഞാൽ അദ്ധ്യക്ഷൻ ഇവിടെ വരും"

അയാൾ പെട്ടെന്നു വിചാരധാരയെ നിറുത്തീട്ട്—

"റോസ്, പുഷ്പം നല്ല നിലമാണെങ്കിൽ സമ്മാനാർഹമായിത്തീരുകയില്ല"

"അതു് ഇനിയും തീർച്ചയാക്കാൻ പാടില്ല. നാളെ ഞാൻ നോക്കി വിവരമറിയിക്കാം."

"അതുവരെയും ഞാൻ എങ്ങനെ കഴിച്ചുകൂട്ടും?"

"എന്നാൽ ഞാൻ ഒരുകാര്യം ചെയ്യാം. രാത്രിതന്നെ

വിടരുന്നെങ്കിൽ വന്നു വിവരമറിയിക്കാം. പകലാണെങ്കിൽ ഒരു കടലാസ്സിൽ ഞാൻ വിശേഷമറിയിക്കാം.”

“അങ്ങനെയാവട്ടെ”

രാത്രി മണി പത്തടിച്ചു, റോസ അവിടെനിന്നു പോയി.

രാത്രി അവസാനിക്കാറായി. ഓരോ നിമെഷവും റോസ വന്നില്ലല്ലൊ എന്നു് അയാൾ നോക്കി നോക്കി സമയം കഴിച്ചു.

റോസയാകട്ടെ നീലാംബുജത്തെ നോക്കി രാത്രിമുഴുവനും പോക്കി. കൺമുമ്പിൽനിന്നും അതിനെ അവൾ അകറ്റിട്ടൊട്ടുവിട്ടില്ല. അത്ഭുതങ്ങളിൽവെച്ചു് അത്യത്ഭുതമായിട്ടുള്ള ആ പുഷ്പം എങ്ങനെയിരിക്കുമെന്നു ലോകം അറിഞ്ഞിട്ടില്ല. ഇങ്ങനെയൊരു നീലാംബുജം ഉണ്ടെന്നുള്ളതും ആരും അറിഞ്ഞിട്ടില്ല.

തടവുകാരനായ വാൻഷീലാണു് അസാധാരണമായ ഈ പുഷ്പത്തിന്റെ ഉടമസ്ഥനെന്നു ലോകം അറിയുമ്പോൾ അവർ എത്ര പ്രശംസിക്കും.?

നേരം വെളുത്തു. വാൻഷീലിനു് ഒരു വിവരവും പുഷ്പത്തെക്കുറിച്ചു കിട്ടിയില്ല.

രാത്രിയായപ്പോൾ പതിവനുസരിച്ചു റോസ ആഹ്ളാദചിത്തയായി, സ്വച്ഛന്ദം വിഹരിക്കുന്ന ഒരു ഹംസത്തിനൊപ്പം പ്രസന്നവദനയായി വന്നുനിന്നു.

“എങ്ങനെയിരിക്കുന്നു?”

“ശരിയായും വളരുന്നുണ്ടു്.”

“നീലമാണോ?”

“അതെ.”

“ഒരു പുള്ളിയുമില്ലേ?”

“ഒന്നുമില്ല.”

“ഹാ റോസേ. ഞാൻ നിന്നോടും പുഷ്പത്തിനോടും സ്വപ്നംകണ്ടു കഴിക്കയായിരുന്നു.”

"ഇനി എന്തു ചെയ്യണം"

"ആരെ എങ്കിലും—വിശ്വാസമുള്ളവരെ മാത്രം—ഈ വിവരംകാണിച്ച് ഒരെഴുത്തുകൊടുത്ത് അയയ്ക്കണം. താമസിച്ചാൽ, അപകടം സംഭവിക്കും."

"ഞാൻ ഒരാളെ നിശ്ചയിച്ചിട്ടുണ്ട്"

"അയാൾ വിശ്വാസിയാണോ?"

"എന്നെ സ്നേഹിക്കുന്ന ഒരുവനാണ്."

"ചെറുപ്പക്കാരനായിരിക്കും?"

"അല്ല. ആ ആൾ ഒരു വല്യകാരണോനാണ്. വയസ്സ് ഇരുപത്താറു വരും."

"അയാളെ അയച്ചാൽ അവിടെ പത്തുമണിക്കകം എത്തും. റോസ കടലാസ്സും പെൻസിലും—വേണ്ട—മഷിയും പേനയും—തയ്യാറാക്കൂ. ഞാൻ എഴുതുന്നില്ല. ശയ്യയിലിങ്ങു കിടന്ന് ദുരാലോചന നടത്തുന്നുവെന്ന് കാണുന്നവർ വ്യാഖ്യാനിക്കും. നീതന്നെ എഴുതിക്കൊള്ളൂ. പ്രദർശനസംഘാധ്യക്ഷനാണ് എഴുതേണ്ടത്."

"അദ്ദേഹം വരാൻ താമസിച്ചാൽ"

"രണ്ടു ദിവസം താമസിച്ചാൽ എന്ത്? പുഷ്പത്തെ സ്നേഹിക്കുന്ന ഒരുവൻ വിവരം കിട്ടിയാൽ അല്പവും താമസിക്കയില്ല. ലോകത്തിലെ എട്ടാമത്തെ അത്ഭുതം കാണാൻ ആർക്കാണില്ല? അതിന്റെ ഛായ അദ്ദേഹം എടുത്തുകൊള്ളും. ഒരു പ്രതി നമുക്കും തരും. അതിനെ സൂക്ഷിച്ചുകൊള്ളണം. അദ്ദേഹം വന്നു കാണുന്നതിനുമുമ്പ് വേറെ ആരും കാണാൻ ഇടയാകരുത്. നീലാംബുജത്തിനെ കാണുന്നവർ മോഷ്ടിക്കാൻ തുനിയും."

റോസ ഇതെല്ലാം കേട്ടുകൊണ്ടുനിന്നു.

പിന്നെയും അയാൾ പറഞ്ഞു.

"ഇതിനെ നല്ലപോലെ സൂക്ഷിക്കണം. ആളുകൾ ഒരു ഗിൽഡർ മോഷ്ടിക്കുന്നതിനുകൂടി മടിക്കുന്നില്ല.' പിന്നെയാണോ ഒരു ലക്ഷം."

"ഞാൻ രാവും പകലും ഒന്നുപോലെ സൂക്ഷിച്ചുകൊള്ളാം."

"പുഷ്പം വിടരുന്നതെന്നാ?"

"ഏകദേശം" എന്നു് അവൾ തെളിഞ്ഞ കണ്ണുകളോടുകൂടി ഉത്തരം പറഞ്ഞു.

"പൂർണ്ണമായും വിടർന്ന ഉടനെ അദ്ധ്യക്ഷനെ തെര്യപ്പെടുത്തണം."

ഉടൻ അവിടത്തേയും തെര്യപ്പെടുത്തണമേ?

അവൾ സങ്കടമനുഭവിക്കുന്ന മട്ടിൽ ഒരു നെടുവീർപ്പിട്ടു.

എന്നിട്ടു അവൾ തുടർന്നു:—"ഞാൻ ഇതാ തിരിച്ചുപോകുന്നു. വിടർന്നാൽ ഉടനെ അറിയിക്കാം."

റോസ ഓടിപ്പോയി. വാൻബീൽ തുറന്നുകിടന്ന ജനാലയിലൂടെ വിശാലമായ പ്രാന്തപ്രദേശത്തെ നിരീക്ഷിച്ചു.

"റോസ എന്നെയും നോക്കുന്നുണ്ടാവും. അവളുടെ നീണ്ടുവിടർന്ന കണ്ണുകൾക്കെതിരെ നീലാംബുജവും റോസാപ്പൂക്കളുമായി പിടഞ്ഞുണ്ടാവാം. ഒരുപക്ഷേ അവൾ അതിന്റെ ക്രൂരമായ തണ്ടിൽ ഓമനയായ കൈകൾ ചേർത്തു പിടിക്കയും ചെയ്യുന്നുണ്ടാകാം. നീലിമ കൊള്ളുന്ന ഓരോ ഇലയേയും അവൾ മനോഹരമായ ചൊല്പ്പണിച്ചുണ്ടുകൾ അണച്ചു ചുംബനം ചെയ്യുമായിരിക്കാം. നല്ല കോമളമായ പുഷ്പങ്ങൾ. ഒരു നീലം കലർന്ന തങ്കനിറം. ഇങ്ങനെ അയാൾ മനോരാജ്യത്തിൽ സ്വച്ഛന്ദം വിഹരിച്ചു. അപ്പോൾ തെക്കുവശത്തു ആകാശത്തോടു പ്രകാശിച്ച ഒരു നക്ഷത്രം സ്ഥാനം തെറ്റി കീഴ്പ്പോട്ടുപോന്നു. അതുകണ്ടു ശേഷമുള്ള നക്ഷത്രങ്ങൾ ഒന്നു വിറകൊണ്ടു.

വാൻബീലിന്റെ ദേഹത്തു് തണുപ്പു ക്രമേണ വ്യാപിച്ചു.

"സർവ്വജ്ഞനായ സകലേശ്വരൻ എന്റെ പുഷ്പത്തിനും ജീവൻ കൊടുക്കുന്നുണ്ടാവാം." ഇങ്ങനെ അയാൾ പുലമ്പി.

അധികം താമസിക്കാതെ ഒരു ശബ്ദം അഴികളിടയിൽകൂടെ കടന്നു് അയാൾക്കു് ഉണർവ്വു നല്കി.

റോസ വാൻബീലിനോടു എന്താ പറവാൻ വന്നിരിക്കുന്നതു്.

“പുഷ്പം വിടർന്നു—നീലനിറം—കറുത്ത പുള്ളികളില്ല—”

“എനിക്കു് കാണാൻ സാധിക്കുകയില്ലല്ലോ” എന്നു് വാൻബീൽ മനസ്സിടിവോടു പറഞ്ഞു.

“ഇതാ നോക്കണം” എന്നു് മധുരസ്വരമുച്ചരിച്ചുകൊണ്ടു് അവൾ വിളക്കു തെളിയിച്ചു. എന്താശ്ചര്യം! നീലാംബുജം മന്ദമന്ദം തല തട്ടി ചാഞ്ചാടുന്ന കാഴ്ചയാണു് തടവുകാരൻ കണ്ടതു്.

അയാൾ അതുനോക്കി അല്പനേരം അങ്ങനെ നിന്നുപോയി. വാക്കുകൾ വഴങ്ങാതായി.

“ദൈവമേ! അങ്ങു് എന്റെ ഈ പരിതാപാവസ്ഥിതിയിലും സ്വർഗ്ഗീയപ്പൂ വിടരുന്നുവല്ലോ” എന്നു് അയാൾ ഒരു വിധം അവ്യക്തഭാഷയിൽ പറഞ്ഞു.

നീലാംബുജം ചേതോഹരംതന്നെ. പാവനവും, സുരഭിലവും, സുന്ദരവുമായ ആ പുഷ്പം ഏവരെയും ആകർഷിക്കുന്നതിനു പര്യാപ്തമായിരുന്നു. പച്ചിലകളുടെ ഇടയിൽ നീലമയ പുഷ്പം ഓരോ ദളത്തിലും ശരിയായ നിറത്തിൽ വഹിച്ചു മന്ദമന്ദം ചാഞ്ചാടുന്നു. പുഷ്പം നീലം, എളിയ നീലം, നല്ലനീലം, അല്ല, തനിനീലം എന്നു സംശയത്തിനിടയാക്കി.

“റോസേ! നീ വേഗം കത്തെഴുതി കാര്യങ്ങൾ നടത്തണം. അധികം താമസിക്കാൻ പാടില്ല.”

അവൾ അതുകേട്ടു് പുഞ്ചിരിതൂകി. അഴിഞ്ഞ പിൻഭാഗത്തെ ആവരണം ചെയ്യുന്ന കബരീഭാരത്തെ ഇളക്കംകൊണ്ടു് ഒതുക്കി അവൾ തയ്യാറാക്കിയ കത്തു് അഴികളിടയിൽ നീട്ടി.

ഹൊഫ്മാനെപ്പറ്റ അത്യുക്ഷരം,

“നീലാംബുജം” താമസിയാതെ പരിപൂർണ്ണാവസ്ഥയെ പ്രാപിക്കും. പൂന്തോട്ടത്തിൽ ജയിലിനകത്തിരിക്കുന്ന ആ പുഷ്പത്തെ അവിടുന്ന് കട്ടുചെയ്തു കൊണ്ടുപോകണമെന്നു സവിനയം അപേക്ഷിക്കുന്നു. ജയിലധികാരിയുടെ മകളാണ് ഞാൻ. അച്ഛന്റെ തടവുകാരെപ്പോലെ ഞാനും കാരാഗൃഹവാസം നയിക്കുകയാണ്. സ്വാതന്ത്ര്യമില്ലാത്ത ഈ കൈകൾ പുഷ്പത്തെ എങ്ങനെ അവിടെ എത്തിക്കും. അതിനാലാണ് വന്നുകൊണ്ടുപോവണമെന്ന് ഞാൻ വീണ്ടും അപേക്ഷിക്കുന്നത്.

ഈ പുഷ്പത്തിന് “റോസവാൻഷീൽ” എന്ന് പേരിടുകയും വേണം.

എന്ന്,
വിനീതയായ റോസ.



വാൻഷീൽ കത്തു സഗൗരവം വായിച്ചു. “റോസേ! നീ എഴുതിയ കത്ത് അഭിനന്ദനീയമായിരിക്കുന്നു. ഞാൻ എഴുതിയിരുന്നെങ്കിൽ ഇത്ര നന്നാകയില്ലായിരുന്നു. നമ്മുടെ പ്രേമസ്വരൂപമായ പുഷ്പത്തെ ഭദ്രമായിട്ടും സൂക്ഷിക്കണം. വേഗം അയയ്ക്കാനും മടിക്കരുത്.”

ഇത്രയും പറഞ്ഞശേഷം വാൻഷീൽ മേൽവിലാസം പറഞ്ഞുകൊടുത്തു.

റോസ നിസ്സഹായയും പരിശുദ്ധയുമായ യുവതി; വാൻഷീൽ നിരുത്സാഹിയും ധനവാനുമായ ഒരു യുവാവ്. അവർ രണ്ടുപേർക്കും പരസഹായം അത്യാവശ്യമായിരുന്ന ഒരു കാലഘട്ടത്തെക്കുറിച്ചാണ് നാം പ്രതിപാദിക്കുന്നത്.

രണ്ടുപേരും കെട്ടിക്കിളുർത്തിയ അനുരാഗസൗധം അടിതകർന്നു പൊളിയാറായിരിക്കുന്നു. അതോടൊന്നിച്ച് അവരുടെ ജീവിതസരണിക്കും സാരമായ വ്യതിയാനം വന്നേക്കാം.

ജേക്കബിൽ, ബോക്സ്റ്റലിന്റെ ഛായ വേണ്ടുവോളം കാണാവുന്നതാണ്. അയാൾതന്നെയാണ് റോസയെ സദാ

അനുഗമിച്ചുകൊണ്ടിരുന്നതു്. വാൻബീലും നീലാംബരുവും അയാളുടെ ചിന്തയിൽനിന്നും ഒരിക്കലും അകന്നിരുന്നില്ല. അയാൾ ഒന്നാന്തരം ലഹരിപദാർത്ഥങ്ങൾ കൊടുത്തു് ജയിലരെ പാട്ടിലാക്കി ഏതാനും മാസങ്ങളായി ചൊല്പടിക്കു നിറുത്തിയിരിക്കയാണു്. അതുമൂലം റോസയുടെ സകല പെരുമാററവും അയാൾക്കു അറിവാൻ സാധിച്ചു.

അയാൾ റോസയോടു അടുക്കാൻ ശ്രമിച്ചു. അവളോടു് വിവാഹത്തിനെപ്പററിയും മററും സംസാരിച്ചു് അയാളുടെ സമഗ്രമായ ഉദ്ദേശത്തെ അവളിൽനിന്നും മറച്ചുവെച്ചു.

റോസ ബുദ്ധിശൂന്യയായ ഒരു പെൺകുട്ടിയായിരുന്നില്ല. തോട്ടത്തിൽ എപ്പോഴും കണ്ടുകൊണ്ടിരുന്ന മനുഷ്യാകൃതിയെ അവൾ വെറുക്കുക മാത്രമല്ല, അയാളെ സൂക്ഷിച്ചു വേണ്ടത്ര പ്രവൃത്തിക്കയുംകൂടി ചെയ്തു.

ജയിലർ ചെടിയുടെ മുകുളത്തെ നശിപ്പിച്ചപ്പോൾ ജേക്കബ്ബിനുണ്ടായ ദേഷ്യം വായനക്കാർ അറിഞ്ഞിരിക്കാം. അതു വാൻബീലിന്റെ പക്കൽ ഇനിയും തന്റെ വിത്തു് ഉണ്ടെന്നോർക്കാതെ പ്രകടിപ്പിച്ചതായിരുന്നു.

* അവൾ തടവുകാരന്റെ മുറിയിൽ പോകുന്നതും തിരിച്ചു വരുന്നതും ആ ഘാതകൻ പലപ്പോഴും കണ്ടിട്ടുണ്ടു്. പക്ഷേ അവൾ അയാളെ ഒരു പ്രാവശ്യം മാത്രമേ കണ്ടുള്ളൂ. അന്നു് അയാൾ കോണിപ്പടി കയറുമ്പോഴായിരുന്നു.

റോസ ഒരു വലിയ പൂച്ചട്ടി ഒരു മുറിയിൽനിന്നും മറെറാരു മുറിയിലേക്കു കൊണ്ടുപോകുന്നതും, അതിൽ വെള്ളം തളിക്കുന്നതും സമീപത്തിരുന്നു വളമിടുന്നതും അയാൾ സുവ്യക്തമായി കണ്ടറിഞ്ഞു. അതുകഴിഞ്ഞു് അയാൾ ജയിലിനടുത്തു് അവളുടെ മുറിക്കു എതിരെയായി ദൂരത്തുള്ള ഒരു കെട്ടിടം വാടകയ്ക്കു എടുത്തു ദൂരദർശിനിയുടെ സഹായത്താൽ

വാൻജീലിന്റെ പ്രവൃത്തികളെ മുൻപു് നിരീക്ഷണം ചെയ്തുപോലെ അവളുടെ ദിനചര്യയേയും നോക്കിവന്നു.

രണ്ടുമൂന്നുദിവസത്തെ അശ്രാന്തപരിശ്രമംകൊണ്ടു് അയാളുടെ സകല സംശയങ്ങളും തീർന്നു. കാലത്തുമുതൽ വൈകുന്നേരംവരെ പൂച്ചട്ടി അവളുടെ മുറിയിൽ ജാലകത്തിനടുത്തിരിക്കും. അതിന്റെ സമീപത്തു അതിൽനിന്നും കണ്ണെടുക്കാതെ സുകുമാരിയായ റോസയും നിഷ്ഠയോടെ ഇരിക്കും. പുഷ്പഫലാലംകൃതമായ വള്ളികൾ ചുററിപ്പിണഞ്ഞ നിലയിൽ വിനിഷ്ഠിതമായ 'ജനാലക്കൂട്ടത്തു്', 'വള്ളീഗൃഹത്തിൽ' രംഗങ്ങളെല്ലാളും അവൾ പരിശോധിച്ചു.

നീലാംബുജത്തെ അവലോകനം ചെയ്യുംതോറും ജെക്കലിന്റെ ഉള്ളിൽ ആഗ്രഹം തിളച്ചുപൊങ്ങി.

രാത്രിയിൽ മഞ്ഞു് പെയ്യുമ്പോൾ അവൾ ചെടിയെ അകത്തെടുത്തു മാററും. അല്ലെങ്കിൽ മഞ്ഞുതുള്ളി അതു ചീത്തയാക്കുമെന്നു് അവൾ ധരിച്ചിരുന്നു. അതുപോലെതന്നെ അസഹനീയമായ സൂര്യപ്രകാശമുള്ളപ്പോൾ അവൾ അതിനെ തണലത്തു മാററിവെക്കും.

ഇതെല്ലാം കണ്ടനാൾമുതൽ ആ പരദുഷ്ടൻ നീലാംബുജത്തിന്റെ മധുരിമയെ ആസ്വദിക്കാൻ ആരംഭിച്ചു. അതു് വളരുംതോറും അയാളുടെ ആഗ്രഹങ്ങളും വളർന്നുവന്നു.

എല്ലാദിവസം അവൾ എങ്ങും പോകാതെ പുഷ്പത്തെ മാത്രം സൂക്ഷിച്ചുകൊണ്ടിരുന്നു.

ഫോക്സൽ (എന്നുതന്നെ അയാളെ വിളിക്കാം) പൂച്ചട്ടിയോടുകൂടി പുഷ്പത്തെ അപഹരിക്കുന്നതിനു തീർച്ചപ്പെടുത്തി. അതു് കൈവശമായാൽ ഒരു ലക്ഷം ഗിൽഡറും തനിക്കു ലഭിച്ചുപോയെന്നു അയാൾ ദൃഢമായും വിശ്വസിച്ചു.

എങ്ങനെയാണു് അതിനെ മോഷ്ടിക്കുക? ഇതാണു് അയാളുടെ ഹൃദയത്തിൽ കത്തിജ്ജ്വലിച്ച ചിന്ത. അതിനെ മോ

പ്പിക്കണമെങ്കിൽ റോസ അവിടെ ഇല്ലാതിരിക്കണം. അവർ അവിടം വിട്ടുന്ന സമയമെന്തെന്നു ബോക്സ്റ്റൽ നിത്യപരിചയത്താൽ അറിഞ്ഞു. പ്രണയികൾ ഒന്നിച്ചു് അഭിസന്ധിക്കുന്ന സമയമാണു് ചൌര്യവൃത്തിക്കു സൗകര്യമെന്നു് അയാൾ തീരുമാനിച്ചു. അതിരിക്കുന്ന മുറിയും പരിസരവും പരിചയപ്പെടുന്നതിനു അയാൾ രണ്ടുമൂന്നുദിവസം അവിടെ ചുററിനടന്നു. കതകു രണ്ടുപൂട്ടു ഇട്ടാണു് അവർ പൂട്ടിയിരുന്നതു്. അവ എളുപ്പത്തിൽ തുറക്കാവുന്നവയല്ല. താക്കോൽ സദാ അവർ തന്നെ വഹിച്ചിരുന്നു.

റോസ കാണാതെ താക്കോൽ കരഗതമാക്കുന്ന മാർഗ്ഗത്തെക്കുറിച്ചു് ബോക്സ്റ്റൽ ഗാഢമായും ആലോചിച്ചു. അതു് അയാൾക്കു് അസാദ്ധ്യമായി തോന്നി. ഒരു പക്ഷേ താക്കോൽ അവളുടെ പക്കൽനിന്നും പോയാൽത്തന്നെയും രണ്ടാമത്തെ പൂട്ടിയിട്ടില്ലാതെ അവർ പുറത്തു പോവുകയില്ലെന്നു് അയാൾക്കു് അറിയാമായിരുന്നു.

കിട്ടാവുന്ന താക്കോലുകളെല്ലാം ശേഖരിച്ചു് അയാൾ ഓരോന്നായി പരിശോധിച്ചു. ഒരു താക്കോൽ ഒരു പൂട്ടിൽച്ചെന്നു് ഒരിക്കൽമാത്രം തിരിഞ്ഞു. അതിനെ കുറെ ഭേദപ്പെടുത്തി നോക്കിയപ്പോൾ പൂട്ടു തുറക്കുകയും പൂട്ടുകയും ചെയ്തു. ഇത്തരത്തിൽ അയാൾ രണ്ടാമത്തെ പൂട്ടിനും ഒരു താക്കോലു് സമ്പാദിച്ചു. ബോക്സ്റ്റൽ ഈ ജോലി നടത്തുമ്പോൾ രണ്ടു പ്രണയനിധികളും സ്വൈരസല്ലാപത്തിൽ ലയിച്ചുനില്ക്കുകയായിരുന്നു.

പിന്നീടു് അയാൾക്കുണ്ടായിരുന്ന തടസ്സങ്ങൾ മതിൽ കടന്നു മുറിയിൽ വരുന്നതിനും അവിടെനിന്നും രക്ഷപ്രാപിക്കുന്നതിനുമുള്ളവയായിരുന്നു.

ആദ്യമായി അയാൾ മുറിക്കകത്തു കടന്നപ്പോൾ അയാളും രണ്ടുമൂന്നു ഇല വിടർന്ന നീലാംബുജവും മാത്രം അതിനകത്തുണ്ടായിരുന്നു. അപ്പോൾ വേണമെങ്കിൽ അയാൾക്കു് അ

തിനെ കൊണ്ടുപോകാമായിരുന്നു. അതുകൊണ്ടു് അയാൾ തൃപ്തിപ്പെട്ടില്ല. പുഷ്പം വീണ്ടും അങ്ങിനെ ആയിരിക്കുമോ എന്നു് അയാൾക്കു് അറിവാൻ നിവൃത്തിയില്ലാതിരുന്നു. അതിനാൽ മാത്രമാണു് അപ്പോൾ അതിനെ തട്ടുവാൻ അയാൾ തുനിയാത്തതു്.

താക്കോലുകൾ കൈവശമുണ്ടായിരുന്നതിനാൽ അയാൾക്കു് മുറികളുടെ ആവശ്യപ്പെടുമ്പോൾ കടക്കാൻ സാധിച്ചിരുന്നു. പുഷ്പം കൈവശമായാൽ അല്പവും താമസിക്കാതെ സഭാദ്ധ്യക്ഷന്റെ സമീപത്തിലേക്കു പോകണമെന്നും അയാൾ ഉദ്ദേശിക്കയും ചെയ്തു. അതിനെസ്സംബന്ധിച്ചുണ്ടാകുന്ന അപകടങ്ങളിൽ റോസായെയും വാൻബിലിനേയുംകൂടി കൊള്ളിക്കുന്നതിനും അയാൾ ഉപായം കരുതി.

രാത്രിയിൽ റോസ പ്രാണേശന്റെ സമീപത്തു പോകുമ്പോഴൊക്കെ ബോക്സ്റ്റലിന്റെ ജോലി ഒളിച്ചു മുറികളിൽ പോയി പുഷ്പത്തെ പരിശോധിക്കയായിരുന്നു.

നാം കഥാന്തരേ സ്പർശിച്ച ഒടുവിലത്തെ ദിവസം അയാൾ മുറിയിൽ പതുങ്ങിപ്പതുങ്ങി കടക്കാൻ ശ്രമിക്കയായിരുന്നു. അന്നു് വാൻബില്ലും റോസായും നേരത്തെ തമ്മിൽ പിരിഞ്ഞു. പള്ളയിൽനിന്നിട്ടു കഴിഞ്ഞ ഉടനെ റോസ തിരിച്ചു വരുന്നതു ബോക്സ്റ്റൽ കണ്ടു. അപ്പോൾ പുഷ്പം വിടർന്നിരിക്കാമെന്നും അയാൾ തീർച്ചയാക്കി.

പുഷ്പത്തെ അന്നുരാത്രിതന്നെ മോഷ്ടിച്ചുകൊണ്ടുപോകുന്നതിനു് അയാൾ നിശ്ചയിച്ചു. അതിലേക്കു തുണയായി ലഹരികൂടിയ മദ്യം ജയിലർക്കു അയാൾ വരുത്തിക്കൊടുത്തു. ആ ദുസ്സ്വഭാവി അതു കുടിച്ചു് ബോധരഹിതനായി നിദ്രയിലാണ്ടു.

റോസ പൂച്ചട്ടിയും തൂക്കി മുകളിലേക്കു പോകുന്നതു് ബോക്സ്റ്റൽ കണ്ടു.

“അവൾ അദ്ധ്യക്ഷനെ കാണ്മാൻ പോവുകയായിരിക്കു

"റോസെ പോയതു പോകട്ടെ. മോഷ്ടാവാരാണെന്നു് എനിക്കു മനസ്സിലായി. ജേക്കബല്ലാതെ മററാരും ഈ പ്രവൃത്തി ചെയ്കയില്ല. അയാൾ ഇപ്പോൾ അദ്ധ്യക്ഷനെ കാണാൻ തിരിച്ചിരിക്കും. പുഷ്പത്തെ അയാളുടെ സ്വന്തമാക്കാൻ നാം സമ്മതിച്ചുകൂട. അയാളെ പിന്തുടൎന്നു പോകേണ്ടിയിരിക്കുന്നു."

"അച്ഛനറിയാതെ ഒരു കാര്യവും ഞാൻ എങ്ങനെ നിറവേറ്റും. നാം തമ്മിലുള്ള ബന്ധം അച്ഛനെ എങ്ങനെ അറിയിക്കാം. ഇപ്പോൾ എന്തു ചെയ്യാൻ ശക്തയാകും."

"നീ കതകു തുറക്കുക. ഞാൻ പുറത്തുപോയി കള്ളനെ കണ്ടുപിടിച്ചു കഥകഴിക്കാം. കതകു തുറക്കുക."

"അതിനുള്ള ഒരു പദവി എനിക്കുണ്ടായിരുന്നെങ്കിൽ ഞാൻ എന്നേ അതു ചെയ്യുമായിരുന്നു. താമസമില്ലാതെ എന്തു ചെയ്യും."

"നിന്റെ ദുഷ്ടനായ അച്ഛന്റെ കൈയിലുണ്ടല്ലോ. അദ്ദേഹം അത്ഭുതത്തെ ചെടിയെ നശിപ്പിച്ചു തോട്ടക്കാരൻ ഒരാമത്തതിനായും"

"എനിക്കുവേണ്ടി പള്ളിയെ സംസാരിക്കണം."

'റോസേ' നീ കതകുതുറന്നിടുക അല്ലെങ്കിൽ ഞാൻ ഇരുമ്പഴിയെ തകൎക്കും.

"കരുണചെയ്തു് ശാന്തമായിരിക്കണം."

വാൻബിൽ കമ്പികളെപ്പിടിച്ചു് ബലമായി കുലുക്കി. ഒന്നുരണ്ടുപ്രാവശ്യം വലിച്ചപ്പോൾ ശക്തിയും ക്ഷീണമായി. റോസ അയാളുടെ ധിക്കൃതിയെ കഴിയുന്നത്ര തടഞ്ഞു.

"ഞാൻ നിന്റെ അച്ഛനേയും ജേക്കബിനേയും ഒന്നിച്ചു് വധിക്കും. രണ്ടുപേരേയും ഒന്നായി ഈ കുഴിയിൽ തള്ളിച്ചു് പരിശുദ്ധമാക്കണം."

മതിമറന്ന തടവുകാരൻ നിലവിളിച്ചു് വിളിച്ചു.

"ഞാൻ അച്ഛന്റെ പക്കൽനിന്നും താക്കോൽ എടുത്തു

തരാം" എന്നു റോസ പറഞ്ഞു. അവൾക്കു പിമ്പിൽ ഒരു ഗർജ്ജനം മുഴങ്ങി.

"അച്ഛാ" എന്നു് അവൾ വിളിച്ചു.

ജയിലർ നിർദ്ദയം പുത്രിയുടെ കരതലത്തിൽ പിടിച്ചിഴച്ചു.

"നീചേ, നീ എന്റെ കൈയിൽനിന്നും താക്കോൽ എടുക്കുമോ? നീ അതിനിന്ദ്യനായ ഒരു തടവുകാരനുമായി സംസർഗ്ഗം ചെയ്യുന്നോ? രാക്ഷസി! നിന്നെ ഞാൻ ശരിയായ പാഠം പഠിപ്പിക്കുന്നുണ്ടു്."

അവൾ ജീവനുംവേണ്ടി ഒന്നു പിടഞ്ഞു.

"ഹ" എന്നുമാത്രം അവൾ ശബ്ദിച്ചു.

"നിർദ്ദയി എന്നു സ്വയമഭിമാനിക്കുന്ന വഞ്ചക! നീ എന്റെ രക്തമാണു കുടിക്കുന്നതെന്നോ? നീയാണോ രാജദ്രോഹത്തിനു ഇറങ്ങിയ സത്വം? നീയാണോ യുവരാജാവിന്റെ കാരുണ്യത്തിനു പാത്രീഭൂതൻ? ചണ്ഡാള! നീ എന്റെ പുത്രിയെ ദുഷിപ്പിച്ചു. അവളെ മാനത്തിലും പദത്തിലും അനർഹയാക്കി. ഇനി ഞാൻ ശരി പ്രവർത്തിച്ചുകൊള്ളാം."

റോസ ഒരു കത്തിനോടൊപ്പം കിടുകിടെ വിറച്ചു. ജയിലർ പിന്നീടു് അവിടെ നിന്നില്ല.

"അവസരം കിട്ടുമെങ്കിൽ" എന്ന അർത്ഥത്തിൽ അവൾ കണ്ണു കാണിച്ചിട്ടു പിതാവിനെ അനുഗമിച്ചു.

ബോക്സ്റ്റൽ ഈ നേരംകൊണ്ടു സംഘാദ്ധ്യക്ഷനെ കാണാൻ യാത്രയായി. പുഷ്പമുള്ള ഒരു ചട്ടിക്കകത്താക്കി വണ്ടിയിൽ വെച്ചു് അയാളും കേറി വേഗം ഓടിക്കാൻ വണ്ടിക്കാരനോടു ശട്ടംകെട്ടി.

അവൾ അദ്ധ്യക്ഷനു് ഒരു കത്തെഴുതി അയച്ചു. ചെടിയെ അവൾ വേറെ ഒരു മനോഹരമായ ചട്ടിയിൽ ഇളക്കി നട്ടു.

# XVI

റോസ പ്രിയനെ വിട്ടുപിരിയുന്ന അവസരത്തിൽ അവളുടെ നീണ്ട നയനങ്ങൾ സൂചിപ്പിച്ച മാർഗ്ഗത്തെ തുടർന്നു പ്രവർത്തിച്ചു. ഒന്നുകിൽ നിരപരാധ്യത്തെ വീണ്ടെടുക്കണം. അല്ലെങ്കിൽ വാൻബീലിനെ ഈ ജന്മത്തു കാണ്മാൻ പോകരുതു്. ഇതായിരുന്നു അവൾ ചെയ്ത നിശ്ചയം.

ഏഴുകൊല്ലമായി പണിപ്പെട്ടു ഫലപ്രദമായ നിലയിൽ കൊണ്ടുവന്ന സാധു വാൻബീലിന്റെ ആശ ഒരു നിമിഷത്തിൽ നഷ്ടമായി. അതു് അയാളെ ക്രമത്തിലധികം സങ്കടപ്പെടുത്തി.

റോസയ്ക്കു നല്ല മനോധൈര്യമുണ്ടായിരുന്നു. നിരാശതാപം ഒരിക്കലും അവളെ നിശ്ചലയാക്കീട്ടില്ല. ദൌർഭാഗ്യം അവളെ അവിവേകിനിയാക്കീട്ടുമില്ല. നേരിട്ട അപ്പനിനെ ഓർക്കാതെ അവൾ നേരെ സംഘാദ്ധ്യക്ഷനെ കാണ്മാൻ തിരിച്ചു.

മുറിയിൽപോയി പുസ്തകങ്ങളോ എന്നു അവൾ ഒന്നുകൂടി തിരഞ്ഞു. അവിടെ ഇല്ല. അത്യാവശ്യം വേണ്ട ചില സാമാനങ്ങൾ എടുത്തുകൊണ്ടു് അവൾ മുറിപൂട്ടി പുറത്തിറങ്ങി. മുന്നൂറു ഗിൽഡറും കൈവശത്താക്കി. ഒരു ചിത്രമുണ്ടായിരുന്നതിനെ അവൾ വക്ഷസ്സോടു ചേർത്തു സൂക്ഷിച്ചു. നിഗൂഢമായ ഒരു വഴിയിലൂടെ അവൾ കാരാഗൃഹത്തിനു പുറത്തിറങ്ങി. പടിക്കലുള്ള വണ്ടിപ്പുരയിൽ പോയി ചോദിച്ചപ്പോൾ വണ്ടി ഒന്നും അവിടെ ഇല്ലെന്നു അറിവുകിട്ടി. അത്യാവശ്യകാര്യമാണെന്നു് അറിഞ്ഞ വണ്ടിപ്പുരക്കാര്യസ്ഥൻ അവൾക്കു് ഒരു കുതിര സവാരിക്കായി കൊടുത്തു.

കത്തുംകൊണ്ടുപോയ വള്ളക്കാരനെ കണ്ടുപിടിക്കണമെന്നുള്ള ഉദ്ദേശത്തിൽ തോട്ടിനരികത്തുകൂടെ അവൾ അതിവേഗം സവാരിചെയ്തു. നാലുനാഴിക ദൂരം പോയപ്പോൾ അ

വർ വള്ളക്കാരനെ കണ്ടെത്തി, കള്ളു് അവർ തിരഞ്ഞുവാങ്ങി നശിപ്പിച്ചിട്ടു്, അയാളോടൊരുമിച്ചു യാത്രചെയ്തു.

മാർഗ്ഗം സുഗമവും, പ്രകൃതിരമ്യമായ മനോഹരകാഴ്ചകളാൽ പ്രശോഭിതവുമായിരുന്നു. ശീതളമാരുതൻ അവരെ ഇടതുടരെ തലോടി.

സ്വന്തം പുത്രി മുറിക്കകത്തിരുന്നു കരയുകയായിരിക്കാമെന്ന വിചാരത്താൽ, ജയിലർ അനേകം രാജ്യങ്ങൾ ആക്രമിച്ചു കരസ്ഥമാക്കിയ ഒരു ചക്രവർത്തിക്കൊപ്പം ചാരിതാർത്ഥ്യം കൈക്കൊണ്ടു. കുറേ കഴിഞ്ഞപ്പോൾ പിതൃഹൃദയം ശാന്തമായിത്തുടങ്ങി. മകളെ ഒന്നു കണ്ടേതീരു എന്നായപ്പോൾ അയാൾ ഭൃത്യനെ പറഞ്ഞയച്ചു. അയാൾ അവിടെ എങ്ങും കാണാതെ വിവരം ജയിലറെ അറിയിച്ചു. പിതാവു മുറിക്കകത്തുപോയി മകളെ നാലഞ്ചുപ്രാവശ്യം വിളിച്ചു. എന്നിട്ടും ഉത്തരം കിട്ടാത്തതിനാൽ കതകു ചവിട്ടിപ്പിളർന്നു. പുത്രി അകത്തില്ലായിരുന്നു

അവൾ ജേക്കബിനോടുകൂടി പോയിരിക്കാമെന്നു് അയാൾ ഊഹിച്ചു.

മകളെ കാണാതെ കോപാന്ധനായി ജയിലർ, തടവുകാരന്റെ മുറിയിലേക്കു പോയി. അയാൾ അസഭ്യവാക്കുകൾ കൊണ്ടു വാൻബീലിനെ അഭിഷേകംചെയ്തു. മൂഢാത്മാവു് എന്തും പറയട്ടെ എന്നു സമാധാനിച്ചു് അയാൾ വേറെ ജനാലവശം ലക്ഷ്യീകരിച്ചിരുന്നു.

പത്തുമണിക്കൂറിനകം റോസയും അനന്തരായിയും നിർദ്ദിഷ്ടസ്ഥലത്തെത്തി. അദ്ധ്യക്ഷൻ, ഹെറിസൺ, സംഘംവകളു ഒരു റിപ്പോർട്ടു തയ്യാറാക്കുമ്പോഴാണു് റോസ അദ്ദേഹത്തെ കാണ്മാൻചെന്നതു്. അവൾ ഒരു കടലാസ്സുതുണ്ടിൽ "റോസ" എന്നുമാത്രം എഴുതി ഒരു പരിചാരകൻവശം അദ്ധ്യക്ഷനു കൊടുത്തയച്ചു. അതുകണ്ടു കാര്യമൊന്നും മനസ്സി

ലാക്കാതെ കാണ്മാൻ സൌകര്യമില്ലെന്നു ഹെറിസൺ ഉത്തരം കൊടുത്തു.

"നീലാംബുജത്തിനെപ്പററി സംസാരിക്കാനാണ് വന്നിരിക്കുന്നതെന്ന് അറിയിക്കാൻ അവർ ഭൃത്യനോടപേക്ഷിച്ചു."

നീലാംബുജത്തിൻെറ കാര്യമറിവാനുള്ള കൌതുകം ഹെറിസന്നു ഒന്നു വേറെതന്നെ. പ്രാംശുകായനായ ഹെറിസൺ നീലാംബുജത്തെക്കുറിച്ചു സംസാരിക്കാൻ വന്ന സ്ത്രീയെ അകത്തേയ്ക്കു ക്ഷണിച്ചു.

"പുഷ്പത്തെപ്പററി പറയാനാണോ വന്നതു്?"

മുമ്പിൽ ഹാജരായ തരുണിയെ അദ്ദേഹം ഒന്നു സൂക്ഷിച്ചു. അവളുടെ സൌകുമാര്യം അദ്ദേഹം പ്രത്യേകിച്ചും തിരിച്ചറിഞ്ഞു.

"അതെ." എന്ന് അവർ ശങ്കകൂടാതെ ഉത്തരംപറഞ്ഞു.

"വളർന്നു പുഷ്പിക്കാറായോ?"

"കഷ്ടം! അതെനിക്കു പറവാൻ സാധിക്കയില്ല."

"അതെന്തുകൊണ്ടു്."

"ഒരപകടം പിണഞ്ഞു."

"ആരെങ്കിലും മോഷ്ടിച്ചുവോ?"

"അതെ."

"കള്ളനെ അറിയാമോ?"

"എനിക്കു് ഒരാളെ സംശയമുണ്ടു്. വാസ്തവം മുഴുവനും അറിയാതെ അയാളുടെ പേരിൽ ഞാൻ കുററമാരോപിക്കുന്നില്ല."

"എന്നാൽ അതു പ്രയാസംകൂടാതെ കണ്ടുപിടിക്കാമല്ലോ."

"അതെങ്ങനെ"

"നിങ്ങളുടെ പക്കൽനിന്നും മോഷ്ടിച്ച സ്ഥിതിക്കു കള്ളൻ തീർച്ചയായും വിദൂരസ്ഥനല്ല."

"അതെന്തു്?"

"രണ്ടു മണിക്കൂറിനുമുമ്പു് ഒരു നീലാംബുജം ഇവിടെ വന്നിട്ടുണ്ടു്."

"നീലാംബുജം വന്നുചേർന്നു. ഇല്ലേ" എന്നുപറഞ്ഞു അവൾ ഒരു നെടുവീർപ്പിട്ടു.

"അതു തീർച്ചയാണോ?" എന്നു് അവൾ ചോദിച്ചു.

"ഇന്നു ഞാൻ കണ്ടതാണു്."

"എന്നാൽ അതെവിടെ ഇരിക്കുന്നു?"

"നിങ്ങളുടെ സ്വന്തപ്പെട്ട ആൾപക്കൽ"

"എനിക്കു ബന്ധുവായി ആരും ഇല്ല."

"ചെഷെസക് ബോക്സ്സിൽ നിങ്ങൾക്കു ആരാണു്?"

"അയാളെ ഞാൻ അറിയുകയില്ല. എന്നെ അവിടുന്നു ആരെന്നാണു മനസ്സിലാക്കിയിരിക്കുന്നതു്"

"എന്നെ ആരെന്നു ധരിച്ചിരിക്കുന്നു?"

അവിടുന്നു കൃഷിപ്രവർത്തനസംഘത്തിന്റെ അദ്ധ്യക്ഷനായ ഹെറിസൺ എന്നാണു് ഞാൻ അറിഞ്ഞിരിക്കുന്നതു്."

"എന്നോടു പറഞ്ഞതെന്താ!"

"നീലാംബുജം മോഷണംപോയിരിക്കുന്നു എന്നു്."

"ബോക്സ്റ്റൽ കൊണ്ടുവന്ന പുഷ്പം നിങ്ങളുടേതാണോ?

"അതെനിക്കറിഞ്ഞുകൂടാ. ബോക്സ്റ്റൽ എന്നൊരാളെ എനിക്കു പരിചയമേ ഇല്ല. ഞാൻ നട്ടുവളർത്തിയ ചെടിയാണു് മോഷണംപോയതു്."

"ബോക്സ്റ്റലിനെ പരിചയമില്ല, അല്ലേ?"

അവൾ വല്ലാതെ പരിഭ്രമിച്ചു.

"പുഷ്പത്തെ അവിടുന്നു കണ്ടോ?" എന്നു റോസ ചോദിച്ചു.

"ഞാൻ കണ്ടു."

"നീലമല്ലേ."

"അതെ."

യ വേട്ടക്കാരൻ അരോഗദൃഢഗാത്രനായിരുന്നു. കരോലിനയിൽ ലോക്ക്സ്റ്റലിനെപ്പോലെ പത്തുപേരെ അടിച്ചു വീഴ്ത്തുന്നതിനും അയാൾക്കു കെല്പുണ്ട്. നീലാംബുജം വീണ്ടെടുക്കുന്നതിൽ സ്വാമിനിക്കുവേണ്ടി എന്തു സഹായവും ചെയ്യാൻ അയാൾക്കു പൂർണ്ണമനസ്സുണ്ടായിരുന്നു. മനോഹരമായ തെരുവീഥികളും മൈതാനങ്ങളും കെട്ടിടങ്ങളും കടന്ന് അവർ ഒരു ചത്വരത്തിലെത്തി. അപ്പോൾ ഒരു വിചാരം അവളെ നിലയ്ക്കുനിറുത്തി.

"ഹാ! ദൈവമേ! ഞാൻ എന്തൊരു അപരാധമാണ് ചെയ്തതു്. ഡൽവിലിനേയും, നീലാംബുജത്തെയും എന്നെയും ഒന്നിച്ചു നശിപ്പിക്കുന്നതിനു ഞാൻ അവിവേകം പ്രവർത്തിച്ചുവല്ലോ. കാര്യങ്ങൾ ഞാൻ തുറന്നുപറഞ്ഞുപോയല്ലോ. ഈ അബല സ്വാതന്ത്ര്യമുള്ള പുരുഷലോകത്തോടു എങ്ങനെ മല്ലിടും. ഞാനോ നശിക്കട്ടെ. ആ സാധു--നിർദ്ദോഷി--നിഷ്കളങ്കൻ പുഷ്പങ്ങളെ ഉള്ളഴിഞ്ഞു സ്നേഹിക്കുന്നവൻ--കൂടെ നശിക്കുമല്ലോ."

അവൾ പിന്നീടു കുറച്ചുനേരം ധ്യാനത്തിൽ ലയിച്ചു. വീണ്ടും അവൾ തുടർന്നു.

"ഞാൻ ലോക്ക്സ്റ്റലിനെ കാണാൻപോയി എന്നതൊന്നായിരിക്കട്ടെ. ഞാൻ അയാളെ അറിയുകയില്ലെങ്കിൽ...... ആ ലോക്ക്സ്റ്റൽ പരിചയമുള്ള ആളല്ലെങ്കിൽ—എന്തു ചെയ്യും. അയാളും ഒരു പൂക്കാരനായി വരുമോ. അതും പോകട്ടെ. നീലാംബുജം മൂന്നാമതൊരാളുടെ കൈവശമെത്തിയാൽ ഞാൻ എങ്ങനെ കണ്ടുപിടിക്കും. ഒരുപക്ഷെ ഡൽവിലും ലോക്ക്സ്റ്റലും കൂടിയായി വന്നാൽത്തന്നെയും എനിക്കു എന്തുചെയ്യാൻ കഴിയും. ഇങ്ങനെ ഞാൻ ആലോചിച്ചു കാലംകഴിക്കുമ്പോൾ നീലാംബുജം നശിക്കും. എന്റെ ദീപ്തിചൊരിയുന്ന ദീപവും അണയും."

അപ്പോൾ ഒരു വിളി വീഥിയിൽ മുഴങ്ങി. കുതിരക്കുള

ടരെ ജനങ്ങൾ പായുന്നതു് അവർ കണ്ടു. അവർ എല്ലാപേരും സന്തോഷമുള്ളവരായിരുന്നു. റോസയാകട്ടെ ചിന്തയിൽ മുഴുകിനിന്നതേയുള്ളു.

"വീണ്ടും അദ്ധ്യക്ഷനെ കാണാൻ പോയാലെന്തു്?" എന്നു അവൾ ചോദിച്ചു.

"പോകാം" എന്നു ബോട്ടുകാരൻ സമ്മതിച്ചു.

ഇടുങ്ങിയ വഴിയിൽക്കൂടെ ഹെറിസന്റെ ബംഗ്ലാവിലേയ്ക്കു അവർ പോയി. അയാൾ അപ്പോഴും റിപ്പോർട്ടു എഴുതിതീർന്നിട്ടില്ല.

എവിടെയും ജനങ്ങൾ നിലാംബുജത്തെയും, അതിനുള്ള സമ്മാനത്തെയുംപറ്റി സംസാരിക്കുന്നതേ റോസ ശ്രദ്ധിച്ചുള്ളു.

ഹെറിസന്റെ മുറിയിൽ കേറിച്ചെല്ലുന്നതിനു റോസ മടിച്ചില്ല. അവളെപ്പറ്റി അയാൾക്കുള്ള അഭിപ്രായം, ഒന്നുകിൽ അവൾ ഉന്മാദിനിയെന്നോ അല്ലെങ്കിൽ ബാല്യകാലചേഷ്ടകൾ പ്രകടിപ്പിക്കുന്ന ഒരുവൾ എന്നോ ആയിരിക്കണം. അതിനാൽ അവളെ അവിടെനിന്നും കഴിയുന്നതും വേഗം പുറത്തയയ്ക്കുന്നതിനു് അയാൾ ഉത്സാഹിച്ചു.

റോസ മുഖവുരകൂടാതെ കൈകൾ രണ്ടും കോർത്തു ആദരവും ഭയം കലർന്ന സ്വരത്തിൽ സംസാരം ആരംഭിച്ചു.

"അവിടുന്നു് എന്റെ സങ്കടങ്ങളെ ശ്രദ്ധിച്ചുകേൾക്കണം. സത്യമനുസരിച്ചു തീർപ്പുചെയ്യാൻ അവിടത്തേയ്ക്കു സാധിച്ചില്ലെങ്കിൽ വിദൂരമല്ലാത്ത ഒരു ഭാവിയിൽ അവിടുന്നു ഇപ്പോൾ ചെയ്യുന്ന അന്യായത്തെപ്പറ്റി പശ്ചാത്തപിക്കേണ്ടിവരും."

അദ്ധ്യക്ഷൻ തീരെ ക്ഷമയില്ലാതെ കാൽകൊണ്ടു താളം ചവുട്ടി. ഇപ്പോൾ രണ്ടാമതായിട്ടാണു് റോസ അയാളുടെ ജോലിയെ തടസ്സപ്പെടുത്തിയതു്. അതിൽ അയാൾക്കു വല്ലാത്ത ദേഷ്യമുണ്ടായി.

"എനിക്കു ധാരാളം എഴുതാനുണ്ടു്" എന്നു ഹെറിസൺ പറഞ്ഞു.

അവർ സംസാരം നിറുത്തിയില്ല

"അവിടത്തെ ഈ എഴുത്തുകുത്തുകൾ എന്റെ സങ്കടങ്ങളെ കേൾക്കാതെ നിൽക്കുകയാണെങ്കിൽ അതു സത്യത്തിനു വിരുദ്ധമായിട്ടുള്ളതാണു്. ആത്മാവിനു അതു് സഹിക്കുകയില്ല. അതിനാൽ ബോക്സ്റ്റൽ എന്ന ആളിനെ വരുത്തി അയാൾ ചെയ്ത ചൌര്യവൃത്തിയെക്കുറിച്ചു വേണ്ടതു അന്വേഷിക്കണം. അയാൾ ശരിയായ തെളിവുകൾ തരുന്നവെങ്കിൽ ഞാൻ തിരുത്തിക്കൊള്ളാം."

"ഉപായം ശരിയാണു്."

"എനിക്കിതുമതി വേണ്ടി."

"ഞാനാലോചിച്ചാൽ അതു് എനിക്കു ചെയ്യാമോ?"

"അവിടുന്നു സത്യത്തെ കീർത്തിക്കുന്ന ആളാണെങ്കിൽ ഇക്കാര്യത്തെപ്പറ്റി വേണ്ടതു പ്രവർത്തിക്കണം. അതല്ലെങ്കിൽ അയാൾക്കു കൊടുക്കുന്ന സമ്മാനം ഒരു കള്ളനു കൊടുക്കുന്ന സമ്മാനമായിരിക്കും."

ഹെറിസ്സന്റെ മനസ്സു് കനിഞ്ഞു ഉരുകി. മുമ്പിൽ നില്ക്കുന്ന മധുരഭാഷിണിയെ അയാൾ ആദരവോടു കടാക്ഷിച്ചു.

അയാൾ ചിരിച്ചു പറവാൻ ഭാവിച്ചപ്പോൾ ആരോ വരുന്നതായി കാണുകയാൽ മുഖം വേഗമടക്കിവെച്ചു.

തങ്കക്കസവു തുന്നിപ്പിടിപ്പിച്ചിട്ടുള്ള നീലക്കുപ്പായമണിഞ്ഞ ഒരു ചെറുപ്പക്കാരൻ അദ്ധ്യക്ഷന്റെ മുറിയിലേക്കു കോണിപ്പടി ചവിട്ടി കയറി വന്നു. അദ്ദേഹത്തിന്റെകൂടെ രണ്ടു പട്ടാളക്കാരും ഉണ്ടായിരുന്നു.

അവിടെ ആഗതനായ ചെറുപ്പക്കാരനെ ഹെറിസ്സൺ ബഹുമാനപുരസ്സരം വന്ദിച്ചു എതിരേറ്റു.

"തിരുമനസ്സുകൊണ്ടു് ഇപ്പോൾ എഴുന്നള്ളിയതു് എ

ത്തിനാണെന്നു്" എററവും വിനയത്തോടു ഹെറിസൺ ചോദിച്ചു.

"ഹെറിസൺ! ഞാൻ കനമററ ഒരു ഫ്ളോറൻസുകാരനാണു്. എനിക്കു പുഷ്പങ്ങളെ കണ്ടു് ആനന്ദിക്കുന്നതിനും അഭിനന്ദിക്കുന്നതിനുമുള്ള അനുഗ്രഹം കുറച്ചൊന്നുമല്ല. നീലാംബുജം എനിക്കു ജീവനാണു്. ഞാൻ അതിനെ കാണ്മാൻ വന്നിരിക്കയാണു്."

"തിരുമേനി സംഘത്തിന്റെ നേക്കു ഉടമ്പണിക്കുന്ന ആനന്ദവും അതിലെ സിൽമേതികളുടെ ഭാഗ്യവിശേഷത്താൽ മാത്രമെന്നു ഞങ്ങൾ കരുതുന്നുള്ളൂ" എന്നു ഹെറിസൺ വിനയപൂർവ്വം അറിയിച്ചു.

"ആ പുഷ്പം എവിടെയാണു്?" എന്നു ക്ഷമയില്ലാതെ യുവരാജാവു ചോദിച്ചു.

അദ്ദേഹം പുഷ്പകണ്ടത്തിന്റെ അരികെ പോവുകയുള്ളൂ എന്ന നിലയിലായി. പുഷ്പം അതിന്റെ ഉടമസ്ഥന്റെ കൈവശം ഇരിക്കയായിരുന്നു. അയാളെ അവിടെ വരുത്തുന്നതിനു വിളംബം അഭ്യന്തരാക്കി.

നീലാംബുജത്തെ സംബന്ധിച്ചു അപ്പോഴേക്കും യുവരാജാവും സംസാരിക്കുന്നതല്ല, അതിന്റെ അവകാശത്തെക്കുറിച്ചു തർക്കം വന്നിരിക്കുന്ന കാര്യത്തെയും പ്രസ്താവിക്കേണ്ടതായി.

റോസ വാസ്തവമാണു് പറഞ്ഞതെങ്കിലും ഒരു ഫ്ലൊരൻസിനെ സംബന്ധിച്ചതുകൊണ്ടു് അവർ കള്ളം പറയുകയല്ലയോ എന്നും അവർക്കു തോന്നി. ഇനിയും ഇങ്ങനെയുള്ള അപരാധികൾക്ക് ഇടവരുന്നതാണെന്നാണു് അവർ അഭിപ്രായപ്പെട്ടതു്. അതിനാൽ റോസയുടെ വാദങ്ങളെപ്പറ്റി ശരിയായ തീർച്ചയുണ്ടാക്കണമെന്നു് യുവരാജാവു നിശ്ചയിച്ചു.

റോസ ചിന്താകുലയായി കണ്ണടച്ചു നിശ്ചലയായി തലതാഴ്ത്തി അവിടെ തനിച്ചു നിന്നു. അവളെ യുവരാ

ജാവു സൂക്ഷിച്ചുനോക്കി. ഇംഗ്ലണ്ടു് എവിടെവെച്ചോ കണ്ട സുകുമാരിയാണിതെന്നു് അദ്ദേഹത്തിന്റെ നേത്രങ്ങൾ ബലമായി വാദിക്കയും അന്തഃകരണസാക്ഷിയായ ആത്മാവു ശരിവെക്കയും ചെയ്തു. തൽഫലമായി ഒരു പുഞ്ചിരി അദ്ദേഹത്തിന്റെ മൌനമുദ്രയെ അല്പം ഭേദപ്പെടുത്തി. അദ്ദേഹം അവൾ നില്ക്കുന്ന സ്ഥലത്തേക്കു പോയി. പാപ്പാസ്സിന്റെ ശബ്ദംകേട്ടു അവൾ പെട്ടെന്നു തിരിഞ്ഞുനോക്കി. അവളുടെ നീണ്ട കണ്ണുകൾകൊണ്ടുള്ള നോട്ടം യൌവനശ്രീയുമൊന്നായ വില്യത്തിന്റെ മുഖത്തെ തലോടി. രണ്ടുപേരും ഒരു മുഹൂർത്തം അന്യോന്യം നോക്കിനിന്നു.

ഹോളണ്ടിലെവിടെയും നടക്കുന്ന അന്യായങ്ങളെ അന്വേഷിച്ചു വിധി എഴുതാനുള്ള അധികാരം യുവരാജാവിനുണ്ടായിരുന്നു. അതിനാൽ റോസയുടെ സങ്കടങ്ങളെ കേൾക്കാൻ അദ്ദേഹം ബദ്ധശ്രദ്ധനായി.

അവൾ ഹെറിസ്സന്റെ മുമ്പാകെ പറഞ്ഞതെല്ലാം വീണ്ടും പ്രസ്താവിക്കയുണ്ടായി.

അതുകഴിഞ്ഞു് "ബോക്സ്റ്റലിനെ അറിയാമോ?" എന്നു യുവരാജാവു് ചോദിച്ചു.

"അങ്ങനെ ഒരാളെ ഞാൻ കേട്ടിട്ടില്ല. പുഷ്പം കൊണ്ടുവന്ന ആളെ കണ്ടാൽ പറയാം."

"വേണ്ട തെളിവുകൾ കൊടുക്കാമോ" എന്നു ഒരു മന്ദഹാസസഹിതം അദ്ദേഹം ചോദിച്ചു. അതൊരു പുഞ്ചിരികൊണ്ടുപോലും അവളുടെ ഹൃദയത്തെ പ്രകാശമാനമാക്കി.

"കഴിയുന്നതും ഞാൻ നോക്കാം. സത്യമേ എനിക്കു അറിയേണ്ടതുള്ളൂ" എന്നു് അവൾ മറുപടി പറഞ്ഞു.

കുറേക്കാലത്തിനുമുമ്പു കണ്ട റോസയെ വില്യം മനോദർപ്പണത്തിൽ പ്രതിഫലിപ്പിച്ചുനോക്കി. അപ്പോഴത്തേതിൽനിന്നും അവളിൽ കായികമായും മാനസികമായും ഉണ്ടാകാവുന്ന അഭിവൃദ്ധി ധാരാളമുള്ളതായി അദ്ദേഹം സൂക്ഷിച്ചറിഞ്ഞു.

എന്തെന്നില്ലാത്ത ഒരു ലജ്ജ അവളിൽ കടന്നിട്ടുള്ളതായി അദ്ദേഹം മനസ്സിലാക്കി.

റോസ, കഴിഞ്ഞ മൂന്നു മാസക്കാലമായി പുഷ്പങ്ങൾ വളൎത്തുന്നതിനുള്ള ആഗ്രഹവും, അതുകഴിഞ്ഞു വളൎത്തിവന്നതും അതിനിടയ്ക്കുള്ള സംഭവങ്ങളും മറ്റും തുടൎന്നു പറഞ്ഞു. അവൾ സത്യസന്ധതയോടെയാണ് സംസാരിക്കുന്നതെന്ന ബോധം യുവരാജാവിനുണ്ടായിത്തുടങ്ങി. അദ്ദേഹത്തിന്റെ കാരുണ്യപൂൎണ്ണമായ നോട്ടങ്ങൾ അവൾക്കു സംതൃപ്തി നൽകി.

അല്പനേരംകഴിഞ്ഞു ബോക്സ്റ്റൽ വന്നിരിക്കുന്ന വിവരം യുവരാജാവിനെ തെര്യപ്പെടുത്തി. അയാളുടെകൂടെ വന്നിട്ടുള്ളതിൽ ഒരാൾ ഒരു പൂച്ചട്ടിയിൽ നീലാംബുജം വച്ചിരുന്നു.

ബോക്സ്റ്റലിനെ കണ്ടമാത്രയിൽ റോസ മരത്തുള്ളിയുതിരുന്ന കനകനിറമായ നെൽക്കതിരിനൊപ്പം വിറച്ചുപോയി. അവളുടെ മുഖം ചെന്താമരയെപ്പോലെ ചുവന്നു.

ബോക്സ്റ്റലിന്റെ ഇരുന്ന ശബ്ദംകേട്ടു് അവൾ വീണ്ടും ഞെട്ടി.

വില്യം റോസയോടു നീലാംബുജത്തെ ചെന്നു കാണാൻ കണ്ണുകാണിച്ചു.

അവൾ സുപരിചിതമായ നീലാംബുജത്തെ കണ്ടപ്പോൾ "എന്റെ പൂവാണു്" എന്നു വാത്സല്യത്തോടെ ഉറക്കെ പറഞ്ഞു. ആ സമയത്തു അവളുടെ അവയവങ്ങൾ സൎവ്വോൽകൃഷ്ടമായ സൌന്ദൎയ്യത്തെ ഉദ്ഭാവനം ചെയ്തു. റോസയുടെ അനല്പമായ സന്തോഷത്തെ കണ്ടു പ്രകൃതികോമളയായ അവളുടെ മേനിയെ യുവരാജാവു് ഉറ്റുനോക്കി.

"ബോക്സ്റ്റൽ" എന്നു അദ്ദേഹം വിളിച്ചു. അയാൾ ഭയന്ന മനസ്സോടും ധീരമായ മുഖത്തോടും അകത്തുകടന്നു.

റോസ അയാളെ സൂക്ഷിച്ചുനോക്കി. എന്നിട്ടു കോപവും സന്താപവും കലൎന്ന മുഖത്തെ അവൾ യുവരാജഭാഗത്തേക്കു തിരിച്ചു.

ബോക്സ്റാലാകട്ടെ വൎദ്ധിച്ച വികാരങ്ങളെ ഒതുക്കിക്കൊണ്ടു് ചിലതെല്ലാം പറവാൻ സന്നദ്ധനായിനിന്നു.

“ബോക്സ്റാൽ! നിങ്ങളുടെ പേരല്ലേ അതു്?” എന്നു വില്യം ചോദിച്ചു.

“അതെ” എന്നു സംശയശൂന്യമായ ഒരു സ്വരം അയാളിൽനിന്നും പുറപ്പെട്ടു.

“ബൊവറയും ചിവർ ഇതുമാതിരിയുള്ള നിലയിലാണു് എത്തിയിരിക്കുന്നതായി തെളിയപ്പെട്ടിരിക്കുന്നു” എന്നു വില്യം പറഞ്ഞു.

ബോക്സ്റാൽ നിഃസ്സാരകമായ ഒരു പുഞ്ചിരിയിൽ മുഖം ഒന്നു ചുളിപ്പിച്ചു.

“ഈ നില്ക്കുന്ന പെൺകുട്ടിയെ നിങ്ങൾ അറിയുമോ?”

“അറിയില്ല.”

“കുട്ടീ ഈ നില്ക്കുന്ന ബോക്സ്റാലിനെ അറിയുമോ?”

“എനിക്കു ബോക്സ്റാലിനെ അറിഞ്ഞുകൂടാ. ഒരുത്തനെ അറിയാം.”

“ഈ പറഞ്ഞതിന്റെ അൎത്ഥമെന്തു്?”

“അതായതു ഈ ആൾ ഒരിക്കൽ വേറൊരു പേർപറഞ്ഞാണു വന്നിട്ടുള്ളതു്.”

“ഇതിനു നിങ്ങൾ എന്തു പറയുന്നു” എന്നു വില്യം ബോക്സ്റാലിന്റെനേൎക്കു സഗൗരവം ചോദ്യംതുടങ്ങി.

“തിരുമേനി! ഈ പെൺകുട്ടി കളവുപറയുകയാണു്. ഇവളെ ഞാൻ അറിയില്ല”

അയാൾ വിയൎത്തു പരവശനായി എന്തുചെയ്യേണ്ടു കൊള്ളേണ്ടു് എന്നറിയാതിരിക്കുമ്പോൾ യുവരാജാവു ഒരു നോട്ടം അയാളെ കള്ളംപറയരുതെന്നു ശാസിച്ചപോലെ അയാളിൽ ലാക്കാക്കി.

അയാൾതുടൎന്നു:—ഞാൻ ബ്രൈവസ്റ്റയിൻജയിലിൽ

പോയിട്ടുണ്ടു്. എന്നാൽ ഈ പുഷ്പം എൻെറ സ്വന്തപരിശ്രമത്തിൻെറ ഫലമാണു്.

അപ്പോൾ റോസയുടെ സഹനശക്തി തീരെ നശിച്ചു. അവൾ ഇങ്ങനെ പറവാൻതുടങ്ങി:—"നിങ്ങൾ എൻെറ അച്ഛൻെറ ജയിലിൽ വന്നിട്ടില്ലേ? നിങ്ങൾ എൻെറ തോട്ടത്തിൽ എന്നെ അന്വേഷിച്ചിട്ടില്ലേ? എൻെറ പൂച്ചട്ടിക്കു സമീപത്തുചെന്നു് അതിൽ കുഴിച്ചിട്ട വിത്തെടുക്കാൻ ശ്രമിച്ചിട്ടില്ലേ? അതു ലഭിക്കാതെ നിങ്ങൾ വിഷണ്ണനായി മടങ്ങിയില്ലേ? ഇതൊന്നും ഞാൻ അറിഞ്ഞില്ലെന്നാ കരുതിയതു്?"

അയാൾ അവളുടെ ധാർഷ്ട്യത്തെ വകവെയ്ക്കാത്തമട്ടിൽ അനങ്ങാതെ നിന്നു. പിന്നീടു അയാൾ യുവരാജാവിനോടു ശാന്തനായി പറഞ്ഞു.

"ഇരുപതുകൊല്ലത്തോളമായി ഞാൻ പൂവെട്ടുകുന്നതൊഴിലിൽ ഏർപ്പെട്ടിട്ടു്. അതിനു എൻെറ ഗ്രാമം സാക്ഷ്യംവഹിക്കുന്നുണ്ടു്. അപ്പോഴപ്പോഴായി കിട്ടാറുള്ള ദിവ്യപുഷ്പങ്ങളെ രാജാക്കന്മാർക്കു കാഴ്ചവെച്ചിട്ടുണ്ടു്. ഈ വഴക്കിനുള്ള കാരണം ഞാൻ പറയാം. ഞാൻ പൂവുവളർത്തിവന്നവിവരം ഇവൾ എങ്ങനെയോ അറിഞ്ഞിരുന്നു. അവൾ അവളുടെ കാമുകനായ ഒരു തടവുകാരൻെറ ആലോചനയോടുകൂടി ഈ പുഷ്പം മോഷ്ടിക്കാൻ ശ്രമിച്ചിട്ടുണ്ടു്. അവർക്കു അതിൽ വിജയം ലഭിച്ചില്ല. ഇപ്പോൾ നേരെതന്നെ യുദ്ധത്തിനു വന്നിരിക്കയാണു്."

"ഹാ—" എന്നുമാത്രം റോസ ഉറക്കെ ഉച്ചരിച്ചു.

"ആ തടവുകാരൻ ആരാണെന്നു" യുവരാജാവു് ചോദിച്ചു.

റോസ ധൈര്യംകെട്ടനിലയിലെത്തി. വാൻബീൽ അപകടകാരിയായ ഒരു തടവുകാരനെന്നു നാടൊട്ടുക്കു പ്രസിദ്ധമാണു്. അയാളുടെ കൂടെ ചേർന്നു ഏതുകാര്യം ചെയ്താലും "ദ്രോഹകര"മായേ ലോകം വ്യാഖ്യാനിക്കുകയുള്ളു എന്നു് അവർക്കു അറിയാമായിരുന്നു.

"തടവുകാരനെ അവിടത്തേക്കു നല്ലപോലെ അറിയാം. —രാജദ്രോഹിയായ ഒരാളാണു്."

"അയാളുടെ പേരെന്തു്?"

റോസ അവളുടെ തുടുപ്പുപോലുള്ള മുഖത്തെ മാന്തളിരൊത്ത കൈകൾകൊണ്ടു മറച്ചു.

"അയാളുടെ പേർ "ഗ്രാൻവിൽ" എന്നു ബ്രൊക്സ്റ്റൽ നിർവ്വികാരം പറഞ്ഞു."

അയാളോടുള്ള അനുരാഗംകൊണ്ടാണോ സ്ഥലംമാററത്തിനു മുമ്പു എന്നോടു അപേക്ഷിച്ചതു്?" എന്നു ലജ്ജാർത്തയായി നില്ക്കുന്ന റോസയോടു് ഭാവം മാറാതെ വില്യം ചോദിച്ചു.

അവൾ തലകുനിച്ചു നിന്നതേയുള്ളു.

"അതേ" എന്നു ഉത്തരം പറയാനും അവൾക്കു മടിതോന്നിയില്ല. എന്നാൽ നൈസർഗ്ഗികമായ സ്ത്രീത്വം അവളെ "അരു വേണ്ടെന്നു" ഉപദേശിച്ചു തടഞ്ഞു.

"ഉം" എന്നു ബ്രൊക്സ്റ്റലിനോടു കഥാഭാഗം ഇനിയും പറയാൻ വില്യം പ്രേരിപ്പിച്ചു.

"ഞാൻ കൂടെക്കൂടെ ലൂവെസ്റ്റയിനിൽ പോകാറുണ്ടായിരുന്നു. എനിക്കു പലതും അവിടെനിന്നു സാധിക്കാനുണ്ടായിരുന്നതിനാൽ ഞാൻ അങ്ങനെ ചെയ്തു. ആ സന്ദർഭങ്ങളിൽ ജയിലറുമായി പരിചയപ്പെടാൻ ഇടവന്നിട്ടുണ്ടു്. അപ്പോഴൊക്കെ ഞാൻ പുഷ്പങ്ങളെ പററി അയാളോടു സംസാരിക്കയും ചെയ്തിട്ടുണ്ടു്. അതു ഈ യുവതി ശ്രദ്ധിച്ചു കേട്ടിരിക്കാം. ഒരുലക്ഷം ഗിൽഡർ തുകക്കു് ആവശ്യമില്ലാത്തതു്. വാർദ്ധക്യമോ യുവത്വമോ അതിനു തടസ്സമായിത്തീരുന്നില്ല. രാഷ്ട്രീയമായ കാര്യങ്ങൾ പുഷ്പങ്ങളാൽ മറക്കാമെന്നുള്ള ഉദ്ദേശത്തിൽ അവളുടെ കാമുകൻ കുറേക്കാലം ചെടികൾ വളർത്തിവന്നു. അയാളുടെ പ്രേരണമൂലം എന്റെ പുഷ്പം വിടരുന്നതിനു തലേദിവസം അവൾ പുഷ്പത്തെ പൂച്ചട്ടിയോടൊന്നി

ച്ചു ബോധിപ്പിച്ചു അവളുടെ മുറിയിൽ കൊണ്ടുപോയി. വല്ലവിധത്തിലും ഞാൻ അതിനെ അവിടെനിന്നും വീണ്ടെടുക്കും. ഇതാ അവൾ ഇവിടെയും എത്തിയിരിക്കുന്നു. കാനൽജലം കണ്ട മാൻകിടാവിനെപ്പോലെ അവൾ നശിക്കാൻ പോകുന്നു. അതിനെ ഞാൻ തടഞ്ഞിട്ടു ഒരു ഫലവുമില്ല.”

ഇത്രയും പറഞ്ഞു അയാൾ ഒരു ദീൎഘശ്വാസം വിട്ടു. റോസക്കു എന്തെന്നില്ലാത്ത ഒരു സങ്കടം ഉള്ളിൽ ജനിച്ചു. അവളുടെ മിഴികളിൽ ജലകണം പൊടിച്ചു. സത്യസന്ധനായ വില്യം അയാളുടെ വാക്കുകളെ വിശ്വസിച്ചു എന്നുതന്നെ പറയാം. അദ്ദേഹം അനുകമ്പാപൂൎവ്വം റോസയെ നോക്കി ഇങ്ങനെ പറഞ്ഞു:—“കുട്ടീ ഞാൻ ആദ്യം നിന്റെ വാക്കുകളെ സത്യമെന്നു കരുതി. നീയും നിന്റെ കാമുകനും ഒന്നിച്ചു ശിക്ഷക്കൎഹരായിരിക്കുന്നു.”

“ഒരു തടവുകാരൻ ഒരിക്കലും കുറ്റക്കാരനല്ല” എന്നു റോസ ധൈൎയ്യവും സ്വാതന്ത്ര്യവും കൈവരുത്തി പറഞ്ഞു.

“കുറ്റക്കാരനല്ലേ” ഉൽക്കണ്ഠിതനായിട്ടു വില്യം ചോദിച്ചു.

“അല്ല. അദ്ദേഹം ഒരു കുറ്റവും ചെയ്തിട്ടില്ല.”

“നിന്നെ ഉപേക്ഷിച്ചുപോന്നതു കുറ്റമല്ലേ?”

“അദ്ദേഹം ആദ്യവും ഒരു കുറ്റം ചെയ്തില്ല. ശത്രുക്കന്മാർ വെറുതെ അദ്ദേഹത്തെ തടവിലാക്കി. ഇപ്പോഴും അദ്ദേഹം നിൎദ്ദോഷിയാണ്.”

“റോസേ! ആലോചിച്ചു പറയൂ. അയാൾ ചെയ്ത കുറ്റമെന്തെന്നു നീ അറിഞ്ഞിട്ടുണ്ടോ? അയാൾക്കുള്ള ശിക്ഷ നീ അറിഞ്ഞുവോ? അയാൾ കുറ്റക്കാരനായി എന്തെല്ലാം ചെയ്തു എന്നു നീ അറിയുന്നുണ്ടോ?”

“ഞാൻ എല്ലാം അറിഞ്ഞിരിക്കുന്നു. അദ്ദേഹം വല്ല

കുററവും ചെയ്തിട്ടുണ്ടെങ്കിൽ എന്നോടു പറയുമായിരുന്നു. എന്നിൽനിന്നും അദ്ദേഹം ഒന്നും ഒളിച്ചുവെച്ചിട്ടില്ല. വാൻബീൽ ഒരിക്കലും കുററക്കാരനല്ല. അദ്ദേഹത്തെ അവിടുന്നു തെററിദ്ധരിച്ചിരിക്കുന്നു.”

“ചിലരും അവരോടു മിണ്ടാതിരിക്കാൻ ആംഗ്യം കാണിച്ചിട്ട് "നിയോഗ്യതയെപ്പററി സത്യമായും ന്യായമായും തീർച്ച ചെയ്യാം" എന്നു ബോക്കസ്ററലിനോടു പറഞ്ഞു.

അയാൾ നന്ദിപൂർവ്വം യുവരാജാവിനെ വന്ദിച്ചു.

“കുട്ടീ! നീ കഠിനമായ ഒരു ശിക്ഷക്കു പാത്രീഭൂതയായിരിക്കുന്നു. എന്നാൽ ഞാൻ നിന്നെ ശിക്ഷിക്കുന്നില്ല. നിനക്കു ഉപദേശം തന്ന ദ്രോഹിയെ ശാസിക്കാതെ നിവൃത്തിയില്ല. അവളുടെ കള്ളൻ.”

“കള്ളനോ തിരുമേനി! ഹാ—എത്ര സത്യസന്ധനാണ് വാൻബീലെന്നു അവിടുന്നു അറിയുന്നില്ല. ഈ സംബോധന അദ്ദേഹം കേട്ടിരുന്നുവെങ്കിൽ അഭിമാനസംരക്ഷണത്തിനായി അദ്ദേഹം ജീവനെ ത്യജിക്കുമായിരുന്നു.”

“അവൻ ഉപദേശിച്ചിട്ടില്ലെന്നു തെളിവാകു” എന്നു ബോക്കസ്ററൽ അഭിപ്രായപ്പെട്ടു.

അവർ നവചൈതന്യശ്രീയോടു ബോക്കസ്ററലിൻെറ നേർക്ക കടാക്ഷം ചെയ്തു.

“എത്ര ചിത്രങ്ങളുണ്ടായിരുന്നു.?”

“മൂന്നു.”

യഥാർത്ഥത്തിൽ അയാൾക്കു സംശയമുണ്ടായിരുന്നു. എങ്കിലും അവർ ചോദിച്ചസ്ഥിതിക്കു മൂന്നു ചിത്രങ്ങളാണെന്ന് കരുതിയാണ് ബോദ്ധ്യം ഉണ്ടെന്നു പറഞ്ഞതു്.

“അവയെപ്പററി എന്തറിയാം?”

"ഒന്നു് ചീത്തയായിപ്പോയി. രണ്ടാമത്തതു് ഇതാ പുഷ്പിച്ചിരിക്കുന്നു. മൂന്നാമത്തതു് എന്റെ കൈവശം ഉണ്ടു്."

"മൂന്നാമത്തേതു കൈവശമുണ്ടോ?" എന്നു് റോസ ആശ്ചര്യചപലയായി ചോദിച്ചു.

"അതു ഞാൻ വീട്ടിൽ വെച്ചിരിക്കുന്നു."

"നിങ്ങൾ കളവുപറവാൻ അശേഷം മടിക്കുന്നില്ല. മൂന്നു വിത്തുകളുടെയും കാര്യം ഞാൻ പറയാം. ഒന്നു് അച്ഛൻ ജയിലിൽവെച്ചു നശിപ്പിച്ചു. രണ്ടാമത്തേതു് ഇതാ രാമനായായ പുഷ്പം തന്നിരിക്കുന്നു. മൂന്നാമത്തേതു് ഇതാ ഇരിക്കുന്നു" എന്നുപറഞ്ഞു് അവൾ ഒരു പൊതി എടുത്തു് യുവരാജാവിനെ ഏല്പിച്ചു.

"തിരുമേനി! ഇവൾ വിത്തും മോഷ്ടിച്ചിരിക്കുന്നു" എന്നു് ബാക്സ്റ്റൽ സങ്കോചംകൂടാതെ പറഞ്ഞു.

വില്യം പൊതിതുറന്നു് വിത്തു പരിശോധിച്ചു. അപ്പോൾ റോസയുടെ നേത്രങ്ങൾ വികസിച്ചു മുഖം പ്രസന്നമായി. കവിൾ രക്തപ്രഭയെ ഉദ്വമിച്ചു. അധരങ്ങൾ ചോപ്പണിഞ്ഞു.

പൊതിഞ്ഞ കടലാസ്സു് വില്യം താഴത്തിട്ടു. അതു് റോസ എടുത്തു് വായിച്ചുനോക്കീട്ടു് വില്യത്തിന്റെ കയ്യിൽ കൊടുത്തു. അദ്ദേഹം അതു വായിച്ചു. അപ്പോൾ അദ്ദേഹത്തിന്റെ യുഗ്മഹസ്തങ്ങൾ തെരുതെരെ വിറകൊണ്ടു. നെറ്റിയിൽ വിയർപ്പുതുള്ളികൾ പൊടിച്ചു.

അതു് ബൈബിളിൽനിന്നും കീറിയ ഒരു കടലാസാണു്. ജാൺ പരിചാരകൻവശം കൊടുത്തയച്ച ആ കത്തു് വാൻബീൽ വായിക്കാതെ വിത്തുപൊതിയുന്നതിനു് ഉപയോഗപ്പെടുത്തി.

"പ്രിയപ്പെട്ട വാൻബീൽ,

ഞാൻ തന്നിട്ടുള്ള കുസുമങ്ങളെ ഇനിയൊരിക്കലും നോക്കാതെ ഉടനെ ചുട്ടുകളയണം. എന്നെ സ്നേഹിക്കരുതെന്നും വിരോധിക്കുന്നു."

എന്നു്, കാൺസ്റ്റീലിയസ്സ്.

ഈ കത്തു് വാൻസീൽ നിർദ്ദോഷനാണെന്നും പുഷ്പം റോസയുടെ വകയാണെന്നും പ്രസിദ്ധം ചെയ്തു.

റോസയുടെ മീൻ വിലോചനങ്ങൾ "കളവോ" എന്നു് വിളിച്ചുപറഞ്ഞു.

അദ്ദേഹത്തിന്റെ തെളിഞ്ഞ നയനങ്ങൾ "അതെ പേടിക്കേണ്ട" എന്നു് സമാധാനവും ചൊല്ലി.

വില്യം നെറ്റിപ്പുറത്തെ വിയർപ്പുതുള്ളികളെ തുടച്ചുമാറ്റി.

"ബാക്സ്റ്റർ! സത്യംപോലെ ചെയ്യും" എന്നു് വീണ്ടും യുവരാജാവു് പറഞ്ഞു

റോസ നീലാംബുജത്തിന്റെ അരികത്തുപോയി അതിന്റെ മനോഹരമായ പത്രങ്ങളെ ചുംബനം ചെയ്തു. എന്നിട്ടു് "വാൻസീൽ, അവിടുന്നു് എന്നെ വിദ്യാഭ്യാസം ചെയ്യിപ്പിച്ചതു് വൃഥാവിലായില്ല" എന്നു് സ്വഗതമായി ചൊല്ലി.

---

## XVI

ഈ സംഭവങ്ങൾ നടക്കുമ്പോൾ വാൻസീലിന്റെ സ്ഥിതി എന്തായിരിക്കാം?

തടവുകാരൻ ജാലകങ്ങൾ തുറന്നു് പുറമെ നോക്കി, ഉണർന്നിരിക്കുന്ന സമയത്തെ നയിച്ചു. ഉണങ്ങിയ ഇലകളാൽ പരിവൃതമായ വൃക്ഷച്ചുവടുകളും പുതിയ പത്രങ്ങളില്ലാതായ ചെറുശാഖകളും, കരിഞ്ഞുവീണ പുഷ്പങ്ങളും, അവയുടെ

സ്ഥാനമറ്റപ്പിച്ച് ചെറുമൊട്ടോടുകൂടിയ ലതകളും അയാൾ അടുത്തുള്ള തോട്ടത്തിൽകണ്ടു. മധുരമായ കളകളശബ്ദം പൊഴിക്കുന്ന പക്ഷിക്കൂട്ടങ്ങളും ശീതളമായ ആലോലവായുവും അയാളെ ആശ്വസിപ്പിക്കാൻ സമർത്ഥങ്ങളായില്ല. വൃക്ഷങ്ങൾ തമ്മിൽ കാററു് ഉരസുന്നതും തൽഫലമായി കറയൂറി തുള്ളിതുള്ളിയായി പതിക്കുന്നതും അയാളുടെ ദൃഷ്ടിയിൽ പെട്ടു. അതുമാതിരിതന്നെ കാററു് ഇലകൾ പരസ്പരം സ്വൈരമില്ലാത്ത ഒരു ഭാവവിശേഷത്തെ പ്രകാശിപ്പിച്ചു. ഇങ്ങനെ പലതും ശ്രദ്ധിച്ച് അയാൾ പകൽപോക്കി; സന്ധ്യാസമയത്ത് ലോകം തടവുകാരന് ഭയങ്കരമായ ഒരു കാരാഗൃഹമായി പരിണമിച്ചു. ചരാചരങ്ങളെ വേർതിരിച്ചറിവാൻ കഴിയാത്തവിധം ഖണ്ഡംഖണ്ഡമായി ലോകത്തെ വിഴുങ്ങിച്ച അന്ധകാരത്തെ വാൻവീൽ ശപിച്ചു. എങ്കിലും വൈദ്യുതദീപങ്ങൾക്കൊപ്പം ആകാശത്തിൽ മിന്നിത്തിളങ്ങിയുന്ന താരങ്ങൾ ഓരോന്നായി താഴത്തുപോരുന്ന കാഴ്ച അയാളെ ചിന്തയ്ക്ക് വശംവദനാക്കി. വിണ്ണിൽനിന്നും സ്ഥാനഭ്രംശം പററിയ മട്ടിൽ അവയെ താഴത്തുവീഴുന്ന പതാരകളിയെ കാരാഗൃഹസ്ഥൻ കഠിനകഠിനം വെറുത്തു.

എന്നാൽ റോസയുടെ സുന്ദരാകാരമായ ചിത്രത്തെ അയാൾ കൺമുമ്പിൽനിന്നും ഇടച്ചുമാററാൻ സാധിക്കാത്ത വിധം സൃഷ്ടിച്ചു നിരീക്ഷണം ചെയ്തിരുന്നു. അവളെക്കൂടാതെയുള്ള ജയിൽ അത്യുജ്വലമായ ഗ്രഹങ്ങൾ നശിച്ച അംബരവീഥിക്കൊപ്പം അമംഗളപ്രദമായി അയാൾക്ക് അനുഭവപ്പെട്ടു. പുഷ്പം പോയാലും അവൾ അവിടം വിടേണ്ടിയില്ലായിരുന്നു എന്നു വിചാരിച്ച് അയാൾ അന്തസ്താപത്തിൽ മുങ്ങി.

ജയിലർ പുത്രിയെക്കാണാതെ പല അന്വേഷണവും നടത്തി. ഒടുവിൽ അവളെ കണ്ടുകിട്ടാതെ തടവുകാരനോട് കാര്യം ചോദിക്കാമെന്നുള്ള ശാഠ്യത്തോടുകൂടി കാരാഗൃഹമുറിയിൽ

കടന്നു. വാൻജീൽ ലേശംപോലും ജയിലരോടു് സംസാരിക്കാൻ ആഗ്രഹിച്ചില്ല. അയാൾ എന്തുംചെയ്യട്ടെ; എന്തും പറയട്ടെ; എന്നായിരുന്നു തടവുകാരന്റെ നിശ്ചയം.

മകളെപ്പററി എന്തെങ്കിലും വാൻജീലിനു് അറിവുണ്ടോ എന്നറിയാൻ ജയിലർ നല്ലവണ്ണം ശ്രമിച്ചു. പ്രിയൻ അറിയാതെ അവൾ എങ്ങും പോയിരിക്കാനിടയില്ലെന്നാണു് ജയിലരുടെ വിശ്വാസം. തടവുകാരൻ പറഞ്ഞ സമാധാനമൊന്നും അയാളുടെ മനസ്സിൽ പതിയാതെ "റോസയെ എന്തുചെയ്തു?" എന്നു് സ്വരഗ്രാഹിയന്ത്രത്തിലൂടെ ചോദിക്കുന്നതുപോലെ അസംബന്ധത്തിൽ വീണ്ടും വീണ്ടും ചോദിച്ചുകൊണ്ടു് ജയിലർ മുമ്പിൽത്തന്നെ നിന്നു. അവളെപ്പററി യാതൊന്നും അറിവാൻ പാടില്ലെന്നുപറഞ്ഞു് അയാളെ അവിടെനിന്നും അയയ്ക്കാൻ വാൻജീൽ കഴിയുന്നതു നോക്കി. എന്നാൽ പുത്രിയെ കാണാത്തതിനാലുള്ള സങ്കടവും തടവുകാരനിൽ അയാൾക്കുള്ള ആശങ്കയും അയാളെ കോപാന്ധനാക്കി. തൽഫലമായി ജയിലർ തടവുകാരനെ, വേണ്ടിവന്നാൽ വധിക്കുന്നതിനും, തയ്യാറായി. വേണ്ട ഉപകരണങ്ങളോടുകൂടി ജയിലർ വീണ്ടും മുറിയിൽ പ്രവേശിച്ചു. ഒരു കയ്യിൽ ഊററമുള്ള ഒരു വടിയും മറേറക്കൈയിൽ ഒരു കത്തിയും വഹിച്ചുകൊണ്ടു് പുള്ളിയുടെ മുമ്പിൽ വന്നുനിന്നു. "റോസ എവിടെയാണെന്നു് പറയുമോ ഇല്ലയോ?" എന്നു് അയാൾ ചോദിച്ചു. അതിനുത്തരമൊന്നും ലഭിക്കാതെ വാൻജീലിനെ ജയിലർ അടിക്കാൻ തുടങ്ങി. തടവുകാരൻ ശത്രുകരത്തിൽനിന്നും അടിക്കാനോങ്ങിയ ഉപകരണത്തെ നിഷ്പ്രയാസം കൈക്കലാക്കി. അതിൽ പരാജയം നേരിട്ടപ്പോൾ കാളമേറിയ കത്തിയെ പ്രതിപക്ഷിയുടെനേർക്കു് ഉപയോഗിക്കാൻ തുനിഞ്ഞു. അതു് ആപത്തണയ്ക്കുന്നതിനുമുമ്പു് തടവുകാരൻ വടികൊണ്ടു് ഏല്പിച്ച താഡനം ജയിലരുടെ പാണിയെ ദുർബലമാക്കുകയും, തന്മൂലം കത്തി താഴത്തു

പതിക്കയും ചെയ്തു. അപ്പോൾ നിരാശനായ ജയിലർ പ്രാണരക്ഷക്കായി വിളിച്ചുകൂട്ടി. ഇൻസ്പെക്ടർ ഏതാനും അനുയായികളോടുകൂടി താഴെ നില്ക്കയായിരുന്നു. അവർ സഹായത്തിനായി ഓടിവന്നപ്പോൾ വാൻബെൽ ജയിലരെ വധിക്കാനൊരുമ്പെടുന്നതാണ് കണ്ടതു്. വാസ്തവത്തിൽ തനിക്കു വരാവുന്ന ആപത്തിനെ അയാൾ തടഞ്ഞു് പ്രതിരോധിക്കയെന്നു് മാത്രമേ ചെയ്തുള്ളു. വാസ്തവം ആരറിയുന്നു? ഉടൻതന്നെ അവർ തടവുകാരനെ കയ്യാമം വെപ്പിച്ചു.

ആ നാട്ടിലെ നിയമപ്രകാരം വാൻബെലിനു് മരണശിക്ഷയായിരിക്കും വിധി. എന്നാൽ വിധിക്കാൻ അധികാരമുള്ള ഉദ്യോഗസ്ഥന്റെ മുമ്പിൽ കുററവാളിയെ ഹാജരാക്കേണ്ടതായിട്ടുണ്ടു്.

പട്ടാളക്കാർ വാൻബെലിനെ ജയിലിൽനിന്നും ഇറക്കി പുറത്തുകൊണ്ടുപോയി. അപ്പോൾ ഒരു കുതിരവണ്ടി അവരുടെ സമീപത്തു വന്നുനിന്നു. അതിൽ അയാളെ കയററി തെരുവീഥിയിൽകൂടി പട്ടാളക്കാർ കൊണ്ടുപോയി. വൈകുന്നേരം അഞ്ചുമണിയായപ്പോൾ അവർ നാല്പതുനാഴിക സഞ്ചരിച്ചു കഴിഞ്ഞിരിക്കുന്നു. രാത്രിയും അവർ വണ്ടിയിൽതന്നെ കഴിച്ചു. പ്രഭാതത്തിൽ ഡിജോൺപട്ടണവും കഴിഞ്ഞു് അതിനടുത്തുള്ള ഒരു പ്രധാനനഗരത്തിൽ അവർ ചെന്നുചേർന്നു.

ദൈവഗത്യാ റോസയും നീലാംബുജവും അവിടെ സമീപത്തൊരിടത്തു് സ്ഥിതിചെയ്യുന്നവരായിരുന്നു.

ദീനമായ റോസയുടെ രൂപഭേദങ്ങളെക്കണ്ടു് അലിവുതോന്നി വില്യം ചില ചോദ്യങ്ങൾ അവരോടു ചോദിച്ചു. അപ്പോൾ യുവരാജാവിന്റെ വിടന്മാരും റോസയുടെ രൂപഭേദവികാരങ്ങളെ വായിച്ചറിയുന്നവരായിരുന്നു.

"കുട്ടീ! നിന്റെ അച്ഛൻ ലീവെസ്സനിലില്ലേ?"

"അതെ അവിടെയുണ്ടു്."

"അദ്ദേഹത്തെ നീ സ്നേഹിക്കുന്നില്ലേ?"

"ഇല്ല, ഒരു പുത്രി സ്നേഹിക്കേണ്ടുന്നവിധത്തിൽ സ്നേഹിക്കുന്നില്ല"

"അതു് എത്രയോ നിന്ദാവഹമാകുന്നെന്നു് നീ അറിയുന്നുണ്ടോ?"

"അറിയുന്നുണ്ടു്. എന്തുചെയ്യാം. അച്ഛൻ ഒരു മനുഷ്യസ്നേഹിയല്ലല്ലോ."

അവൾ അപ്പോൾ കരയാൻ ഭാവിച്ചു. എന്നാൽ അപരിചിതന്മാരായ ജനങ്ങളുടെ മുമ്പിൽ കണ്ണുനീർ പൊഴിക്കാനുള്ള മടികൊണ്ടു് അവൾ തലകുനിച്ചു നിന്നു.

"കാര്യമെന്തു് സ്നേഹിക്കാതിരിക്കാൻ?"

"ഞാൻ പറഞ്ഞില്ലേ, അച്ഛൻ ഒരുദുഷ്ടനാണു്."

"എങ്ങനെ?"

"അടവുകാരെ ക്രമത്തിലധികം ദ്രോഹിക്കുന്നു"

"എല്ലാവരെയുമോ?"

"അതേ"

"പ്രത്യേകിച്ചൊരാളെ ദ്രോഹിക്കുന്നതിലല്ലേ നിനക്കു വിരോധമുള്ളതു്?"

"അതേ! വാൾഷിലിനെ അച്ഛൻ കൊല്ലാതെ കൊല്ലുന്നു."

"അയാളെ നീ സ്നേഹിക്കുന്നുണ്ടോ?"

അവൾ പെട്ടെന്നൊന്നു ഞെട്ടി.

"ഞാൻ ഉള്ളഴിഞ്ഞു സ്നേഹിക്കുന്നുണ്ടു്."

"എപ്പോൾമുതൽ?"

"ഞാൻ അദ്ദേഹത്തെ കണ്ട നാൾമുതൽ"

"അതെന്നാണ്?"

"അദ്ദേഹത്തെ തടവുകാരനാക്കിയ നാൾമുതൽ"

"നിനക്ക് അതുനിമിത്തം സംഭവിക്കാവുന്ന ആപത്തുകളെപ്പറ്റി അറിയാമോ?"

അവൾ അല്പം ആലോചിച്ചു. ഒടുവിൽ വസ്ത്രങ്ങളെ ശരിപ്പെടുത്തുന്ന മട്ടിൽ അല്പം കുനിഞ്ഞുനിന്നിട്ട് അവൾ യുവരാജാവിന്റെ മുഖത്തു തിരിച്ചു നോക്കി,

"എന്തെങ്കിലും സംഭവിച്ചുകൊള്ളട്ടെ. അദ്ദേഹത്തെ സ്നേഹിക്കുന്നതിൽ എനിക്കു സന്തോഷമേയുള്ളു."

യുവരാജാവ് ഒരു പുഞ്ചിരിയോടുകൂടി അവളുടെ കരം ഗ്രഹിച്ചു.

"എന്നിൽനിന്ന് നീ എന്തെങ്കിലും ആഗ്രഹിക്കുന്നുണ്ടോ?"

"ഇല്ല"

പിന്നീടൊന്നും അവളോട് അദ്ദേഹം ചോദിച്ചില്ല.

രണ്ടുദിവസം കഴിഞ്ഞു നടത്താൻപോകുന്ന പുഷ്പപ്രദർശനത്തിന്റെ ആഘോഷത്തെപ്പറ്റി അദ്ദേഹം അവളോടു സംസാരിച്ചിട്ട് അവിടെനിന്നും പോയി.

---

## XVIII

1673-ാമാണ്ട് മേമാസം പതിനാലാംതീയതി ഹോളണ്ടുകാർക്ക് ഒരു വിശേഷദിവസമായിരുന്നു. അന്നേദിവസമാണ് നീലാംബുജം കൊണ്ടുവന്ന ആളിന് സമ്മാനം നല്കുന്നത്. യുവരാജാവിന്റെ ആധിപത്യത്തിൽ കൊണ്ടാടുന്ന ആ ആഘോഷത്തിൽ ഭാഗഭാക്കാകാൻ ജനങ്ങൾ പലെടത്തു

നിന്നും വന്നുകൊണ്ടിരുന്നു. എവിടെയും ജനങ്ങൾ! ഒരുവതിൽ എല്ലാവരിലും സന്തോഷവും!

അവിടത്തെ കൃഷിപ്രദർശനസംഘം ചെയ്ത നടപടിയെപ്പറ്റി പ്രശംസിക്കാത്തതായി ഒരാളും അന്നവിടെ ഉണ്ടായിരുന്നില്ല. ഇതുവരെ കണ്ടിട്ടില്ലാത്ത നീലാംബുജം അത്ഭുതങ്ങളിൽ ഒന്നായി ജനങ്ങൾ വാഴ്ത്തി.

വിശാലമായ പന്തലിൽ വന്നുചേർന്നവരെ നീലനിറമുള്ള ഇതളുകൾ വിടർത്തി മന്ദം മന്ദം ശിരസ്സാട്ടി നീലാംബുജം സ്വാഗതമേകി. ഓരോ ഇളക്കവും അതിന്റെ കമനീയതയെ പ്രസ്ഫുടമാക്കുന്നതായിരുന്നു. അപ്പോഴവിടെ കൂടിയിട്ടുള്ള ജനങ്ങളിൽ ഓരോരുത്തരും തുടിക്കുന്ന ഹൃദയത്തോടു അതിനെ സൂക്ഷിച്ചുനോക്കുന്നുണ്ടായിരുന്നു.

ഉദ്യോഗസ്ഥന്മാരും പ്രമുഖന്മാരും പന്തലിൽ നിറഞ്ഞിരിക്കെ നീലാംബുജത്തിനെ പൊതുപ്രദർശനത്തിനായി പ്രത്യേകമൊരുക്കിയ ഒരു പീഠത്തിൽ കൊണ്ടുചെന്നു വച്ചു. അതു് അപ്പോഴും ജനങ്ങളുടെ നേർക്കു് പുഞ്ചിരി തൂകുന്നുണ്ടായിരുന്നു. പാട്ടുകാർ അതിനു ചുറ്റും നിരന്നുനിന്നു. ജനങ്ങൾ എങ്ങും നിറഞ്ഞുനിന്നു. ഇതെല്ലാം നിരീക്ഷിക്കുന്ന നയനങ്ങളാൽ സൂക്ഷിച്ചുകൊണ്ടു രാധ ഒരു ഭാഗത്തു നിന്നതേയുള്ളൂ. യുവരാജാവിന്റെ പ്രശംസാപ്രവാഹവും അവളെ സന്തുഷ്ടയാക്കിയില്ല. അവൾ ധരിച്ചിരുന്ന വസ്ത്രങ്ങൾ വിലയേറിയവയും അഴകുള്ളവയുമായിരുന്നു. അവളുടെ മുഖം ശ്രീമത്തായിരുന്നു. നീണ്ടുചുരുണ്ടുകിടന്ന മുടി പിൻഭാഗത്തു നയനമോഹനമായി കെട്ടിയിട്ടിരുന്നു. എന്നാലും അവളിൽ എന്തോ കുറവുണ്ടെന്നു കാണികൾക്കു തോന്നി. അതു് അവളുടെ സന്തോഷമില്ലായ്മതന്നെ.

ബോക്സ്റ്റൽ ഒരുലക്ഷം ഗിൽഡർ വാങ്ങാനുള്ള വെപ്പാടിൽ നിന്നു. എല്ലാപേരും അയാളെ സൂക്ഷിച്ചുനോ

ഷം ആവശ്യമില്ലെന്ന അയാളുടെ അവലോകനം പ്രഖ്യാപനം ചെയ്തു.

റോസ പന്തലിൽത്തന്നെ ഉണ്ടായിരുന്നു. അവൾ വില്യത്തിന്റെ നിർദ്ദേശപ്രകാരം പ്രത്യേകരീതിയിലുള്ള വസ്ത്രങ്ങളണിഞ്ഞു പരമസുന്ദരിയായി അവിടെ നില്ക്കുന്നുണ്ടെങ്കിലും അവളുടെ ഹൃദയം ജയിലിനകത്തു കിടക്കുന്ന ആത്മപ്രിയനിൽ പോയി പതിഞ്ഞിരുന്നു. തന്മൂലം വാൻവീൽ പന്തലിലുണ്ടായിരുന്നിട്ടും അവൾക്കു കാണാൻ കഴിഞ്ഞില്ല. അദ്ദേഹം ഒരു പഴകിയ തടവുമുറിയിൽ കിടന്നു മരിച്ചിരിക്കാമെന്നും അവൾ വിചാരിച്ചു.

വില്യം സമ്മാനം നല്കുന്നതിനു തയ്യാറായി നിന്നപ്പോൾ ബോക്സ്റ്റലിന്റെ മുഖത്തുള്ള പ്രസന്നത പരിസരത്തെക്കൂടെ പ്രശോഭിതമാക്കി. എന്നാൽ അയാളുടെ അത്യാശ അയാളെ ആപൽസന്ധിയിലേക്കു തെറിപ്പിച്ചു.

“പുഷ്പത്തിന്റെ അവകാശി മുമ്പിൽ വരട്ടെ” എന്നു വില്യം ഉച്ചരിച്ചപ്പോൾ മുന്നമേ അവൻ അറിയാതെ മുമ്പോട്ടു കുതിച്ചു ബോക്സ്റ്റൽ സമ്മാനം തനിക്കുതന്നെ ലഭിക്കുമെന്നു വിശ്വസിച്ചു നിന്നിരുന്നു. ന്യായമായ അവകാശത്തെ ഗണിച്ചു റോസ മുമ്പോട്ടുപോയി. വാൻവീൽ റോസയ്ക്കുവേണ്ടി വാദിപ്പാൻ പട്ടാളക്കാരുടെ പിടിയിൽനിന്നു വിമുക്തനായി മുന്നോട്ടു നീങ്ങി.

അല്പമാത്രനേരത്തിനുള്ളിൽ അവിടുത്തെ അന്തരീക്ഷം മറ്റൊരവസ്ഥയെ പ്രാപിച്ചു. റോസ സമ്മാനത്തിനായി ഒരു കരം നീട്ടിയപ്പോൾ ബോക്സ്റ്റൽ ഭയാധിക്യംകൊണ്ടു താഴത്തു പതിച്ചു. അപ്പോൾ അവിടെ കൂടിയിരുന്നവർ സപ്രഹർഷം കൊണ്ടാടി. റോസ ഒരു രാജ്ഞിയെപ്പോലെ ശോഭയോടുകൂടി പുഞ്ചിരി തൂകിനിന്നു.

“ * * * * * *

* * * * * * *

അടുത്തതായി വില്യത്തിന്റെ ശ്രദ്ധപതിഞ്ഞതു് വാൻബേലിലായിരുന്നു: അയാളെ അദ്ദേഹം നിർദ്ദോഷിയാണെന്നറിഞ്ഞു വെറുതെവിട്ടു. തടവുകാരനെക്കൊണ്ടുവന്ന വണ്ടി ദമ്പതിമാരേയും വഹിച്ചുകൊണ്ടു രാജകല്പനാനുസരിച്ചു തിരിഞ്ഞു നീങ്ങിത്തുടങ്ങി. അപ്പുറം വാൻബേൽ അയൽവാസിയായ ബാക്സ്റ്റെറിന്റെ ചതിപ്രയോഗങ്ങളെ മാർഗ്ഗറീസയോടു സംസാരിച്ചുകൊണ്ടിരുന്നു.

“പ്രിയേ! എത്ര ദയനീയമായ മരണമാണു് ബാക്സ്റ്റെറിനു സംഭവിച്ചതു്.”



“പ്രാണേശ! നമുക്കു അയാളിൽ കരുണയുണ്ടു്. എന്നാൽ കർമ്മസാക്ഷി അയാളെ ശരിയായും ശിക്ഷിക്കതന്നെ ചെയ്തു.”

# ശതോപാദ്ധ്യായൻ.

ഇംഗ്ലീഷ് ഭാഷാഭ്യസനത്തിന്ന സഹായമായി ഇതേവരെയും ഉണ്ടായിട്ടുള്ള സകല ഗ്രന്ഥങ്ങളിലുംവെച്ചു ശതോപരി ശ്രേഷ്ഠമായ ഈ പുസ്തകത്തിൽ ഇത്തരത്തിലുള്ള മറ്റു ഗ്രന്ഥങ്ങളിലുള്ളതിൽ കൂടുതലായി എല്ലാ കക്ഷ്യകളിലുമുള്ള അനവധി പദങ്ങളും പദപ്രയോഗരീതികളും ഉച്ചാരണമുറകളും അൎത്ഥവിവരണങ്ങളും എത്രമാത്രം കൂടുതലുണ്ടെന്ന പുസ്തകം വരുത്തി നോക്കുമ്പോൾ ബോദ്ധ്യം വരും. ഇതിൽ വാചകങ്ങൾ, അൎത്ഥങ്ങൾ, വാചകരചനാരീതി, പഴമൊഴികൾ, വ്യാകരണനിയമങ്ങൾ, ശൈലികൾ, അലങ്കാരപ്രയോഗങ്ങൾ, ഉപമകൾ, നീതികഥകൾ, ലേഖനങ്ങൾ, ഉപന്യാസങ്ങൾ, പദ്യകൃതികൾ, എഴുത്തുകളുടെ മാതൃകകൾ മുതലായി അനവധി വിഷയങ്ങൾ അടങ്ങിയിട്ടുണ്ടു്. വിദ്യാൎത്ഥികൾക്ക് ഈ ഗ്രന്ഥം വളരെ ഉപകാരപ്പെടുന്നതാണു്. കമ്പനിക്കാൎക്കും കച്ചവടക്കാൎക്കും മറ്റും തങ്ങളുടെ തൊഴിൽസംബന്ധമായി ആവശ്യമുള്ള എഴുത്തുകുത്തുകൾക്കു വേണ്ടുന്ന എല്ലാ മാതൃകകളും ഇതിൽ ചേൎത്തിട്ടുണ്ടു്. ഈ ഗ്രന്ഥത്തിൽ ശ്രദ്ധയോടുകൂടി ഒരു മാസം പരിശ്രമിക്കുന്ന ആൎക്കും ഇംഗ്ലീഷ്ഭാഷാവ്യുത്പത്തിയെ ആൎജ്ജിക്കാം.

വില രൂപാ 4

# വിദ്യാൎത്ഥിനിഘണ്ടു

അദ്ധ്യേതാക്കളായ ബാലന്മാരുടെ ഉപയോഗത്തിന്ന പര്യാപ്തമാകത്തക്കവണ്ണം ഭാഷയിലും, സംസ്കൃതത്തിലും ഇപ്പോൾ നടപ്പിലിരിക്കുന്ന പുസ്തകങ്ങളിലുള്ള വാക്കുകളെല്ലാം ഉൾപ്പെടുത്തി എഴുതിയതു്.

രു. 1 ണ. 14

---

ഞങ്ങളുടെ വകയായ ജീവരക്ഷാമണി, മലയാളമാന്ത്രികം എന്നീ വൈദ്യശാലകൾ ഇപ്പോൾ ഞങ്ങൾതന്നെ നേരിട്ടു നടത്തിവരുന്നതും മരുന്നുകളെല്ലാം സിദ്ധഹസ്തവൈദ്യന്മാരെക്കൊണ്ടും ഞങ്ങളുടെ മേൽനോട്ടത്തിൽ ശുദ്ധമായും ഗുണമായും തയ്യാർചെയ്യിച്ചുവരുന്നതും ആകുന്നു. ക്യാററ്ലോഗ് ആവശ്യമുള്ളവർ എഴുതിഅയച്ചാൽ അയച്ചുകൊടുക്കുന്നതാണ്.

മാനേജർ.

